

# ഭഗവാൻ രമണമഹർഷി
## സംസാരിക്കുന്നു
### ഭാഷാനുവാദം
## TALKS WITH SRI RAMANAMAHARSHI

ശ്രീ.തിരുവല്ലം ഭാസ്കരൻനായർ

# INTRODUCTION

"TALKS WITH SRI RAMANA MAHARSHI", published in English by Sri RAMANASRAMAM of Tiruvannamalai is a well-known book which has seen several editions including translations in Tamil and Telugu. The present translation by Sri. Thiruvallam Bhaskaran Nair, is the first of its kind in Malayalam. The author is a known translator of Sanskrit and Tamil Classics of a spiritual or philosophical nature like Kaivalya Navaneetham, Ozhivilodukkam, Tirukkural, Tirumanthram, Jnanakkafal, Thayumanavar Geethavali, Vivekachoodamani, Bhagavat-Geetha and the like. He is therefore well-qualified to translate the talks of Sri. Ramana Maharshi.

Instead of attempting a literal translation Sri Bhaskaran Nair has given a free rendering of the original into Malayalam without loosing sight of the basic ideas and trends of discussion. He has succeeded in his attempt to a great extent due to his insight into the subject and his training under his Guru Sadhu Gopala Swami who according to Sri. Nair was an absolute adept in such literature. Smt. Madhavi Amma of Bangalore, an ardent devotee of Śri Ramana Maharshi has helped Sri Bhaskaran Nair to get his translation printed and I am sure she will be happy with the translation.

This Malayalam translation will prove to be a boon to spirifual aspirants who do not know English or Tamil since this embodies the wisdom taught by an authentic sage of recent times, in an open way, to the constant crowd of visiters, Indian and foreign, who used to flock to His ashramam. Instead of reading books by phoney Gurus and Swamijis one will do well to study these talks earnestly for they are free from exaggerations and side-tracking, but full of matter-of-fact advice on self-realisation.

The word realisation has two meanings. When one wants to realise his ambition of becoming rich, realisation becomes a process involving time and effort. This is one meaning of the word realisation. When one counts his money and finds he is short of say one rupee and his friend shows that he has counted wrong and that he is not short of any money, the man says that he has now realised his mistake. In this case the word-realisation has a different meaning, since this does not involve any gradual progress but only an immediate correction. Sri Ramana Maharshi has always used the word self-realisation in the latter sense. This will become evident to anyone who reads carefully the talks presented in this volume.

**S. N. Rao.**
Director of Fisheries,
Kerala.

Trivandrum,
1978 December

# ആമുഖം

ഈശ്വരൻ മനുഷ്യനെ സൃഷ്ടിക്കുന്നു. മനുഷ്യൻ ഈശ്വരനെയും സൃഷ്ടിക്കുന്നു. എന്നാൽ ഈശ്വരൻ 'ഞാനിവിടെ ഉണ്ട്.' എന്നോ 'ഞാനല്ലാത്തതിനെയും സൃഷ്ടിക്കുന്നു' എന്നോ, രഹസ്യമായിട്ടെങ്കിലും ഇതു വരെ ആരോടും പറഞ്ഞിട്ടേ ഇല്ല. ഈ നിലക്ക് ഈശ്വരനെ സൃഷ്ടിക്കുന്നതോ പോകട്ടെ, ഈശ്വരൻ ലോകത്തെ സൃഷ്ടിക്കാൻകൂടി മനുഷ്യൻ മൂലകാരണമായിത്തീരുന്നു. ഇങ്ങനെ സത്യത്തിലോട്ടിറങ്ങിയാൽ ജഗത്തിനും ഈശ്വരനും മനുഷ്യന്റെ മേൽവിലാസമല്ലാതെ സ്വന്തം മേൽവിലാസം ഉള്ളതായി ആ രണ്ടുപേരും പറയുന്നില്ല എന്നറിയാം.

ഇതൊരു വിരോധാഭാസമാണെന്നേ നമുക്കു തോന്നാൻ ന്യായമുള്ളൂ. എന്നാലും വെട്ടത്തെ ഇരുട്ടെന്നു കാണുന്നതിന്റെ സത്യത്തെ നാം എവിടെ മറച്ചു പിടിക്കും? ഇങ്ങനെ അറിവിനു നിഷ്പക്ഷത വരാത്തിടത്തോളം അതിനവസാനവുമുണ്ടായിരിക്കുകയില്ല.

സർവ്വത്തെയും അറിയുന്ന താൻ തന്നെ അറിയുന്നില്ലെന്നു വന്നാൽ താനറിഞ്ഞ അറിവ് തന്റെ അറിവായിരിക്കുകയില്ല. മഹർഷിയുടെ ഭാഷയിൽ അതു് അഹന്തയുടെ അറിവും താൻ, തന്നെ അറിയുന്ന അറിവ് ആത്മാവിന്റെ അറിവുമാണ്. അഹന്തയുടെ അറിവു നാമരൂപപ്രപഞ്ചത്തെക്കാണുന്നു, ആത്മാവിന്റെ അറിവു തനിക്കന്യമായിട്ടൊന്നിനെയും കാണാതിരിക്കുന്നു. ആദ്യത്തേതു് ജീവബോധം (ലോകബോധവും) രണ്ടാമത്തേതു് ആത്മബോധവുമാണ്. ജീവബോധം പ്രവൃത്തിയിലും ആത്മബോധം നിവൃത്തിയിലുമിരിക്കും. ആത്മബോധോദയത്തിൽ ജീവബോധം വന്ധ്യാപുത്രനെപ്പോലെ ഒഴിയുന്നു. ഇവിടെ എപ്പോഴുമുള്ള ആത്മാവു പുതുതായുണ്ടാകേണ്ടിയില്ല. ഒരിക്കലുമില്ലാത്ത ജീവബോധം അല്ലെങ്കിൽ അവിദ്യ അല്ലെങ്കിൽ മായ ഒഴിയാനുമില്ല. അതുകൊണ്ടാണ് 'നീ ഇപ്പോഴും നിന്റെ സാക്ഷാല്ക്കാരത്തിൽ തന്നെ ഇരിക്കുകയാണ്' എന്നു് മഹർഷി ആവർത്തിച്ചുപറഞ്ഞിട്ടുള്ളതു്. ഇങ്ങനെ ഒഴിയാതെ ഒഴിയുന്ന ഒഴിവിനെയാണ് മഹർഷിയുടെ, ലോകം കണ്ട, അമ്പത്തഞ്ചിൽപരം വർഷകാലത്തെ ഋഷിജീവ

തം പ്രഖ്യാപിച്ചിരുന്നത്. നാമതിനെ മൌനമെന്നു വിശേഷിപ്പിച്ച തിൽ തെററില്ല താനും.

'അവൻ അവനെപ്പോലിരിക്കും' എന്നാരെക്കൊണ്ടും പറയിപ്പിച്ചിരുന്ന ശ്രീരമണമഹർഷിക്കും അവനവനെപ്പോലെയുമല്ലാ' എന്നാരെ ക്കൊണ്ടും പറയിപ്പിച്ചിരുന്ന, എൻെറ ഗുരു, സാധുഗോപാലസ്വാമികളും തമ്മിൽ എന്തോ അലൌകിക ബന്ധമുണ്ടായിരുന്നു എന്നു പറയാൻ തക്ക നിമിത്തങ്ങളുണ്ടായിട്ടുണ്ടെന്നു മാത്രം പ്രകൃതത്തിൽ പറഞ്ഞുകൊള്ളട്ടെ.

കൈലാസേശ്വരൻെറ മുഖക്കണ്ണൊളി ചൊരിയുന്ന രമണവചനാമൃതം, ഈ ഗ്രന്ഥരൂപേണ, കേരളത്തിനു പ്രദാനം ചെയ്യുന്നതു (ഈ ഗ്രന്ഥത്തിൽ അന്യത്ര വിവരിക്കപ്പെട്ടിരിക്കുന്ന) ശ്രീമതി കെ. കെ. മാധവി അമ്മയാണ്. ഞാൻശക്തിമയിയുടെ കിങ്കരൻ മാത്രം.

ഞങ്ങൾ തമ്മിൽ കണ്ണുമുഖേനയേ കണ്ടിട്ടുള്ളൂ. കുറെ വർഷങ്ങളായി മഹർഷിയുടെ വചനാമൃതം മലയാളത്തിൽ പ്രസിദ്ധം ചെയ്യാനാഗ്രഹിച്ചിരിക്കുകയായിരുന്നു, ആ ഋഷീകത. വചനാമൃതം രണ്ടാം വാല്യം അമ്മ സ്വന്തമായി മലയാളത്തിൽ പരിഭാഷപ്പെടുത്തുകയും ചെയ്തിരുന്നു. ഈ അവസ്ഥയിൽ ഒരു പത്രം ഖണ്ഡശ: പ്രസിദ്ധപ്പെടുത്തിയ എൻെറ തിരുക്കുറൾ വ്യാഖ്യാനം വായിച്ചതിനെത്തുടർന്നാണ് എന്നെ അമ്മ തൻെറ ആജ്ഞാനുവർത്തിയാക്കി ഉയർത്തിയതു്. അമ്മയുടെ കൽപ്പനയനുസരിച്ച് രമണാശ്രമത്തിൽ നിന്നും ഗ്രന്ഥം മലയാളത്തിൽ പ്രസിദ്ധം ചെയ്യുന്നതിനനുവാദം തന്നു. നൂറുപുസ്തകത്തിൻെറ മുൻകൂർ വിലയും മൂലഗ്രന്ഥങ്ങളും അയച്ചുതന്നു.

ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണത്തിന് അമ്മക്കു പുറമെ സാമ്പത്തിക സഹായം ചെയ്യുനുഗ്രഹിച്ച തിരുവനന്തപുരം ആത്മവിദ്യാവേദി പ്രസിഡൻറ് ശ്രീ. എ. പ്രഭാകരൻ അവർകളോടും ശ്രീ. എ. സുബ്രഹ്മണ്യപിള്ള (വിശ്വഹിന്ദു പരിഷത്തു്) അവർകളോടും ഞാൻ അളവററ നന്ദിയുള്ളവനാണ്. ഋജുവായിട്ടെങ്കിലും മഹർഷിയുടെ ജ്ഞാനമെന്തെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു്ഗ്രന്ഥാവതരണം നടത്തിയ എൻെറ മാന്യസ്നേഹിതനും സിദ്ധാന്തജ്ഞാനധുരന്ധരനുമായ ശ്രീ. എസ്. എൻ. റാവുവിനോടും മലയാളം പ്രസിദ്ധീകരണത്തെ സർവ്വാത്മനാ ആശീർവദിച്ച ശ്രീരമണാശ്രമം ട്രസ്റ്റിനോടും ഉള്ള എൻെറ കടപ്പാടുകൾ രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്നു് ഭാഷാനുവാദകൻ.

# രമണഭക്തയായ ശ്രീമതി K. K. മാധവിഅമ്മ

ദുർല്ലഭം ത്രയമേ വൈതദ്
ദൈവാനുഗ്രഹ ഹേതുകം
മനുഷ്യത്വം, മുമുക്ഷുത്വം
മഹാ പുരുഷ സംശ്രയഃ

എന്നു ശങ്കരാചാര്യർ പറഞ്ഞതുപോലെ മനുഷ്യനായി ജനിക്കുന്നതേ വിശേഷം, അതിലും ഒരാൾ കാമ്യഫലങ്ങളെ അപേക്ഷിക്കാതെ ജീവന്മുക്തിക്കാഗ്രഹിക്കുക എന്നതു് വളരെ വിശേഷം, അതിലും മുക്തനായ ഒരു മഹാപുരുഷന്റെ ആശ്രയം ലഭിക്കുക എന്നതു് പരമമായ ഈശ്വരാനുഗ്രഹവുമാണു്. ഈ മൂന്നു പദവിയും ലഭിക്കുന്ന വ്യക്തികൾ ലോകത്തു് അതിദുർല്ലഭമായിരിക്കും.

മഹാത്മാക്കൾ ലോകത്തു പലരുമുണ്ടാവാം, പക്ഷെ മുക്തൻ ഒരുന്നോ കാണുകയുള്ളു. നൂററാണ്ടുകൾക്കിപ്പുറം ഭാരതത്തിലറിയപ്പെട്ട ഒരേ മുക്തൻ രമണമഹർഷിയാണു്. ആ മഹാത്മാവിന്റെ പ്രത്യേക വാത്സല്യത്തിനും കരുണക്കും പാത്രമായ ഒററക്കാരണം കൊണ്ടു തന്നെ "ശ്രീമതി കെ. കെ. മാധവിഅമ്മ" ലോകത്തു് വിശിഷ്ട ജന്മം സിദ്ധിച്ച ഒരു പരമ ഭാഗവതയെക്കുറിക്കുകയാണെന്നു മനസ്സിലാക്കാം.

# സദ്ഗുരുപ്രാപ്തി

ജീവിതത്തിൽ സദ്ഗുരുദർശനം ആർക്കും ഒരു മഹാസംഭവമായിരിക്കും. തദ്വിഷയകമായ, അമ്മയുടെ അനുസ്മൃതിയിൽ ഒടുവിലിപ്രകാരം പറയുന്നു. "1934 മാർച്ച് 12-ാം തീയതി തിങ്കളാഴ്ച—അതെ, എന്റെ ജീവിതത്തിൽ അവിസ്മരണീയമായ ഏകദിനം—അന്നും പതിവുപോലെ ഞാനാശ്രമദർശനത്തിനെത്തി.................................. ഞാൻ ഭഗവാനോടു് 'ഞാനെപ്പോഴെങ്കിലും ഈ രാജ്യം വിട്ടുപോകേണ്ടിവരുമല്ലോ. എന്തെങ്കിലും ഉപദേശം..................''. ഭഗവാൻ മന്ദസ്മിതവദനനായി എന്റെ നേരെ തിരിയുന്നതാണു

ഞാനൊട്ടവിൽകണ്ടത്". അത്രതന്നെ. അല്പനേരത്തേക്ക ഞാനുമില്ല, ഭഗവാനുമില്ല, ഒന്നുമില്ല. ഒരു വെട്ട വെളി— അഖണ്ഡ പ്രകാശം.

''പററിയ പററതിനുള്ളിൽ — തന്നെ—
പ്പററിക്കൊള്ളിനോതി— അകണ്ടേടത്ത.

ഇതോടെ ദീർഘകാലം നീണ്ട നിന്ന എൻെറ ഗുരുപദേശശ്രമം തീൻ്ന. എനിക്കിന്ന് എല്ലാവർഷവും 1934. എല്ലാമാസവും മാർച്ച്, എല്ലാ തീയതിയും 12, എല്ലാ ദിവസവും തിങ്കളാഴ്ചയുമാണ്" ജനനം മുതലേയുണ്ടായിരുന്ന അത്യുന്നത ലൗകിക ശ്രേയസ്സുകളിൽ അമ്മ മുങ്ങി മതിമറന്ന പോയില്ല. ഉയർന്ന ചിന്തയും എളിയ ജീവിതവും അമ്മയുടെ സന്തതസഹചാരികളായിരുന്നു. എനിക്കയച്ച കത്തുകളിലൊന്നിൽ എളിയ ജീവിതത്തോടമ്മയ്ക്കുള്ള ആഭിമുഖ്യം നോക്കുക:

''എപ്പോഴും അഴിഞ്ഞുപോകാമെന്ന സ്വത്തിൻെറ പിറകേ പോകുന്ന ലോകം, എളിയ ജീവിതത്തിൻെറ സുഖം ദർബാർ ജീവിതത്തിനുണ്ടോ മകനേ! ഈ അമ്മ 20 വയസ്സിൽ രാജ്യം (കേരളം) വിട്ട. 62 വയസ്സുവരെ 13 രാജ്യം ചുററി. പിന്നീടിതുവരെ (20 വർഷം) ബാംഗ്ളൂരിൽപ്പെട്ട. ഒടുവിലത്തെ 9 വർഷം ഹിമാചലത്തായിരുന്നു. മനുഷ്യനിർമ്മിതമായ ഒരു ദർബാറും അവിടെയില്ല. മേലെ ഹിമാലയം, താഴെ ബ്രഹ്മപുത്രാനദിയും. പ്രകൃതിയുടെ ആത്മസൗന്ദര്യമല്ലാതെ വികൃതിയുടെ മനംമയക്കുന്ന സൗന്ദര്യമൊന്നുമില്ല. പുരുഷൻ അരമാത്രം മറച്ചിരിക്കും. സ്ത്രീകൾ മാറിലും കൂടി എന്തെങ്കിലും ഉണ്ടാവും. ആണിൻെറ അരയിൽ നല്ലൊരു വാക്കത്തി ബെൽറേറാടുകൂടി കാണും. തുണി നമ്മുടേതല്ല. മലയിലുള്ള നാരും വേരും കൊണ്ട് അവർ തന്നെ ഉണ്ടാക്കുന്നതാണ്. കാട്ടുമൃഗങ്ങളെ വെട്ടി, കല്ലുരച്ച തീയുണ്ടാക്കി അതിലിട്ട ചുട്ട തിന്നും. അരുവികളിൽപോയി വെള്ളം കുടിക്കും. നമ്മളും കൃഷിക്ക ചാലിട്ടതുപോലെ അടുത്തടുത്തു രണ്ട ചാലു കാണും. ഒന്ന് ആഹാരം ചുട്ടതിന്നാൻ, മറേറത്ത കിടക്കാൻ. എന്തു സുഖം! അവരുടെ തൃപ്തിയല്ലേ മോക്ഷം! ഒരു ചിരട്ട വെള്ളം പോലും ചരതിച്ചുവച്ചു കുടിക്കണമെന്നവർക്കില്ല. ഇവരല്ലയോ മോക്ഷം പ്രാപിച്ചവർ! ഭുക്തിക്കും മുക്തിയും അവർക്കാഗ്രഹമില്ല. ഭുക്തിക്ക തടസ്സം വരുമ്പോഴാണല്ലോ നമ്മളും മുക്തിക്ക മാർഗ്ഗം നോക്കുന്നതു". നോക്കൂ, അവർ ഹിമാലയത്തെപ്പോലെ എന്തുയർന്നവർ. ശരീരമിരിക്കുന്നു, ഇതു

ണനോട്ടേ എന്നമാത്രം. കാട്ടുകോഴികളുടെമുട്ട തിരിച്ചും മറിച്ചും നോക്കി, ശുഭാശുഭമറിഞ്ഞു് വിവാഹിതരാകും. വിധിയും നിഷേധവുമൊന്നു മവർക്കറിഞ്ഞുകൂടാ. ഭാരതത്തിൽ ഇതു പറഞ്ഞ എഴുത്തച്ഛന്റെ കാ ളി തം താണ പോയില്ലേ ഭസ്കരാ? ഇവിടെയുള്ളവർക്കതു പറയാനുമറിഞ്ഞുകൂടല്ലോ!"

കേവലം ഒരു കത്തിലെ പ്രക്ഷിപ്ത വരികളിൽ മിന്നുന്ന വാണീവിലാസം!

ജന്മസിദ്ധമായ വൈദുഷ്യം: 18-ാം നൂററാണ്ടിലെ കേരളത്തിലെ ജന്മിത്തറവാട്ടിലെ പ്രൗഢവും അതി കർക്കശമായ കുടുംബാചാരങ്ങളാൽ താൻ തത്തിക്കളിച്ചുനടന്ന നാലുകെട്ടിനും എട്ടുകെട്ടിനും ഉള്ളിൽ ഗുരുമുഖ-വിദ്യാഭ്യാസം ലഭിച്ചല്ലാതെ പുറത്തൊരു വിദ്യാലയത്തിലും അമ്മ പഠിച്ചിരുന്നില്ല.

പല രാജ്യങ്ങളിലും താമസിച്ചിരുന്നതിനാൽ അതതു നാട്ടുഭാഷകളിൽ സംസാരിക്കാൻ ശീലിച്ചിട്ടുണ്ടു്. പ്രത്യേകമായി തമിഴു്, തെലുങ്കു്, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ എഴുതുന്നതിനും വായിക്കുന്നതിനും പുറമേ ഗാഢമായ ജ്ഞാനവും ആർജിച്ചിട്ടുണ്ടു്. മലയാളത്തിൽ ഒന്നാംതരം ഗദ്യകൃത്താണു്, സാഹിത്യകാരിയാണു്, ഗാനരചയിത്രിയാണു്.

തുഞ്ചൻ, കമ്പർ, ചെറുശ്ശേരി മുതൽ ഉള്ളൂർ, ആശാൻ, സി. വി., ചന്തുമേനോൻ, വള്ളത്തോൾ, ചങ്ങമ്പുഴവരെയുള്ള മലയാള ഗദ്യപദ്യസാഹിത്യജ്ഞാനമെല്ലാം അമ്മയിലുണ്ടു്. പുരാണജ്ഞാനങ്ങളിൽ ഭാഗവതജ്ഞാനം അപാരം. എന്തിനു്, ആറേഴു മാസമായി എനിക്കയച്ചിട്ടുള്ള കത്തുകളുടെ ഒരു പൊതുസ്വരൂപസമാഹാരം തന്നെ 'നഗരാർണവശൈലർത്തുചന്ദ്രാർക്കോദയ വർണ്ണനം' എന്നീ ലക്ഷണങ്ങളെല്ലാമൊത്ത ഒരു മഹാകാവ്യമാക്കിത്തീർക്കാവുന്നതാണു്. എനിക്കയച്ച ഒരു കത്തിൽ "82 ആയി വയസ്സ്. കർമ്മശിഷ്ടം ആയുസ്സിനെ നീട്ടിക്കൊണ്ടുപോവുകയായിരിക്കാം. "പിരിയേണമരംഗിൽ നിന്നു നടൻ-ശരിയായിക്കളിതീർന്ന നട്ടവൻ" എന്നെഴുതിയിരിക്കുന്നു.

## ഗീതാഹൃദയം

തിരുവായ്മൊഴികൾ, ഗീതാഹൃദയം, രമണദർശനം തുടങ്ങി പലമലയാള കൃതികളും അമ്മയുടെ വകയായുണ്ടു്. അതിൽ ഗീതാഹൃദയം ഒന്നുകൊണ്ടുമാത്രം അമ്മ കേരള സാഹിത്യത്തിൽ ചിരപ്രതിഷ്ഠനേടിക്കഴിഞ്ഞിരിക്കുന്നു!

എന്തിനുവേണ്ടി ജനിക്കണമോ അതിനുവേണ്ടി ജ

യഥാർത്ഥത്തിൽ എന്തുനേടണമോ അതുനേടി. ഈ ജന്മസാഫല്യത്തോടെ അന്വർത്ഥജനനികളായിത്തീർന്ന ലോകമഹാത്മാക്കളിൽ ഒരാളിനെയാണ് ശ്രീമതി കെ. കെ. മാധവി അമ്മയിൽ ഒരു സൂക്ഷ്മദൃക്ക ദർശിക്കുന്നത്.

# അമ്മയുടെ ബഹിരൂപ ചരിത്രം ചുരുക്കത്തിൽ

ജനനം :- 1897-ൽ കണ്ണനൂർ ഡിസ്ട്രിക്റ്റിൽ ചെറുകുന്നം ശത്തിൽ കോട്ടയൻ കടിക്കോടെന്ന വലിയ ജന്മിത്തറവാട്ടിൽ പാലങ്ങാടൻ രാമൻ നമ്പ്യാരുടെ പുത്രി പാർവ്വതിയമ്മയുടേയും തമ്പാട്ടനമ്പ്യാരുടെയും മകളായി ജനിച്ചു. ചെറുപ്പത്തിലെ ഒരു ശിവ ഭക്തയായിരുന്നു. പിതാവ് 88-ാമത്തെ വയസ്സിൽ ലോകവാസം വെടിയുന്നതുവരെ ഒരു കുടുംബയോഗിയായിരുന്നു.

വിദ്യാഭ്യാസം :— മുൻപറഞ്ഞപോലെ ഗൃഹത്തിനുള്ളിൽ കിട്ടിയ ശിക്ഷമാത്രം.

സദ്ഗുരുദർശനം :—1934-ൽ – ഗുരു, ഭഗവാൻ, രമണമഹർഷി.

## കുടുംബം

ഭർത്താവ് :- ഡാക്ടർ പി. സി. നമ്പ്യാർ F. R. C. S. 1976-ൽ അന്തരിച്ചു (88 വയസ്സ്)

സീമന്തപുത്രൻ കെ. കെ. പ്രഭാകരൻ, റയിൽവെ ഡെപ്യൂട്ടി ചീഫ് മെക്കാനിക്കൽ എൻജിനീയർ (Retd ) (ഭാര്യ, ചീഫ് എൻജിനിയർ കെ. കെ. നമ്പ്യാരുടെ മകൾ സൗദാമിനി)

രണ്ടാം പുത്രൻ ഡാക്ടർ കെ. കെ. രാമചന്ദ്രൻ M B. B. S. 1960-ൽ അന്തരിച്ചു.

മൂന്നാം പുത്രൻ:— കെ. കെ. നരേന്ദ്രനാഥ്— ബ്രഹ്മചാരി 1960 - ൽ അന്തരിച്ചു.

നാലാം പുത്രൻ കെ. കെ. മാധവൻ, F. R. C. S (ലണ്ടൻ) 1976-ൽ അന്തരിച്ചു.

ഏക:പുത്രി: ജാനകി—(ഒടുവിലത്തെ കൊച്ചി മഹാരാജാവു കേരള വർമ്മയുടെ മകൻ പി. ജി. മേനോൻ) ഇപ്പോൾ വിധവ. (കേരള ഇലക്‌ട്രോണിക്സ് ചെയർമാൻ ശ്രീ. കെ. പി. പി. നമ്പ്യാർ അമ്മയുടെ ഭർത്തൃ സഹോദരന്റെ മകനാണ്)

അമ്മ ഇപ്പോൾ പ്രഥമ പുത്രനോടുകൂടി ബാംഗ്ലൂരിൽ സ്വാമി ചിന്മയാനന്ദജി തുടങ്ങിയ സന്യാസി വര്യന്മാർക്കും മാതാവായ്(No.3 De' costa Lay out) സദാ "രമണ രമണേതി" കഴിഞ്ഞു വരുന്നു.

(തിരുവല്ലം)

# ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു?

## വാല്യം 1

### മേയ് 15, 1935

ജ്ഞാനാർത്ഥിയായ ഒരു സന്ന്യാസി ഭഗവത്സന്നിധിയിൽ വന്നു ചേർന്നു. അദ്ദേഹം ഭഗവാൻെറ മുമ്പിൽ തൻെറ സംശയങ്ങളുണർത്തിച്ചു.

1. ഈ വിശ്വം മുഴുവൻ ഈശ്വരമയമാണെന്നു പറയുന്നതിനെ എങ്ങനെ ബോധ്യപ്പെടുത്തിക്കൊള്ളാനാവും.

ഉ: ബുദ്ധിയിൽക്കൂടി വീക്ഷിച്ചാൽ ഈ ജഗത്ത് ഈശ്വരരൂപമാണെന്നു കാണാം. പക്ഷെ ആ ഈശ്വരസ്വരൂപത്തെപ്പററി ഒരറിവുമില്ലെങ്കിൽ സർവ്വവും അതാണെന്നെങ്ങനെ ബോധ്യപ്പെടും?

2. ഇപ്പറഞ്ഞ വീക്ഷണത്തിൻെറ സാരമെന്താണെന്നു മററൊരാൾ പ്രാർത്ഥിച്ചു ചോദിക്കുകയുണ്ടായി.

ഉ: നാം ഏതവസ്ഥയിലാണോ ഇരിക്കുന്നത് അതിനെ അവലംബിച്ചിരിക്കും നമ്മുടെ വീക്ഷണവും. അതായത്, ജാഗ്രദാവസ്ഥയിൽ സ്ഥൂലശരീരത്തോടുകൂടി സ്ഥൂലനാമരൂപങ്ങളെ ദർശിക്കുന്നു. സ്വപ്നാവസ്ഥയിൽ പല പല മനോമയ, സങ്കല്പങ്ങളെ കാണുന്നു. സുഷുപ്തിയിൽ (ഗാഢനിദ്രയിൽ) ശരീരത്തെപ്പോലും അറിയാതിരിക്കുന്നു, ഒന്നും ദൃശ്യമല്ല. അതീതാവസ്ഥയിൽ ബ്രഹ്മസ്വരൂപമേ നാം, എല്ലാം നാം, നമുക്കന്യമായി ഒന്നുമില്ലെന്നും അറിഞ്ഞുകൊള്ളുന്നു.

3. സുഖത്തിൻെറ സ്വരൂപമെന്താണെന്നു വേറൊരാൾ ചോദിച്ചു.

ഭ: സുഖം ബാഹ്യവസ്തുക്കൾമൂലവും തദ്വസ്തുകൾമൂലവും ലഭിക്കുന്നതാണെങ്കിൽ അതുകൾ അധികപ്പെടുമ്പോൾ സുഖവും അധികമാവുകയും കുറയുമ്പോൾ സുഖവും കുറയുകയും ചെയ്യുന്നു. ബാഹ്യമായി ഒന്നുമില്ലെന്നുവന്നാൽ സുഖം തീരെ ഇല്ലാതെയുമാകണമല്ലോ. എന്നാൽ നമ്മുടെ സാക്ഷാലനുഭവം ഇതാണോ?

നോക്കു, നിദ്രയിൽ ആണ്ടിരിക്കുന്ന ഒരുവനു തന്റേതുകളെന്നൊന്നുമില്ല, ബാഹ്യമായി ശരീരംപോലും ഇല്ല. ഈ അവസ്ഥയിൽ ദുഃഖത്തിനു പകരം ആനന്ദമാണനുഭവം. തന്നിമിത്തം ഗാഢനിദ്രയ്ക്കു ആരും ഇഷ്ടപ്പെടുന്നു. ഇതിൽനിന്നും, സുഖം നമ്മുടെ ജന്മസ്വഭാവമാണെന്നും അതു് അന്യമായി വന്നു കിട്ടാനുള്ളതല്ലെന്നും സ്പഷ്ടമാവും. നമ്മുടെ യഥാർത്ഥ സ്വരൂപത്തെ അറിഞ്ഞാൽ അതു് ദുഃഖസമ്മിശ്രമല്ലാത്ത ആനന്ദം മാത്രമാണെന്നു നേരിൽ കണ്ടു് അതിനെ അനുഭവിക്കാം.

4. നല്ല പഠിത്തമുള്ള ഒരു ചെറുപ്പക്കാരൻ ചോദിച്ചു: ജീവശാസ്ത്രജ്ഞന്മാർ പറയുന്നു, ഹൃദയസ്ഥാനം ശരീരത്തിന്റെ ഇടത്തു വശത്താണെന്നു്; അങ്ങു പറയുന്നു വലത്തു ഭാഗത്താണെന്നു്. വലത്തു വശത്താണെന്നതിനു് പ്രമാണമെന്തെങ്കിലുമുണ്ടോ?

ഭ: ആഹാ, ഉണ്ടു്. ഇടത്തു വശത്തുള്ളതു് സ്ഥൂലശരീരത്തിന്റെ രക്താശയമായ ഹൃദയമാണു്. ഞാൻ പറഞ്ഞ ഹൃദയം അതല്ല. ജീവവികാസത്തിനു ഹേതുവായ ഹൃദയം മാറിടത്തിന്റെ വലതു വശത്തുതന്നെയാണു്. ഇതെന്റെ അനുഭവമായതുകൊണ്ടു് പ്രമാണത്തിന്റെ ആവശ്യമില്ല. എന്നാലും മലയാളം അഷ്ടാംഗഹൃദയത്തിൽ കുറെക്കാലം കഴിഞ്ഞു്, ഞാൻ ഇതിനു പ്രമാണം കണ്ടെത്തി (ആ പദ്യം മഹർഷി പറഞ്ഞു) ഇനി സീതോപനിഷത്തിലും ഒരിടത്തു ഇക്കാര്യം പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. നടുവക്ഷസ്സിൽ രണ്ടു വിരൽ വലത്തു് അഹന്തയുടെ കേന്ദ്രമായ ഹൃദയം ഇരിക്കുന്നുവെന്നും ഇതു് നാഡികൾ, പ്രാണൻ, മനസ്സു്, പ്രകാശം എന്നിവയുടെ മൂലസ്ഥാനമാണെന്നും മലയാളഗ്രന്ഥത്തിൽ പറയുന്നു. സീതോപനിഷത്തിൽ പ്രളയ കാലത്തു് ഭഗവാന്റെ യോഗശക്തി മാറിടത്തിനു

വലത്തു ഭാഗത്തുള്ള ശ്രീവത്സരൂപത്തിൽ അവശേഷിച്ചിരിക്കുന്നുവെന്നും പ്രസ്താവിച്ചിട്ടുണ്ട്.

"പ്രളയാവസ്ഥായാം വിശ്രമണാർത്ഥം
ഭഗവതോ ദക്ഷിണ വക്ഷഃസ്ഥലേ
ശ്രീവത്സാകൃതിർഭൂത്വാ വിശ്രാമ്യതീതി
സാ യോഗ ശക്തി" എന്നിപ്രകാരം.

5. 'കടലിൽ മുങ്ങിയ ഉപ്പു പാവയെ ഒരു ജലസംഹകഞ്ചുകം (Water Proof Coat) രക്ഷിക്കുകയില്ല' എന്നു് ഈ സംസാരത്തിനിടക്കു കയറി ഫ്രീയ്ഡ്മാൻ എന്ന ഒരു എൻജിനീയർ പ്രസ്താവിച്ചതു് എല്ലാവക്കും നേരമ്പോക്കായിത്തോന്നി, മററുള്ളവർ ചിരിച്ചുകൊണ്ടു് നല്ല 'ഉദാഹരണം' എന്നു കളിയാക്കി. മഹർഷി അതിന്നു് ശരീരമാണു വെള്ളത്തിൽ നനയാത്ത കുപ്പായം എന്നു കൂട്ടിച്ചേർത്തു.

6. ചോ: അലഞ്ഞു തിരിയുന്ന മനസ്സിനെ എങ്ങനെ അടക്കാം എന്നൊരു സന്യാസി ചോദിച്ചു.

ഉ: മനസ്സ് തന്നെ (ആത്മാവിനെ) മറയ്ക്കുമ്പോൾ വിഷയങ്ങളെ കാണുന്നു. തന്നോടു (ആത്മാവോടു) ചേർന്നു നിന്നാൽ ഈ വിഷയം (വിശ്വം) നിർവ്വിഷയമായിത്തീരും.

7. ചോ: ദക്ഷിണാമൂർത്തി അഷ്ടകം അവസാന ശ്ലോകത്തിൽ പറയുമ്പോലെ എല്ലാം താനായിത്തീരുന്ന ഈശ്വരത്വത്തോടുകൂടി അഷ്ടമഹാസിദ്ധികളും സിദ്ധമാകുമോ?

ഉ: ആദ്യം ഈശ്വരത്വം കൈവരട്ടെ, മററു കാര്യങ്ങൾ അതിനു ശേഷം നോക്കാം.

8 ചോ: ഗുരൂപദേശം കൂടാതെ ഏതെങ്കിലും തരത്തിൽ പഠിച്ചുകൊണ്ടു് മന്ത്രങ്ങൾ ജപിക്കാമോ. അതുമൂലം മന്ത്രസിദ്ധി ഉണ്ടാകുമോ?

ഉ: മന്ത്രജപം എങ്ങനെയെങ്കിലും ആകാൻ പാടില്ല. ഒരാൾ അതിനു യോഗ്യനായിരിക്കണം. ഇതിനു ഭഗവാൻ ഒരു

ഉദാഹരണം പറഞ്ഞു കേൾപ്പിച്ചു. ഒരുരാജാവ് തന്റെ മന്ത്രിയെ അയാളുടെ ഭവനത്തിൽ ചെന്നു സന്ദർശിച്ചു, മന്ത്രി മന്ത്രം ജപിക്കുകയായിരുന്നു. രാജാവു കാത്തിരുന്നു. ജപം തീർന്നശേഷം മന്ത്രിവന്നു. ജപിച്ചതെന്തു മന്ത്രമാണെന്നു രാജാവ് കേട്ടപ്പോൾ ഗായത്രിയാണെന്നു മന്ത്രി ഉത്തരം പറഞ്ഞു. തനിക്കും അതു പഠിപ്പിച്ചു കൊടുക്കാൻ രാജാവാവശ്യപ്പെട്ടു. മന്ത്രം ഉപദേശിക്കാൻ താനധികാരിയല്ലെന്നായി മന്ത്രി. രാജാവ് പിന്നീട് വേറെ വിധത്തിൽ പഠിച്ചു. മന്ത്രിയെ അതുരുവിട്ടു കേൾപ്പിച്ചിട്ടു ശരിയാണോ എന്നു ചോദിച്ചു. മന്ത്രം ശരിയാണെങ്കിലും രാജാവുച്ചരിക്കാൻ പാടില്ലെന്നു മന്ത്രി മറുപടി പറഞ്ഞു. രാജാവു കാരണം ചോദിച്ചു. ഉടനെ മന്ത്രി അടുത്തുണ്ടായിരുന്ന സേവകനോടു രാജാവിനെ പിടിച്ചു തടങ്കലിൽ വയ്ക്കാനുത്തരവിട്ടു. സേവകൻ അനുസരിച്ചില്ല. കോപാകുലനായ രാജാവ് മന്ത്രിയെ തടങ്കലിൽ വയ്ക്കാൻ സേവകനോടാജ്ഞാപിച്ചു. സേവകൻ ഉടനെ അപ്രകാരം ചെയ്തു. മന്ത്രി ചിരിച്ചുകൊണ്ട് അതാണുത്തരം എന്നു രാജാവിനോടു പറഞ്ഞു. എങ്ങനെ എന്നു കേട്ടതിനു മന്ത്രി "ആജ്ഞയും ആജ്ഞാവചനം ഒന്നുതന്നെ. പക്ഷെ അധികാരി മാറിപ്പോയി. എന്റെ ആജ്ഞ നിഷ്ഫലമായി, അങ്ങയുടേതു സഫലവുമായി, മന്ത്രത്തിന്റെ ഗതിയും ഇപ്രകാരം തന്നെ".

9, ഒരാൾ ചോദിച്ചു: ഒരു ജ്ഞാനി ബാലനെപ്പോലെയാണെന്നു പറയുന്നതെന്താണ്.

ഒരു തരത്തിൽ ഒരു ജ്ഞാനിയും ഒരു ബാലനും ഒന്നുപോലെ തന്നെ. ഒരു കാര്യം കാണുമ്പോൾ മാത്രം ബാലൻ അതിൽ രസിച്ചിരിക്കും. പിന്നീടു മറന്നുപോകും. പിന്നീടതിനെപ്പറ്റി യാതൊരു ചിന്തയുമില്ലാതിരിക്കും. അതു സംബന്ധിച്ചുള്ള ഒരു സംസ്കാരവും ബാലനെ ബാധിക്കുകയുമില്ല. ജ്ഞാനിയുടെ കാര്യത്തിലും ഇതു തന്നെ കഥ.

10. "ഇതയമേ ചാർവായ്തന്നെയെണ്ണിയാഴലത്തുവായ
വതനടനാഴ്മനത്താലാത്മാവിനിട്ടനിട്ടനാവായ്"

എന്ന ഭഗവാന്റെ വചനത്തിന്റെ സാരമെന്താണെന്നൊരാൾ ചോദിച്ചു. മനസ്സിനെ അടക്കാൻ ബുദ്ധിമുട്ടുണ്ടെന്നും അയാൾ പറഞ്ഞു.

ഉ; പരസഹായം കൂടാതെ സ്വയമേ മനസ്സിനെ അടക്കണമെന്നുണ്ടെങ്കിൽ പ്രാണായാമം അനുഷ്ഠിക്കാം. വിഷയാദികളിൽ ഭ്രമിക്കാതിരുന്നാൽ മനസ്സു താനേ ഒഴിയും. അല്ലെങ്കിൽ ഒരു മഹാത്മാവിന്റെ സമ്പർക്കം മൂലം മനസ്സൊടുങ്ങിവരും. സത്സംഗത്തിന്റെ മഹിമ അതാണ്.

11. കർമ്മ ചക്രത്തിന് അവസാനമുണ്ടോ? എന്നെങ്കിലും അതൊഴിഞ്ഞുമാറുമോ?

ഉ; കർമ്മങ്ങളെല്ലാം നശ്വരങ്ങളാണ്. അതതിന്റെ ഫലത്തെ പ്രദാനം ചെയ്തിട്ട് സ്വയമേവ അഴിഞ്ഞു പോകും. അതാണതിന്റെ സ്വഭാവം.

12. ചോദ്യം; എനിക്കെന്തെങ്കിലും പറഞ്ഞു തരണം

ഉത്തരം; എന്തു പറയണം.

ചോ; എനിക്കൊന്നും അറിഞ്ഞുകൂടാ. അങ്ങയിൽ നിന്നും എന്തെങ്കിലും കേട്ടറിയാൻ ആഗ്രഹിക്കുന്നു.

ഉ; ഒന്നും അറിഞ്ഞുകൂട എന്നറിയാമല്ലോ. ആ അറിവിനെ അറിഞ്ഞുകൊണ്ടാൽ മതി, അതുതന്നെയാണ് മുക്തി.

## ജനുവരി 6. 1935

13. പാൾ ബ്രണ്ടൻ എന്ന യൂറോപ്യൻ "രഹസ്യഇൻഡ്യയെപ്പറ്റി ഒരന്വേഷണം" എന്ന തന്റെ ഗ്രന്ഥത്തിൽ ഭഗവാൻ രമണമഹർഷിയെപ്പറ്റി നിരൂപണം എഴുതിട്ടുണ്ട്. ഇതു വായിച്ചിട്ടുള്ള മിസിസ് എം. എ. പിഗട്ട് എന്ന ഒരിംഗ്ലീഷ് വനിത ഭഗവാനെ കാണാൻ വന്നിരുന്നു. ഭക്തഗണത്തിൽ പെട്ട ഒരു ദ്വിഭാഷിയും ഹാജരുണ്ടായിരുന്നു. കുഞ്ഞുങ്ങളുമായി വന്ന കുറെ സ്ത്രീകളുംപെടെ ധാരാളം സന്ദർശകർ ഹാളിലുണ്ട്. ശബ്ദായമാനമായിരുന്ന ഹാൾ ക്രമേണ ശാന്തമായി. നിശ്ചലനായി അനന്തതയെ ദർശിച്ചുകൊണ്ടിരുന്ന ഭഗവാൻ പെട്ടെന്ന് "കുരങ്ങ്" എന്നു പറയുന്നതുകേട്ടു. ഹാളിന്റെ വാതലിനുവെളിയിൽ ഒരു വലിയ കുരങ്ങൻ പിൻകാലൂന്നി നിന്നുകൊണ്ട്

ഒരു കുഞ്ഞിനെ ലാളിക്കുന്നുണ്ടായിരുന്നു. ഹാളിനകത്തിരുന്ന മാതാവിതു കണ്ടില്ല. കുരങ്ങൻ കുഞ്ഞിന്റെ ദേഹത്തിൽ ഒരു പോറൽ പോലും വരുത്തിയില്ല. മഹർഷിയുടെ സാന്നിധ്യവശാലെന്നോണം ഈ രണ്ടുപേരും സൗഹാർദ്ദമായി നിൽക്കുകയായിരുന്നു. മഹർഷിയുടെ ശബ്ദം കേട്ടയുടനെ കുരങ്ങച്ചൻ കൗശലത്തിൽ ഓടി മറഞ്ഞു. ഇതു കണ്ട എല്ലാവരും പുത്തനായി വന്ന ഇംഗ്ലീഷ് സ്ത്രീയും കണ്ടത്ഭുതപ്പെട്ടുപോയി.

## ജനുവരി 7 1935

മിസിസ് പിഗട്ട്: സത്യമറിയാൻ ഒരു ഗുരുവിന്റെ സഹായം വേണമെന്നുണ്ടോ?

ഉ: പഠിത്തം, ബോധനം, ധ്യാനം എന്നിവകളെക്കാളും ഗുരുകാരുണ്യം മൂലമാണ് സാക്ഷാൽക്കാരം സിദ്ധിക്കുന്നത്. സാധനകളും മറ്റും ഈ സിദ്ധിക്ക് പ്രേരകങ്ങൾ (രണ്ടാംതരം) മാത്രം. എന്നാൽ ഗുരുകാരുണ്യം അത്യന്താപേക്ഷിതമാണ്.

ചോ: ആത്മസാക്ഷാൽക്കാരത്തിനുണ്ടാകാവുന്ന വിഘ്നങ്ങൾ എന്തെല്ലാം.

ഉ: പൂർവ വാസനകൾ

ചോ; ഈ വാസനകളെ എങ്ങനെ ശമിപ്പിക്കാം

ഉ; ആത്മസാക്ഷാൽക്കാരം മൂലം

ചോ: ഇതു വിരോധാഭാസമായിരിക്കുന്നല്ലോ (സാക്ഷാൽകരിച്ചാലേ വിഘ്നങ്ങൾ മാറുകയുള്ളൂ, എന്നാൽ വിഘ്നങ്ങൾ മാറിയാലേ സാക്ഷാത്കരിക്കൂ എന്നും പറയുന്നത് പരസ്പര വിരുദ്ധമല്ലേ)?

ഉ; വിഘ്നങ്ങൾക്കു ഹേതു അഹങ്കാരമാണ്, എന്നിട്ട് ആ തടസ്സങ്ങൾ തിരിഞ്ഞുനിന്ന് തന്നെ ബാധിക്കുന്നു എന്നു ഭാവിക്കുന്നതും അഹങ്കാരംതന്നെ. ഇതിന്റെ സത്യത്തെ അറിയാൻ അന്വേഷണം നടത്തുന്നതാരാണെന്നു കണ്ടുപിടിക്കുക അപ്പോൾ താൻതന്നെ അറിഞ്ഞു സാക്ഷാത്കരിച്ചുകൊള്ളും. (പൂർവ്വവാസനാതടസ്സങ്ങൾ തനിക്കു ബാധകങ്ങളായിത്തീരാതിരിക്കുന്നതു ബോദ്ധ്യമാവും.)

ചോ; സാക്ഷാത്കാരത്തിന് സഹായകമായിരിക്കുന്നതെന്തെല്ലാം.

ഉ; വേദശാസ്ത്രോപദേശങ്ങളും ഗുരൂപദേശവും

ചോ; ഈ ഉപദേശങ്ങൾ ചർച്ചകളൊ പ്രഭാഷണങ്ങളൊ അനുഷ്ഠാനങ്ങളോആയിരിക്കുമോ.

ഉ' അതെ. എന്നാൽ ഗുരുകാരുണ്യം മുഖ്യം. മറ്റെല്ലാം രണ്ടാം തരങ്ങളാണ്.

ചോ' ഗുരുകാരുണ്യമുണ്ടാവാൻ എത്രകാലംവേണ്ടിവരും.
ഉ; അതറിയാൻ എന്തിനാഗ്രഹിക്കുന്നു.

ചോ; ആശിക്കത്തക്കതൊാണോ അതെന്നറിയാൻ.

ഉ: ഈ ആഗ്രഹവും ഒരു തടസ്സമാണ്. ആത്മാവ് കൂടെയുള്ളതാണ്' അതിനെക്കൂടാതെഒന്നുമില്ല നീ അതായിട്ടേ ഇരിക്കൂ. ആഗ്രഹങ്ങളും സംശയങ്ങളുംഇല്ലാതെയാവും. അത് നിന്റെജാഗ്രത്തിനും സ്വപ്നത്തിനും സുഷുപ്തിക്കും സാക്ഷിയായി നിൽക്കുന്നു, ഈ അവസ്ഥാത്രയങ്ങളും അഹങ്കാരത്തിന്റേതുകളാണ് ആത്മസ്ഥാനം അതിനും അപ്പുറത്താണ്. നിങ്ങൾ ഉറങ്ങുമ്പോൾ നിങ്ങൾ ഉണ്ടായിരുന്നില്ലേ? ഉറങ്ങിക്കിടക്കുമ്പോൾ താനുറങ്ങിക്കൊണ്ടിരിക്കുകയാണെന്നും താൻലോകത്തെയൊന്നുമേ അറിയാതിരിക്കുകയാണെന്നും നിങ്ങൾക്കറിയാമായിരുന്നോ? താനുറങ്ങിയെന്നും ഉറക്കത്തിൽ ഒന്നും അറിഞ്ഞുകൂടായിരുന്നുവെന്നുംഅറിയുന്നതു ഉറക്കമൊഴിയതിൽ പിന്നീടല്ലേ? ഉറക്കത്തിൽ നാം ചത്തിട്ടില്ലഎന്നുവരുത്താൻപര്യാപ്തമായി നമ്മിൽ അവശേഷിച്ചിരുന്ന ഒരു ചേതനാംശം നമുക്കെത്രത്തോളം അജ്ഞാതമായിരുന്നുവോ അതേമട്ടിൽ അതു നമ്മുടെ ഉണർവിലും അജ്ഞാതമായിത്തന്നെ ഇരിക്കുകയാണ്. ഉണർവിൽ (ജാഗ്രത്തിൽ) ഉണർന്ന അറിവേതാണെന്നറിഞ്ഞാൽ (ജീവബോധത്തെ അറിഞ്ഞാൽ) 3 അവസ്ഥകൾക്കും സാക്ഷിയായി നിൽക്കുന്ന സാക്ഷി (ജ്ഞാന) ചൈതന്യ വസ്തുവിനെ അറിയാനാവും. ഉറക്കത്തിൽ അജ്ഞാതമായിട്ടാണെങ്കിലും അവശേഷിച്ചുനിന്ന അറിവിനെ അറിഞ്ഞാൽ ഈ സാക്ഷി (ജ്ഞാനചൈതന്യ വസ്തുവിനെ അറിയാം.

ചോ: ഉറക്കത്തെ അറിയാൻ ശ്രമിച്ചാലും ഉറക്കംതന്നെഫലം
ഉ: തരക്കേടില്ല
ചോ; ഉറക്കം ശൂന്യമല്ലേ,

ഉ; ശൂന്യത്തെ അറിയുന്നതാര്? ഏതു സമയത്തായാലും നിങ്ങൾക്ക് നിങ്ങൾ ഉണ്ടെന്നതിനെ നിഷേധിക്കാനാവുമോ? നിങ്ങളുടെ എല്ലാവസ്ഥകൾക്കും ആധാരമായ ആത്മസ്വരൂപം ഒന്നുതന്നെയാണ്. അതെപ്പോഴുമുണ്ടുതാനും.

ചോ; ഉറങ്ങുമ്പോലെയിരുന്നുകൊണ്ട് മയങ്ങിപ്പോകാതെ ശ്രദ്ധിച്ചുകൊണ്ടിരിക്കണമോ?

ഉ; അതെ, മയങ്ങിപ്പോകാതെ ഉണർവോടുകൂടി (ശ്രദ്ധയോടുകൂടി-- ബോധത്തോടുകൂടി) യിരിക്കുന്നതാണ് ജാഗ്രദാവസ്ഥ അവിടെ ഉറക്കത്തെ ന സ്ഥാനമില്ല ഇങ്ങിനെയാണ് ഉറങ്ങാതെ ഉറങ്ങുക എന്നുപറയുന്നതു്. അങ്ങനെയല്ലാതെ വിചാരങ്ങളുടെ പിറകേ പോയാൽ അതു നമ്മെ എവിടെ എല്ലാമോ കൊണ്ടുപോകും. തീരാത്തഅനർത്ഥങ്ങൾക്ക നിമിത്തമാവുകയും ചെയ്യും.

ചോ; അപ്പോൾ വിചാരങ്ങൾക്ക് അറുതി (ഹേതു) യെന്താണെന്നന്വേഷിക്കണം.

ഉ; അതെ. അതാണുശരി. വിചാരത്തിനു ഹേതുവെന്തെന്നാരാഞ്ഞാൽ തന്നെ വിചാരം ഇല്ലാതായിവരും. ആത്മാവു ശേഷിച്ചുനിൽക്കും. യഥാർത്ഥത്തിൽ ആത്മാവിനും അകം പുറം എന്നൊന്നുമില്ല. അവ അഹങ്കാരന്റെ സങ്കൽപങ്ങളാണ്. അതു് ഏററവും നിർമ്മലമായി താനേ താനായി നിൽക്കുന്ന പ്രകാശ വസ്തുവാണ്.

ചോ; ബുദ്ധികൊണ്ടു തന്നല്ലോ അറിയണം? ബുദ്ധി, സാക്ഷാൽക്കാരത്തിന് സഹായകമല്ലേ?

ഉ: അതെ, ഒരു പരിധിവരെ, ആത്മാവ് ബുദ്ധിക്കും അതീതമാണ്. ബുദ്ധിയും ഒടുങ്ങിയയിടത്തു് ആത്മാവ് പ്രകാശിക്കുന്നു. (മനസ്സോടുകൂടി പഞ്ചേന്ദ്രിയവും അഴിഞ്ഞ് ബുദ്ധി വൈഭവം മാണ്ടിരിക്കുന്ന സ്ഥാനത്തിനെയാണ് പരഗതി എന്നു പറയുന്നതു്-- എന്ന് കഠോപനിഷത്തു്)

ചോ; എൻെറ സാക്ഷാൽക്കാരം മററുള്ളവർക്കും നന്മയെ ചെയ്യുന്നുണ്ടോ?

ഉ; ആഹാ, തീർച്ചയായും. ഏററവും ഉത്തമമായ പരോപകാരം അതാണ്. പക്ഷെ അവിടെ സഹായം വാങ്ങുവാൻ ആരുണ്ടായിരിക്കുകയില്ല. തട്ടാൻ വിവിധ ആഭരണങ്ങളിലും ഒരേ സ്വർണ്ണത്തെയല്ലേ കാണുന്നതു്. അതുപോലെ സാക്ഷാൽക്കാരത്തിലിരിക്കുന്നയാളും താനൊരാളിനെത്തന്നെ എല്ലാത്തിലും കാണുന്നു. ദേഹമാണു താനെന്നിടത്തു് നാനാവിധ നാമരൂപങ്ങൾ തോന്നുന്നു. നാം ദേഹമല്ലെന്നാവുമ്പോൾ ദേഹബോധത്തോടുകൂടി അന്യത്വമെന്ന ഭേദ ബുദ്ധിയും നശിക്കും.

ചോ; വൃക്ഷലതാദി അചരങ്ങൾക്കും ഇതാണോ അനുഭവം.

ഉ: തന്നെക്കൂടാതെ ഈ ലോകത്തെന്തിനെങ്കിലും സ്ഥിതിയുണ്ടോ എന്നു നോക്കൂ. ചിന്തിച്ചുനോക്കൂ, നിങ്ങൾ അവയെ കാണുന്നു എന്നു് വിചാരിക്കുന്നു. ഈ വിചാരം ആത്മാവിൽ പെട്ടുനിൽക്കുന്നതാണു്. ഈ വിചാരം എവിടെ നിന്നും ഉദിക്കുന്നു എന്നു ശ്രദ്ധിച്ചാൽ വിചാരം ശമിച്ചു് ആത്മാവു് മാത്രം അവശേഷിക്കും.

ചോ; തത്വത്തിൽക്കൂടി ഇതു മനസ്സിലാകും. പക്ഷെ വൃക്ഷാദികൾ പിന്നെയും അവിടെയുണ്ടു്.

ഉ; ഉണ്ടു്; ഉണ്ടു് ;— ഒരു സിനിമയിൽ കണ്ടതുപോലെ. സ്ക്രീനിൽ വെട്ടമുള്ളതിൽക്കൂടി നിഴൽക്കൂട്ടങ്ങൾ ഓടുന്നു. കാണികൾക്കു ഏതോ കാര്യത്തിൻെറ കാഴ്ചയായിത്തോന്നും. സിനിമ കാണുന്നവരെയും ഇതുപോലെ സ്ക്രീനിൽ പ്രതിഫലിപ്പിച്ചുനോക്കൂ. അപ്പോൾ കാണുന്നവരും കാഴ്ചയെപ്പോലെ തിരശീലയിൽ കാണപ്പെടുന്ന തോന്നലുകൾ മാത്രമേയാവൂ. തത്വദൃഷ്ടിയിൽ നാം (നിരന്തരമായിരിക്കുന്ന) ചിത്രങ്ങളാണു്. സ്വസ്ഥാനത്തിലോട്ടു ഈ കാഴ്ചയെ പ്രയോഗിച്ചുനോക്കൂ, നിങ്ങൾ ഒരു തിരശീല. കാഴ്ചകളെല്ലാം അതിൽ പതിയുന്നു. അഹങ്കാരം നമ്മിൽ (ആത്മാവിൽ) നിന്നും

സംജാതമാകുന്നു. ഈ അഹങ്കാരത്തിൽ അടിഞ്ഞുകിടക്കുന്ന സംസ്കാരത്തിന്റെ രൂപങ്ങളാണ് വിചാരങ്ങളായി (ബോധരൂപത്തിൽ) പരിണമിച്ചു പ്രദർശിപ്പിക്കപ്പെടുന്ന ജീവനും ലോകവും നിങ്ങൾ പറഞ്ഞ വൃക്ഷങ്ങളും ചെടികളും എല്ലാം. യഥാർത്ഥത്തിൽ ഇതുകളെല്ലാം ആത്മാവെന്നല്ലാതെ മറ്റൊന്നുമല്ല. ആ ആത്മാവാണു നാം എന്നു ബോധിച്ചാൽ എവിടെയും എപ്പോഴും എല്ലാം ആത്മാവു മാത്രമാകും. ഉണ്ട് എന്നു പറയാൻ ആത്മാവല്ലാതെ മറ്റൊന്നുമില്ല.

ചോ; ശരിയാണ്, പക്ഷെ ഇപ്പോഴും ഇതെല്ലാം യുക്തിയിൽ കൂടിയേ ബോദ്ധ്യമാകുന്നുള്ളു. എന്നാലും അങ്ങരുളിച്ചെയ്ത ഉത്തരങ്ങളെല്ലാം സൂക്ഷ്മവും മനോഹരവും വിശ്വസനീയങ്ങളുമാണ്.

ഉ: എനിക്കനുഭവമാകുന്നില്ലാ എന്ന വിചാരംപോലും തടസ്സമായിത്തീരും. ആത്മാവുമാത്രമേ ഉള്ളതായിട്ടുള്ളു.

ജനുവരി 8, 1935

14. ഒരു വൃദ്ധൻ ഹാളിൽ ഹാജരായിരുന്നു. അപ്പോൾ ഭഗവാൻ തന്റെ അക്ഷരമണമാല ശ്രീ, ലക്ഷ്മണശർമ്മ സംസ്കൃതത്തിൽ തർജ്ജിമചെയ്തു് വ്യാഖ്യാനിച്ചതിനെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

വൃദ്ധൻ; സാക്ഷാൽക്കാരം വാചാമഗോചരമാണെന്നും വർണ്ണനകൾ ഒരിക്കലും സാക്ഷാൽക്കാരത്തെ പ്രകാശിപ്പിക്കുന്നില്ലെന്നും പറയുന്നതെന്തു ഭഗവാനെ!

ഭ: * അരുണാചലാഷ്ടകത്തിലെ രണ്ടാം പദ്യത്തിൽ ഈ വിഷയത്തെ പരാമർശിച്ച് പറഞ്ഞിട്ടുണ്ട്. 'മൗനം' നീ തന്നെ ദക്ഷിണാമൂർത്തിയായി സനകാദിമുനിവരന്മാർക്കു സ്വ സ്വരൂപത്തെ മൗനഭാഷയിലാണു ബോധിപ്പിച്ചതെ

---

ഭഗവാൻ അരുളിച്ചെയ്ത അരുണാചലസ്തുതി പഞ്ചകത്തിലെ നാലാം പദ്യമാണിത്.

കിൽ നിന്റെ ആ സത്യത്തെ വാക്കുകൾകൊണ്ടു പ്രകാശിപ്പിക്കാൻ ആർക്കു സാധിക്കും, എന്നാണു് ആ പദ്യത്തിന്റെ താത്പര്യം. വിജ്ഞാനവും അജ്ഞാനവും രണ്ടുമല്ലാത്ത ജ്ഞാനത്തെ അഥവാ ജ്ഞാതാവെന്നൊരാളില്ലാത്ത അറിവേ സ്വരൂപമായ അനുഭവത്തെ, അതു് മനസ്സിനും ബുദ്ധിക്കും എത്തുപ്പെടാത്തതായിരിക്കവേ വാക്കുകളെക്കൊണ്ടു എങ്ങനെ വർണ്ണിക്കാനാവും. എന്നാലും അപ്രകാരമുള്ള വിശേഷഅനുഭവം ഒന്നുണ്ടു്. അതനുഭവിക്കുന്നവൻ അനുഭവിക്കും എന്നല്ലാതെ മറ്റൊരാളിനെക്കൊണ്ടനുഭവിപ്പിക്കാനൊക്കുമോ എന്നു് സ്കന്ദാനുഭൂതിയിൽ പറഞ്ഞിരിക്കുന്നു.

ഇതു കേട്ടു് ആ വൃദ്ധനു് ആവേശമുണ്ടായി. അയാൾ അഗാധമായി നിശ്വസിച്ചുകൊണ്ടു് തറയിൽ വീണു ഭഗവാനെ വന്ദിച്ചു. കുറെ സമയം കഴിഞ്ഞു എണീററുള്ള. അൽപം ശാന്തിയിൽ ഇരുന്നിട്ടു് യാത്രയായി. അയാൾക്കെന്തോ ഉൾവെളിച്ചം ഉണ്ടായി എന്നു സ്പഷ്ടമാണ്. അയാളുടെ ജിജ്ഞാസ പരിപൂർണ്ണമായി നിവർത്തിക്കപ്പെട്ടതായി അയാൾ അംഗീകരിച്ചു ഭഗവാന്റെ അനുഗ്രഹത്താൽ അയാൾ പരിപൂർണ്ണനായിത്തീർന്നതായിട്ടാണറിയുന്നതു്.

15. ആത്മാവു് അണുവിനെക്കാളും ചെറുതും ഏററവും വലിയതിനെക്കാളും വലുതുമാണെന്നു പറയുന്ന ഉപനിഷദ്വാക്യത്തെപ്പററി ഒരാൾ ചോദിച്ചു.

ഭ; ആററം നിർമ്മാണംപോലും മനസ്സാണു കണ്ടുപിടിച്ചതു്. അതിനാൽ മനസ്സ് ആറ്റത്തെക്കാൾ സൂക്ഷ്മമാണ്. മനസ്സിന്നാധാരമായിരിക്കുന്ന ജീവൻ മനസ്സിനെക്കാളും ചെറുതാണ്. അറിയുന്നവനായ ജീവന്റെയും ഉത്ഭവസ്ഥാനമായ ആത്മാവ് എല്ലാത്തിനെക്കാളും സൂക്ഷ്മമാണ്. വലുതാണെന്ന ഭൂതാകാശം മാനസാകാശത്തിൽ ഒതുങ്ങുന്നു. മാനസാകാശം ചിദാകാശമായ ആത്മാവിൽ ഒതുങ്ങി നിൽക്കുന്നു. അതുകൊണ്ടു് ആത്മാവ് എല്ലാ വലുതിനും വലുതാണ്. (മഹതോ മഹീയാൻ).

മാണിക്കവാചകർ-തിരുവാചകത്തിലെതിരുവണ്ഡ അദ്ധ്യായ

ത്തിൽ പറഞ്ഞിട്ടുണ്ട്, അനന്തം ബ്രഹ്മാണ്ഡങ്ങളും മേൽക്കൂരവഴി വീട്ടിനുള്ളിൽ പ്രവേശിക്കുന്ന സൂര്യരശ്മികളിൽ കളിയാടുന്ന രേണുജാലങ്ങളെപ്പോലെയാണെന്നു്. അണ്ഡങ്ങളെല്ലാം കേവലം അണുമാത്രം വലിപ്പമുള്ളതെന്നു പറയത്തക്കവണ്ണം അത്ര വലിയവനാണ് സൂര്യരശ്മിയുടെ സ്ഥാനമുള്ള ബ്രഹ്മസ്വരൂപിയായ ഈശ്വരൻ, എന്നും.

> 'അണ്ഡമാ മരുപത്തിൽ രൂപ പിണ്ഡങ്ങളുണ്ടാം
> എണ്ണാനനന്തം, സർവം പ്രത്യക്ഷമായിനിൽപൂ
> വീട്ടിന്നകത്തു വീഴമർക്കന്റെതൻ രശ്മിതന്നിൽ
> വെട്ടിപ്രകാശിക്കുന്ന രേണു ജാലങ്ങൾപോലെ
> ഒന്നിനൊന്നന്യമായിട്ടെങ്ങും പരന്നു നിന്നു്
> നേർത്തതായ്ക്കാണാം ബ്രഹ്മരൂപിയാമീശൻതന്നെ
>
> (ശ്രീ തിരുവള്ളുത്തിന്റെതിരുവാചകം പരിഭാഷയിൽനിന്നും)

ജനുവരി 19, 1-35

16. ദേവദ് കേതനായ പാറംബ്രണ്ടന്റെ പരിചയക്കത്തുമായി ഇംഗ്ലണ്ടിൽനിന്നും ഗ്രാന്റ് ഡഫ് എന്നു് മുൻപേരുള്ള മി: ഡഗ്ളാസ് എയിൻസ്ലി ദേവദർശനത്തിനുവന്നുചേർന്നു തനിക്കു് 0 വയസ്സായെന്നും ഈ പ്രായത്തിൽ ആത്മജ്ഞാനം നേടാൻ തരമാവുമോ എന്നും അദ്ദേഹം മുൻകൂട്ടി സന്നിധിയിൽ എഴുതിക്കേട്ടിരുന്നു. ആത്മജ്ഞാനത്തിനു കാലം ബാധകമല്ലെന്നു മറുപടി അയച്ചതിനെത്തുടർന്നാണ് അദ്ദേഹത്തിന്റെ ഈ വരവു്. മി: ഡഗ്ളാസ് ഒരു കവിയും വിദ്വാനുമായിരുന്നു. ഒരു മുൻ മദ്രാസ് ഗവർണ്ണറുടെ അനന്തിരവനായ അദ്ദേഹം ഏതൻസ്, പാരീസ്, ഹേഗ്, എന്നിവിടങ്ങളിലെ ബ്രിട്ടീഷ് നയതന്ത്ര കാര്യാലയങ്ങളിൽ ജോലി നോക്കിയിരുന്നു മിതഭാഷിയും മിതാശനനുമായിരുന്നു. ദിവസവും നിരാഹാരനായി അധികദൂരം നടക്കുക പതിവുണ്ട്. ഹൃദയത്തിൽ നിന്നും ലളിതമായി പുറപ്പെടുന്ന വാക്കുകളോടാണ് അൽപം സംസാരിക്കുന്നതു്. ഇൻഡ്യയിൽ സർജാൺവു ഡ്രാഫ്, സർവ്വപ്പള്ളി രാധാകൃഷ്ണൻ, ഓക്സ്ഫോർഡിലെ സംസ്കൃത പ്രൊഫസ്സർ തോമസ് എന്നിവർ സ്നേഹിതന്മാരായിരുന്നു.

മദ്രാസ് ഗവൺമെൻറ് അതിഥി മന്ദിരത്തിൽ സംസ്ഥാനാതിഥിയായി താമസിച്ചുകൊണ്ടാണ് അദ്ദേഹം ആശ്രമത്തിൽ വന്നു ചേർന്നത്. സുഖാനുഭോഗങ്ങളിൽ വാഞ്ഛ കുറഞ്ഞ അദ്ദേഹം രാവിലെ ജലപാനം കഴിക്കാതെ ഉച്ചക്ക് 1 മണിക്കാണാഹാരം കഴിക്കുന്നത്. രാവിലെ 8 മണിക്കദ്ദേഹം ഹാളിൽ തൻെറ സോഫയിൽമൗനനോട്ടത്തിലിരുന്ന മഹർഷിയെ വന്ദിച്ചിട്ട് സമീപം അദ്ദേഹത്തിനായി കരുതിയിരുന്ന പലകമേൽ, തന്നെ നോക്കിയിരുന്ന ഭഗവാനെനോക്കി, നിശബ്ദനായിരുന്നു. കാഴ്ചകണ്ടുകൊണ്ട് ചുററും ധാരാളം പേർ നിന്നിരുന്നതിനെ ഇവർ കണ്ടതേയില്ല. സായിപ്പ് ഭഗവാൻെറ അനുഗ്രഹ പരിമളത്തിൽ ലയിച്ചിരിക്കുകയായിരുന്നു. ഈ കാഴ്ച കണ്ടുനിന്ന എല്ലാവർക്കും ആശ്രമപ്രദേശമൊട്ടാകെക്കുളിർപ്പിച്ച അരുമ മാരിയുടെ അനുഭവമുളവാക്കി.

ആശ്രമത്തിൽ വൈകുന്നേരം പതിവനുസരിച്ചുനടന്നു് വേദപാരായണങ്ങളും മററും കേട്ട് സായിപ്പ് അത്യധികം സന്തോഷിച്ചു ചിത്താകാശത്തെയും ചിദാകാശത്തെയും പററി മഹർഷി നൽകിയ വിശദീകരണങ്ങളും സായിപ്പിനെ വളരെയേറെ ആനന്ദിപ്പിച്ചു.

സായിപ്പ് യാത്രയായതിനുശേഷം മഹർഷി ഇങ്ങനെ പറഞ്ഞു. "ആ എഴുപതുകാരനെനോക്കൂ. നല്ല വരുമാനമുള്ളയാളും വീട്ടിലിരുന്നു സുഖിക്കാതെ 6000 മൈൽ കടൽ താണ്ടി വേണ്ടത്രേ റയിൽവേയാത്രയും മററു ബുദ്ധിമുട്ടുകളും സഹിച്ച് ഭാഷയറിയാതെ അപരിചിതവും വിദൂരവുമായ ഒരു അന്യരാജ്യത്തെ കടുത്ത ചൂടും സഹിച്ച് ഒററക്കു വന്നിരിക്കുന്നു. സ്വന്തം വീട്ടിൽ എത്ര സുഖമായിരിക്കാമായിരുന്നു ആന്തര ശാന്തിക്കുള്ള തൃഷ്ണയാണദ്ദേഹത്തെ ഇവിടെ എത്തിച്ചിരിക്കുന്നത് ശരിയാണ്. ഇവിടെ വന്ന് നാലു ദിവസത്തിനകം അദ്ദേഹത്തിനു സിദ്ധിച്ച പ്രകടമായ വിശേഷാനുഭൂതികൾ അദ്ദേഹത്തിൻെറ പരിശുദ്ധമായ വ്യഗ്രതക്കു തെളിവാണ്.

അടുത്ത സായാഹ്നം എയിൻസ്ലീൻ ഹാളിലെത്തി. തലേ ദിവസം രാത്രി തനിക്കേർപ്പെട്ട അനുഭൂതികളെ മഹർഷിയെ പറഞ്ഞു കേൾപ്പിച്ചു.

തന്റെ വലതുഭാഗം ഹൃദയ മധ്യത്ത് ഒരു മിന്നൽ പ്രകാശം തോന്നി. അവിടെ താൻ സൂര്യപ്രകാശം കണ്ടുവെന്നും അദ്ദേഹം ബോധിപ്പിച്ചു. മഹർഷി മന്ദസ്മിതം തൂകിയിട്ട് 'ആത്മവിദ്യ' എന്ന ഗ്രന്ഥത്തിന്റെ പരിഭാഷ ആ യൂറോപ്യൻ ഭക്തനെ വായിച്ചുകേൾപ്പിച്ചു. സ്വരൂപസാക്ഷാൽക്കാരത്തിന്റെ ഗൂഢതത്വം അതിൽ പറഞ്ഞിരുന്നു. ചിത്തം ബരത്തിന്റെ വികാസമായ മനസ്സിൽനിന്നും വകതിരിഞ്ഞു നിൽക്കുന്ന ചിദാകാശ (ജ്ഞാനാകാശ) വികാസമായ ആത്മാവിനെ പ്രാപിക്കുകയാകുന്നു സാക്ഷാൽക്കാരം. ഈ വിശദീകരണം സായിപ്പിനു് നല്ലപോലെ ബോദ്ധ്യമായി.

മരിച്ചുപോയവരുടെ അവസ്ഥയെപ്പററിയുള്ള എയിൻസ്ലീയുടെ പ്രശ്നത്തിനു് മഹർഷി അരുളിച്ചെയ്തു. മാതാവെന്നു പറഞ്ഞാൽ എന്താണു്? നമ്മുടെ ദേഹത്തിന്റെ ജ്ഞാനം വഹിച്ചവർ എന്നല്ലേ? എന്നാൽ നാം ദേഹമാണോ? അല്ല, ദേഹത്തെ പററി നിൽക്കുന്ന അറിവാണു്. മനോമയജീവനാണു നാം എന്നു കാണുമ്പോൾ ആ ജീവനായ അറിവിന്റെ ഉൽപത്തിസ്ഥാനമായ ചൈതന്യമാണു മാതാവെന്നറിയാം. ഞാൻ എന്ന തോന്നൽ എവിടെ നിന്നുമുണ്ടായി എന്നന്വേഷിച്ചു് ഉള്ളിനുള്ളിൽ മാതാവെന്നു വ്യവഹരിക്കപ്പെട്ട ചിന്മയിയായ പരാശക്തിയെ ആശ്രയിച്ചാൽ നമുക്കും ആർക്കും ഒരുപോലെ നന്മചെയ്തവരായിത്തീരും.

ദേഹമാണു് താൻ എന്നു വ്യവഹരിക്കുന്നവനു് അയാളുടെ സങ്കൽപങ്ങൾ പ്രതിഫലിച്ചുണ്ടാകുന്ന സ്ഥൂല വസ്തുക്കൾ സത്യമായി തോന്നപ്പെടും. മററൊരു സ്ഥൂലശരീരത്തിൽ നിന്നുമാണു് തന്റെ സ്ഥൂലദേഹം ജനിച്ചതെന്നു വിശ്വസിക്കുമ്പോൾ ആ ശരീരവും തന്റെ ശരീരത്തെപ്പോലെ സത്യമാണെന്നു തോന്നിപ്പോകുന്നു. ഒരിക്കൽ ഈ ലോകത്തു് നിലനിൽപുണ്ടായിരുന്നുവെന്ന നിലക്കു് ജീവൻ മരണത്തെ അതിക്രമിക്കുകതന്നെ വേണം, കാരണം,

അതിന്റെ പരമ്പര ഇപ്പോഴും ഇവിടെ ഉണ്ട്. അത് മറ്റേ
തിൽനിന്നുമാണ് ഉത്ഭവിച്ചിട്ടുള്ളതും. ഈ പശ്ചാത്തലത്തിൽ
പരലോകവും സത്യമാണ്. അവർക്കു വേണ്ടി ചെയ്യുന്ന
പ്രാർത്ഥനകൾ അവർക്ക് ഗുണകരമായിരിക്കുകയും ചെയ്യും. തെ
റ്റാത്ത വിധത്തിൽ നോക്കുകയാണെങ്കിൽ, ആത്മാവാകുന്ന
സത്യവസ്തുവിൽ നിന്നും പൂർവ്വവാസനകളുടെ ബീജത്തെ
ഉൾക്കൊള്ളുന്ന അഹങ്കാരൻ ഉടലെടുക്കുന്നു. ഈ അഹങ്
കാരനെ ആത്മാവ് പ്രകാശിപ്പിക്കുന്നു, കൂടെ വാസനകളെയും
സ്ഥൂലബോധത്തെയും. അതോടുകൂടി സ്ഥൂലബോധത്തിനു
മുമ്പിൽ പൂർവ്വവാസനകൾ സ്ഥൂലവസ്തുക്കളായി മൂർത്തീക
രിച്ചു നിന്ന് ഈ ജഗത്തായി തോന്നപ്പെടുന്നു. ആത്മാവി
ന്റെ പ്രതിപതനമാകുന്ന അഹങ്കാരന് അത് ഗോചരമായി
ഭവിക്കുകയും ചെയ്യുന്നു. അഹങ്കാരൻ താൻ ദേഹമാണെന്നു ദേഹ
ത്തെ പറ്റിനിൽക്കുകയാൽ ആത്മസാന്നിദ്ധ്യം നഷ്ടപ്പെ
പോകുന്നു. അനവധാനത കൂട്ടത്ത അജ്ഞാനത്തിനും ജന്മദുഃഖ
ത്തിനും വഴി തെളിക്കുന്നു. ആത്മാവിൽ നിന്നും ഉൽപ
ത്തികൊള്ളുന്ന അഹങ്കാരൻ സ്വന്തം ഉറവിടത്തെ വിസ്മ
രിക്കുന്നു. തന്നിമിത്തം ഒരു കുഞ്ഞിന്റെ ജനനം മാതാ
വിനെ കൊല്ലുന്നു എന്നും പറയാം. സ്വന്തം മാതാവിന്റെ
പുനർലബ്ധിക്കുള്ള ആഗ്രഹം യഥാർത്ഥത്തിൽ ആത്മാവി
ന്റെ പുനർലബ്ധിക്കുള്ള ആഗ്രഹമാണ്. ഇതാണ് അഹ
ങ്കാരന്റെ നാശം അഥവാ സ്വ സ്വരൂപ സാക്ഷാൽക്കാരം. ഈ
അമ്മ (ആത്മാവ്) യോടു ചേരുക. അവൾ സനാതനയായി
വർത്തിക്കട്ടെ!

മഹർഷി തമിഴ് യോഗവാസിഷ്ഠത്തിൽ ഒരു പാഠം വാ
യിച്ചു. "ദീർഘതാപസിയുടെ രണ്ടു മക്കൾ പുണ്യവും പാപവും.
മാതാപിതാക്കന്മാർ മരിച്ചുപോയപ്പോൾ ഇളയവൻ കരഞ്ഞു.
മൂത്തവൻ" നീ എന്തിനു കരയുന്നു, അച്ഛനമ്മമാർ നമ്മെ വിട്ടു
പോയെന്നാണോ, ഇല്ല. അവർ നമ്മിൽതന്നെയുണ്ട്. അവർ
നാം തന്നെ. അഹങ്കാരമാകുന്ന നദി തന്റെ പോക്കിൽ എവി
ടെ കൂടിയെല്ലാമൊഴുകുന്നുണ്ടായിരിക്കും, കുന്നുകളിൽ, താഴ്
വരകളിൽ, സമതലങ്ങളിൽ, പാറക്കെട്ടുകളിൽ, കാടിൻ
പടർപ്പുകളിൽ, പ്രവാഹം നിലച്ചുപോകാതെ. അതുപോലെ
ഈ ജീവിത സരിത്തും പലപല ഘട്ടങ്ങളും താണ്ടിപ്പോവുക

യാണ്. ജനനമരണങ്ങളും സുഖദുഃഖങ്ങളുമാകുന്ന പല ഘട്ടങ്ങൾ. ഇതെല്ലാം കാനൽജലത്തിലെ അലതിരകൾ. അഹങ്കാരങ്ങൾ ദർപ്പണത്തിൽപ്രതിബിംബിച്ചു കണ്ടതുപോലിരിക്കും. സത്യം ആത്മാവുമാത്രം. അതിൽ നിന്നും അഹങ്കാരൻ (സൂര്യനിൽ നിന്നും രശ്മിയെപ്പോലെ) രൂപം കൊള്ളുന്നു.

അഹങ്കാരൻ സ്വന്തം വാസനാമയ വിചാരങ്ങളോടുകൂടി സഞ്ചരിക്കുമ്പോൾ വിചാരങ്ങൾ തന്നെ മൂർത്തീഭാവം കൈക്കൊണ്ടു പ്രതിഫലിച്ചു ദൃശ്യമാകുന്ന ഈ ജഗത്തിൽ അമ്മമാരും അച്ഛൻമാരും സ്നേഹിതൻമാരും ബന്ധുമിത്രാദികളും പ്രത്യക്ഷപ്പെടുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നു. സർവദൃശ്യങ്ങളുടെയും ആധാരവും അധിഷ്ഠാനവും ആത്മാവായിരിക്കുന്ന സ്ഥിതിക്കു മാതാപിതാക്കൻമാരും ആത്മാവിനെ വിട്ടിരിക്കുന്നില്ല. അതിനാൽ ദുഃഖത്തിനവകാശമില്ല. ഇതു മനസ്സിലാക്കി സന്തോഷമായിരിക്കുക.

എന്തറിഞ്ഞാൽ പിന്നെ ഒന്നും അറിയേണ്ടതായി വരുന്നില്ലയോ ആ ആത്മജ്ഞാനം ഭഗവാനിൽനിന്നുകേട്ട് എയിൻസ്‌ലീ സായിപ്പ് ആനന്ദത്തിൽ മുങ്ങി.

ജനുവരി 24, 1935

17. ഓക്സ്ഫോർഡു യൂണിവേർസിററിയിലെ ഇവാൻസ് വെൻസ് (Evans wents) എന്നഗവേഷണപണ്ഡിതൻ പാൾബ്രണ്ടൻെറ ഒരു പരിചയക്കുറിപ്പുമായി ഭഗവാനെ കാണാൻവന്നു യാത്രാക്ഷീണം ബാധിച്ചിരുന്നു ഭാരതത്തിൽ മുമ്പും പല പ്രാവശ്യം ഭാരതീയ ജീവിതവുമായി പരിചയമുള്ള ആളായിരുന്നു. ടിബററിലെ ഭാഷ പഠിച്ച് ആഭാഷയിലുള്ള മരിച്ചവരെപ്പററിയുള്ള കഥ, ടിബററിലെ മഹായോഗിയായ മിലാരെപായുടെ ജീവചരിത്രം, ടിബററിലെ ഗൂഢതത്വങ്ങൾ എന്നീപുസ്തകങ്ങൾ ഇംഗ്ലീഷിൽ തർജ്ജിമചെയ്തിരുന്നു.

അദ്ദേഹം ഉച്ചതിരിഞ്ഞു സന്നിധിയിൽ വന്നു. യോഗത്തെപ്പററി ഭഗവാനോടു ചോദ്യങ്ങൾ ഉന്നയിച്ചു. യോഗാസനങ്ങൾക്കു പുലി, മാൻ എന്നിവയുടെ തോലുകൾ ഉപയോഗിക്കുന്നതു ശരിയാണോ എന്നു ചോദിച്ചു.

ഭ: മനസ്സുതന്നെ പുലിയോ, മാനോ ആണ്.

ചോ: എല്ലാം മായയാണെങ്കിൽ ഒരുത്തന് ജീവനെയും അപഹരിക്കാമല്ലോ.

ഉ: മായ ആർക്കാണ്? അതുകണ്ടുപിടിക്കൂ. സത്യം നോക്കുകയാണെങ്കിൽ ഓരോരുത്തനും ആത്മാവിനെ തന്നെത്താനെ കൊല്ലുകയാണ്. (ആത്മഹനനം) ഓരോ നിമിഷത്തിലും.

ചോ: ഏതാസനമാണു ഏററവും നല്ലതു്.

ഉ: ഏതുസുഖമെന്നുതോന്നുന്നുവോ അതുതന്നെ (സുഖാസനം) നല്ലതു്. പത്മാസനവും ശ്രമം കുറഞ്ഞതാണു്, എന്നാൽ ജ്ഞാനത്തിനു് ആസനങ്ങൾ പ്രശ്നമല്ല.

ചോ: ആസനം മനോനിലയെക്കുറിക്കുന്നുവോ?

ഉ അതെ, അതെ.

ചോ; പുലിത്തോൽ, മാൻതോൽ, കമ്പിളി എന്നിവയുടെ ഗുണവിശേഷങ്ങൾ എന്തു്?

ഉ; അക്കാര്യങ്ങൾ ചില യോഗശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. 'കാന്തശക്തി പ്രവർത്തനങ്ങളെ കുറിക്കുന്നവയാണു്', എന്നാൽ ജ്ഞാനമാർഗ്ഗത്തിൽ ഇതുകളെല്ലാം പ്രസക്തങ്ങളല്ല. ആസനത്തിന്റെ ശരിയായ അർത്ഥം താൻതന്നെയറിഞ്ഞു് താൻ തന്നിൽ തന്നെ നിലകൊള്ളുകയാണു്. അതു് ആന്തരമാണു്. (അന്തർമുഖത്വം) മറെറല്ലാം ബാഹ്യങ്ങളാണു്.

ചോ: ധ്യാനത്തിനു പററിയ സമയമേതാണു്?

ഉ: സമയമെന്നാലെന്താണു്?

ചോ; അതുതന്നെ പറയുമോ?

ഉ: സമയം ഒരു സങ്കൽപം മാത്രം. സങ്കല്പത്തിൽപെടാത്തതു് ഒന്നേയുള്ളു. അതു് എങ്ങനെയെല്ലാം ഭാവിക്കുമോ അങ്ങനെയെല്ലാമായി അതുതോന്നപ്പെടും. നിങ്ങൾ അതിനെ കാലമെന്നു പറഞ്ഞാൽ കാലം തന്നെ. ഉള്ളതു് എന്നാണെങ്കിൽ ഉള്ളതു്. ഇല്ലാത്തതെന്നാണെങ്കിൽ ഇല്ലാത്തതു്. അത്രയേയുള്ളതിനെ നിങ്ങൾ ആദ്യം കാലം എന്നു പറഞ്ഞിട്ടു് രാപകലെന്നും, മാസം, ആണ്ടു്, മിനിട്ടു്, സെക്കന്റു്, എന്നിങ്ങനെയും വിഭജി

കുന്നു. ജ്ഞാനത്തിനു് കാലമില്ല. എന്നാൽ ഇത്തരം വിധി നിഷേധങ്ങൾ ആരംഭത്തിൽ നല്ലതുതന്നെ.

ചോ: ജ്ഞാനമാർഗ്ഗം എന്നതെന്താണു് ?

ഉ: മനസ്സിന്റെ ഏകാഗ്രത ജ്ഞാനത്തിനും യോഗത്തിനും പൊതുവെയുള്ളതാണു്. യോഗത്തിന്റെ ലക്ഷ്യം ജീവാത്മാ പരമാത്മാക്കളുടെ ഐക്യമാണു്. ഈ സത്യം പുത്തനല്ല. ഏകമായേ എപ്പോഴുമിരിക്കുന്നുള്ളു. ഇപ്പോഴും ആ അവസ്ഥയാണുള്ളതു്.

അതുകൊണ്ടു പിരിവില്ലാത്തതിൽ പിരിവെങ്ങനെ സംഭവിച്ചു എന്ന അന്വേഷണമാണു് ജ്ഞാനമാർഗ്ഗം. പിരിവിനും സത്യം തന്നെ നിമിത്തമായിരിക്കുന്നു.

ചോ: എന്താണു മായ?

ഉ: ആർക്കാണു മായ? ചിന്തിച്ചുനോക്കു. അപ്പോൾ മായ ഇല്ലാതെ പോവും.

സാധാരണ എല്ലാവരും മായയെപ്പറ്റി അറിയാൻ ആഗ്രഹിക്കുന്നു. മായ ആർക്കാണുള്ളതു് എന്നു ചിന്തിക്കുകയുമില്ല. അതു് വിഡ്ഢിത്തമാണു്. മായ ബാഹ്യമായുള്ളതും അജ്ഞാതവുമാണു്. ഒരു ജിജ്ഞാസു അതു തന്നിൽ തന്നെ ഇരിക്കുന്നു എന്നറിയേണ്ടതാണു്. തനിക്കു വിദൂരവും അജ്ഞാതവുമായവയെ വിട്ടിട്ടു, തന്നിൽ തന്നെ തന്നോടു ചേർന്നിരിക്കുന്നതെന്താണെന്നുകൂടി നോക്കണം.

ചോ: വിദേശ രാജ്യക്കാർക്കു പറ്റിയ ഏതെങ്കിലും ആസനം ഉപദേശിക്കുന്നുണ്ടോ?

ഉ: ആർക്കും അവരവർക്കു യോജിച്ച ആസനത്തിലിരിക്കാം. എന്നാലും ആസനം കൂടാതെ ധ്യാനിക്കാൻ പാടില്ലെന്നില്ല. ധ്യാനത്തിനു സമയനിർണ്ണയമോ മറ്റു ചട്ടവട്ടങ്ങളോ ഒന്നുമില്ല

ചോ: മറുരാജ്യക്കാർക്കു യോജിക്കുന്ന പ്രത്യേക സാധനങ്ങൾ എന്തെങ്കിലും ഉപദേശിക്കാറുണ്ടോ?

ഉ: ഉപദേശങ്ങൾ വ്യക്തികളുടെ മനോവികാസമൊപ്പിച്ചിരിക്കുമെന്നേയുള്ളു. പ്രത്യേക നിബന്ധനകളൊന്നുമില്ല.

യോഗമാർഗ്ഗത്തിന്റെ പല പ്രാരംഭനടപടികളെപ്പറ്റിയും ഇവാൻസ് ചോദിച്ചു. അവയെല്ലാം യോഗത്തിനനുകൂലമായിട്ടുള്ളവതന്നെ. യോഗം ജ്ഞാനത്തെ ഉററു നോക്കുന്നു. ആ ആത്മജ്ഞാനം തീർന്നനിലയാണെന്നും ഉത്തരം പറഞ്ഞു.

ചോ: കർമ്മം ചെയ്യുന്നതു ആത്മസാക്ഷാൽക്കാരത്തിനു തടസ്സമാണോ?

ഉ: അല്ല. അറിഞ്ഞവനു് ആത്മാവൊന്നേസത്യം. അവൻ ചെയ്യുന്ന കർമ്മങ്ങൾ ഒന്നും അവനു് ബന്ധിക്കുന്നില്ല. കർമ്മങ്ങൾ വ്യാവഹാരികമാണു്. കർമ്മം താനേ നടക്കും. ആത്മാവതിൽപ്പെടുന്നില്ല. ആത്മാവു് കർമ്മങ്ങൾക്കു സാക്ഷിയായിരിക്കുമെന്നേയുള്ളു. കർമ്മത്തിലിരുന്നുകൊണ്ടു തന്നെ ജ്ഞാനാഭ്യാസം ചെയ്യാവുന്നതേയുള്ളു. ആരംഭത്തിൽ ബുദ്ധിമുട്ടുണ്ടെന്നു തോന്നിയാലുംപിന്നീടു് അതെളുപ്പമായിത്തീരുകയും കർമ്മം ജ്ഞാനാഭ്യാസത്തിനോ ജ്ഞാനംകർമ്മനിർവ്വഹണത്തിനോ തടസ്സമായിത്തീരാതിരിക്കുകയും ചെയ്യും.

ചോ: അഭ്യാസമെന്നു പറയുന്നതെന്താണോ?

ഉ: അതു ഞാൻ' എന്നുപറയുന്ന അഹംകാരത്തിന്റെ ഉല്പത്തിയെക്കുറിച്ചുള്ള അന്വേഷണമാണു്. 'ഞാൻ' ആരാണെന്നു കണ്ടുപിടിക്കു. തുടർന്നന്വേഷിക്കുമ്പോൾ 'ഞാൻ' ഇല്ലാതെയാവും. കേവല സച്ചിദാനന്ദ സ്വരൂപമാണു് അഹംസ്ഫൂർത്തിയായി ഉജ്ജ്വലിച്ചതു്. അതിനെ മറക്കുമ്പോൾ അനർത്ഥങ്ങൾ ഉണ്ടാകുന്നു. അതിനോടു ചേർന്നു നിൽക്കുമ്പോൾ അവനെ അനർത്ഥങ്ങൾ ബാധിക്കാതിരിക്കും.

ചോ: ആത്മസാക്ഷാൽക്കാരത്തിനു് ബ്രഹ്മചര്യം ആവശ്യമല്ലേ?

ഉ: ബ്രഹ്മചര്യ എന്നു പറയുന്നതു് ബ്രഹ്മത്തിൽ ജീവിക്കുന്നതിനെയാണു്. കാമബന്ധങ്ങളിൽ പെടാതിരിക്കുക എന്നു്. സാധാരണ പരിഗണിക്കപ്പെട്ടു വരുന്ന ബ്രഹ്മചര്യത്തിനും ബ്രഹ്മസാക്ഷാൽക്കാരത്തിനും തമ്മിൽ ഒരു ബന്ധവുമില്ല. ബ്രഹ്മസ്വരൂപത്തോടു ചേർന്നുനിന്നു് ബ്രഹ്മാനന്ദരസാനുഭൂതിമയമായിരിക്കുന്നവനാണു് ശരിയായ ബ്രഹ്മചാരി. അവൻ ക്ഷണികമായ വിഷയാനന്ദങ്ങളെ ആഗ്രഹിക്കുമോ? തന്റെ നിത്യ സത്യ

മായ സച്ചിദാനന്ദ സ്വരൂപത്തെ വിട്ടകലുന്നതാണ് സർവ്വ ദുഃഖങ്ങൾക്കും മൂലകാരണം.

ചോ: ബ്രഹ്മചര്യം യോഗത്തിന്ന ഒഴിച്ചുകൂടാത്ത ഒന്നല്ലേ?

ഉ: ആണെന്ന പറയാം. സാക്ഷാൽക്കാരത്തിന്ന സഹായകമായ പലതിലൊന്ന്.

ചോ: എന്ത്? അത്യന്താപേക്ഷിതമല്ലെന്നാണോ?

ഉ: തീർച്ചയായും. എല്ലാം ചിത്തപരിപാകം പോലിരിക്കും. ബ്രഹ്മചാരിയായിരുന്നാലെന്ത്? ഗൃഹസ്ഥനായിരുന്നാലെന്ത്? സന്യാസിയായാലെന്ത്? തന്റെ നിജസ്വരൂപമായ ആത്മാവിനെ ആക്കും എളുപ്പെടാം. കാരണം അതിവിടത്തന്നെ ഇപ്പോഴേ ഉള്ളതാണല്ലൊ. അല്ലാ അതു എവിടെവച്ചോ ഏതുകാലത്തോ പ്രാപിക്കപ്പെടേണ്ടതാണെങ്കിൽ നാം അതിന്ന വേണ്ടി എന്തിന്ന പാടുപെടണം? അതു പുത്തനായി വന്നു കിട്ടാനുള്ളതാണെങ്കിൽ പിന്നീട് ഇല്ലാതെ പോവുകയും ചെയ്യും. പ്രകൃത്യാ ഉള്ളതാണെങ്കിൽ നിലയുള്ളതായിരിക്കും സ്വതസ്സിദ്ധമായി അന്യമററിരിക്കുന്നതാണ് ആത്മാവ്.

ചോ: ഈശ്വരൻ സർവ്വാന്തര്യാമിയായിരിക്കവെ ഹിംസ പാടില്ലാത്തതാണെന്നു വിചാരിക്കുന്നു. കൊലചെയ്യുവനെപ്പോലും കൊല്ലാൻ പാടില്ലെന്നാണ് കൃസ്ത്യൻ രാജ്യങ്ങൾ കരുതുന്നത്.

ഉ: കൊലക്കുറ്റം ചെയ്യാൻ കൊലയാളിയെ പ്രേരിപ്പിച്ചതാര്? ആ ശക്തിതന്നെ അവന്ന് ശിക്ഷയും കൊടുക്കുന്നു. സമൂഹമോ, രാഷ്ട്രമോ ആ ശക്തിയുടെ കരങ്ങളിൽ ഉപകരണങ്ങൾമാത്രം. ഒരു ജീവന്റെ ഹിംസയെപ്പറ്റി നിങ്ങൾ വ്യാകലപ്പെടുന്നു. യുദ്ധങ്ങൾ മൂലം കണക്കറ്റ ഉയിരുകൾ നശിക്കുന്നതിനെപ്പറ്റി എന്തു പറയുന്നു?

ഉ: ശരിയാണ്. ജീവഹാനി, എന്തായാലും, തെറ്റാണ്. യുദ്ധങ്ങൾ ശരിയാണോ.

ഉ: തന്റെ ആത്മസാക്ഷാൽക്കാരത്തിൽ ഇരിക്കുന്ന ഒരാളിന് ഒരു ജീവന്റെയോ അനവധി ജീവന്മാരുടെയോ, അല്ലാ, മൂന്നു ലോകങ്ങളിലുമുള്ള എല്ലാവരുടേയുമോ ഹാനിയും ഒന്നു തന്നെ.

പക്ഷെ ആവ്യക്തിതന്നെ ലോകത്തുള്ള സർവ്വ ജീവന്മാരേയും ഹനിച്ചാലും ഒരു പാപവും അവനെത്തീണ്ടുകയില്ല. മഹർഷി ഭഗവദ്ഗീത 18-ാമദ്ധ്യായം 17-ാം ശ്ലോകം ഉദ്ധരിച്ചു,

"യസ്യ നാഹം കൃതോ ഭാവോ
ബുദ്ധിർ യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകാൻ
നഹന്തി ന നിബദ്ധ്യതേ"

(താൻ ചെയ്യുന്ന ഒരു പ്രവൃത്തിയുടെയും കർത്തൃത്വം തനിക്കില്ലെന്നിരിക്കുന്നവനും തന്റെ ബുദ്ധിയെത്തീണ്ടാതിരിക്കുന്നവനും ആയ ആത്മാരാമൻ, ലോകദൃഷ്ടിക്ക കൊന്നാലും കൊല്ലുന്നവനാവുകയില്ല. അതിന്റെ ഫലം അവനെ ബാധിക്കുകയുമില്ല.)

ചോ: ഒരുത്തന്റെ കർമ്മം ജന്മാന്തരങ്ങളിൽ അവനെ സ്പർശിക്കുകയില്ലേ?

ഉ: നിങ്ങൾ ഇപ്പോൾ തന്നെ ജനിച്ചിട്ടുണ്ടോ? മറ്റു ജന്മങ്ങളെപ്പറ്റി എന്തിന ചിന്തിക്കണം ജനനമോ മരണമോ ഇല്ലെന്നതാണ സത്യം. ജനിച്ചിട്ടുള്ളവൻ മരണത്തെപ്പറ്റിയും മരണാനന്തര കാര്യങ്ങളെപ്പറ്റിയും ചിന്തിച്ചുകൊള്ളട്ടെ

ചോ; ആത്മസാക്ഷാൽക്കാരമുണ്ടാവാൻ അങ്ങേക്ക് എത്ര കാലം വേണ്ടിവന്നു.

ഉ: നാമരൂപങ്ങളെ കണ്ടിട്ടാണ് ഈ ചോദ്യമുണ്ടായത്. താൻ ഇക്കണ്ട സ്ഥൂലശരീരമാണെന്ന് അഹങ്കാരം നിമിത്തം കരുതുന്നതിനാലാണ് ഈ സ്ഥൂലകാഴ്ചകൾ.

അഹങ്കാരൻ, സ്വപ്നത്തിലെന്ന പോലെ, സൂക്ഷ്മശരീരമനസ്സോടു ചേർന്നിരിക്കുമ്പോൾ സൂക്ഷ്മലോകത്തെ കാണുന്നു. സുഷുപ്തിയിലാണെങ്കിൽ അതുമില്ല. കാഴ്ചയേ ഇല്ല. അക്കാരണത്താൽ ആസമയത്ത് ദ്രഷ്ടാവില്ലെന്നർത്ഥമാവുമോ? ദ്രഷ്ടാവപ്പോൾ ഇല്ലായിരുന്നുവെങ്കിൽ സുഖമായുറങ്ങി എന്നു പറയുന്നതാര്? ഉറങ്ങിയതാര്? ഉറക്കത്തെപ്പററി ഉറങ്ങുമ്പോൾ അറിന്നില്ല പിന്നീടാണ് അറിയുന്നതും പറയുന്നതും. പിന്നീടേ

അറിയാനും പറയാനും ഒരാളുണ്ടായിരുന്നുള്ള, ഞാൻ അഥവാ അഹങ്കാരൻ ഈ ഞാൻതന്നെയാണ്. ഉറങ്ങിയതും ഉണർന്നതും സ്വപ്നം കണ്ടതും എന്നാൽ മാറ്റമുള്ള ഈ മൂന്നവസ്ഥാഭേദങ്ങളുമല്ലാതെയും മാറ്റമില്ലാതെയും അന്തർല്ലീനമായും ആധാരമായും വസ്തുവിനെ അറിയുക. അതിനെ കേവലം 'ഉള്ളതു'എന്നു മാത്രമേ പറയാവൂ. അതിൽ, നീയില്ല, ഞാനില്ല, അവനില്ല, അതുമില്ല അതിനു ഭൂതഭാവികളുമില്ല. ദേശ, കാല, അവസ്ഥകളുമില്ല. ഭാവിച്ചറിയാനും ഒക്കാത്തതു്. അതു് സത്യമാണ്. എപ്പോഴുമുള്ളതാണ്.

ആദി ദക്ഷിണാമൂർത്തി മൗനത്തിൽക്കൂടി സനകാദി മഹർഷിമാരുടെ സംശയം തീർത്തരുളി, 'വാഴക വാഴ' എന്ന മട്ടിൽ ഗുരുപരമ്പരയെ അനുഗ്രഹിച്ചുകൊണ്ടിരുന്നു. ഗുരു, ആ ദക്ഷിണാമൂർത്തിയുടെ പേരാണ്. ആത്മാവിനെ അറിഞ്ഞാൽ പിന്നീട് ഈ ചോദ്യമുദിക്കുകയില്ല

ചോ; ഭഗവാൻ നിർവ്വികല്പസമാധിയിൽ ഇരിക്കുന്നുണ്ടോ?.

ഉ: ഉണ്ട്, ഉണ്ട്. കണ്ണടച്ചാൽ നിർവി കല്പം, തുറന്നാൽ സവികല്പം.(ഭേദം തോന്നിയാലും ഏകത്വാനുഭൂതിതന്നെ)എപ്പോഴുമുള്ളതുമായ സഹജാവസ്ഥ.

ജനുവരി 26, 1935

18. മി. ഇവാൻസ് വെൻററ്സ് വീണ്ടും ചോദിച്ചു

ചോ: സിദ്ധിയുള്ള യോഗിമാരുണ്ടല്ലോ. അവരെപ്പററി ഭഗവാൻെറ അഭിപ്രായം എന്തു്?.

ഉ; സിദ്ധികൾ കേട്ടുകേൾവികളോ പ്രകടനങ്ങളോ ആയിരിക്കും. അങ്ങനെ മനസ്സിൻെറ മണ്ഡലത്തിൽ പെട്ടവമാത്രമാണ് അവ.

ചോ; ഹിമാലയത്തിലുള്ള തൻെറ ഗുരുവുമായി സംഭാഷണം നടത്തുന്ന ഒരു യോഗി മദ്രാസിലുണ്ടെന്നു മി ബ്രിണ്ടൻ പറഞ്ഞിരിക്കുന്നു.

ഉ; അതു നാം സാധാരണ അറിയുന്ന ടെലിപ്പതിയെക്കാൾ അതിശയകരമായ ഒന്നല്ല. ഒരാൾ സംസാരിക്കുമ്പോൾ ദൂരത്തല്ല

സമീപത്തായാലും അതു കേൾക്കാനൊരാളുണ്ടായിരിക്കണം ഇല്ലെങ്കിൽ അതു സംസാരിച്ചതാവുകയില്ല. കേൾക്കാനൊരാളി ല്ലെങ്കിൽ ടെലിപ്പതിയോ, കാണാനൊരാളില്ലെങ്കിൽ ടെലിവി ഷനോ ഇല്ല. ദൂരെ കേൾക്കുന്നതിനും അടുത്തുകേൾക്കുന്നതിനും തമ്മിലുള്ള വ്യത്യാസമെന്താണ്, അതു കേൾക്കുന്നവന്റെ കാര്യ മാണ്, കേൾക്കാനാളില്ലെങ്കിൽ ശ്രവണവുമില്ല, കാണാനാളി ല്ലെങ്കിൽ കാഴ്ചയുമില്ല.

ചോ; ദൃശ്യത്തെ വിട്ടിട്ട് ദ്രഷ്ടാവിനെ അറിയണമെന്നായി രിക്കാം ഭഗവാൻ പറയുന്നതു്?

ഉ; മനസ്സുണരാതെ ദ്രഷ്ടാവുമില്ല. ദൃശ്യവുമില്ല. കാണുന്നവ നും കാഴ്ചയും സിദ്ധികളുമെല്ലാം മനസ്സിൽ അന്തർഭവിച്ചിരിക്കു ന്നവയാണ് മനോമയം

ചോ; അരുണാചലത്തിനു മുകളിൽ ജ്യോതിസ്സിനെ കാണാ മോ?

ഉ;. കാണാം.

ചോ: കൈലാസപർവ്വതം കാശിക്ഷേത്രം മുതലായ പവി ത്രസ്ഥലങ്ങൾ ദർശിച്ചാൽ ആദ്ധ്യാത്മിക സംസ്കാരം ഉണ്ടാ വുമോ?

ഉ: ഉണ്ടാവും.

ചോ; കാശിയിൽ മരിച്ചാൽ പുണ്യമാണെന്നു പറയുന്നു ണ്ടല്ലോ.

ഉ; യഥാർത്ഥകാശിയെയും യഥാർത്ഥമരണത്തെയും മനസ്സിലാ ക്കിയാൽ അർത്ഥം സ്പഷ്ടമാവും.

''കാശിയാംതു മരണാൻമുക്തി''

(സ്വയം പ്രകാശ സ്വരൂപമാണു കാശി. അതിൽ അഹന്ത അറുന്നതാണു മരണം.)

ചോ; കാശിയും കൈലാസവും എല്ലാം തന്നിൽ തന്നെയാ യിരിക്കും.

ഉ: അതെ.

ചോ: ശരീരത്തിൽ ആറു കേന്ദ്രങ്ങൾ ഉണ്ട്? (ഷഡാധാരം. സമാനമായി ആറുകേന്ദ്രങ്ങൾ ജഗത്തിലും ഉണ്ട്.

ഉ: അതെ ലോകത്തിലുള്ളതു ശരീരത്തിലുണ്ട്. ശരീരത്തിലുള്ളതു ലോകത്തിലുമുണ്ട്.

ചോ; ബനാറീസിന്റെ പവിത്രത വെറും വിശ്വാസം മാത്രമാണോ അതോ സത്യവുമാണോ?

ഉ; രണ്ടുവിധത്തിലും ശരിയാണ്.

ചോ; ചിലർ ഒരു തീർത്ഥയാത്രക്ക് പ്രധാന്യം കല്പിക്കുന്നു. വേറെ ചിലർ വേറെ ചിലതിന്. അതു് അവരവരുടെ വിശ്വാസമാണോ?

ഉ: അതെ, നോക്കൂ, എവിടെയെല്ലാമോ ജനിച്ച് എവിടെയെല്ലാമോ ജീവിച്ചുവരുന്ന നിങ്ങൾ ഇന്നു് ഇവിടെ കൂടിയിരിക്കുന്നില്ലേ നിങ്ങളെ ഇവിടേയ്ക്കാകർഷിച്ച ശക്തിയേതു്. ഇതു മനസ്സിലാക്കിയാൽ മററുള്ളതും മനസ്സിലാകാം.

ജനുവരി 29, 1935

19. ഗ്രാൻറ്ഡഫ് ചോദിച്ചു. സ്മൃതി വിസ്മൃതികളുടെ ആസ്ഥാനം ഏതു്.

ഉ: ചിത്തം(അന്തഃകരണം)

ജനവരി 30, 1935

20. ഇവാൻസ്; ജ്ഞാനിക്ക് ഏകാന്തത ആവശ്യമാണോ?

ഉ; ഏകാന്തത മനസ്സിലല്ലാതെ മറെറാവിടെയിരിക്കുന്നു. തിങ്ങിയ ജനക്കൂട്ടത്തിന്റെ ഇടയിലും ഒരുത്തനു് തന്റെ മനസ്സിനെ സ്വച്ഛമായി വച്ചുകൊള്ളാം. അതാണേകാന്തത. കാട്ടിലിരിക്കുന്നവന് മനസ്സിനെ നിയന്ത്രിക്കാൻ കഴിഞ്ഞില്ലെന്നും വരാം. അവൻ ഏകാന്തതയിലാണെന്നു പറയാൻ വയ്യ. ഏദയശാന്തിയാണു് ഏകാന്തത. ആശാപാശങ്ങളിൽ കുടുങ്ങിയവനു് എവിടെയിരുന്നാലും ഏകാന്തതയെവിടെ? ആശ ഒടുങ്ങിയവൻ എവിടെയും ഏകാന്തതയിലിരിക്കും.

ചോ; അപ്പോറം ഒരാറം വ്യവഹാരത്തിലിരുന്നുകൊള്ളുക. ആശകളിൽ നിന്നും വിമുക്തനായിരിക്കണം, അങ്ങനെ തൻെറ ഏകാന്തതയിലിരിക്കണം. അങ്ങനെയല്ലേ?

ഉ; അതെ, കാമത്തോടുകൂടി കർമ്മം ചെയ്യുന്നതു ബന്ധമാണ്. നിഷ്ക്കാമകർമ്മം കർത്താവിനെ ബന്ധിക്കുന്നില്ല, അവൻ കർമ്മം ചെയ്യുമ്പോഴും ഏകാന്തതയിലാണ്.

ചോ; ട്ടിബററിൽ ധാരാളം മഹർഷിമാരുണ്ട്. അവർ ഏകാന്തതയിലിരുന്നുകൊണ്ട് ലോകത്തിനു നന്മചെയ്യുന്നവരായി പറയപ്പെടുന്നു. അതു സാദ്ധ്യമാണോ?

സാദ്ധ്യമാവും, ആത്മസാക്ഷാൽക്കാരം തന്നെ മാനവ ലോകത്തിനു ചെയ്യാവുന്ന ഏററവും വലിയ സഹായമായിരിക്കും. അതുകൊണ്ട് അവർ കാട്ടിലിരുന്നാലും ലോകനന്മ ചെയ്യുന്നവരായിരിക്കും. എന്നാൽ ഏകാന്തത വനാന്തരങ്ങളിൽ മാത്രമാണുള്ളതു് എന്നു ധരിക്കരുതു്. അതു് വ്യവഹാരങ്ങളുടെ തിരക്കിനിടയിലും ലഭ്യമാണ്.

ചോ: മഹർഷിമാർ ജനങ്ങളോടിടകലർന്നു് അവർക്കു് നന്മ ചെയ്യുന്നവരാവണമെന്നില്ലേ.

ഉ: ആത്മസ്വരൂപം മാത്രമാണു യഥാർത്ഥം. ഈ ലോകവും മററും അതിനുള്ളിലിരിക്കുന്നു: ആത്മസ്വരൂപത്തിലിരിക്കുന്ന ഒരാറം ലോകത്തെ തന്നിൽനിന്യമായിട്ടു കാണുന്നില്ല.

ചോ: അപ്പോറം, ഒരു സാധുവിൻെറ സാക്ഷാൽക്കാരം മാനവരാശിക്കു സർവ്വോദയകരമാണ്. മററുള്ളവർക്കതറിഞ്ഞുകൂടെങ്കിലും.

ഉ: അതെ, അജ്ഞാതമായിരുന്നാലും മഹത്തുക്കളെക്കൊണ്ടുള്ള ഗുണം ലോകത്തിനു ലഭിച്ചുകൊണ്ടിരിക്കും.

ചോ: ഒരു സാധു മററുള്ളവരുമായി സഹവസിച്ചാൽ കുറെക്കൂടി നന്നായിരിക്കുകയില്ലേ.

ഉ; ഇടകലരാൻ അവർക്കാളില്ല. യഥാർത്ഥത്തിൽ സഹവസിക്കാൻ ആത്മാവൊന്നേയുള്ളു. അവരതായിത്തന്നെയിരിക്കും.

ചോ: സാക്ഷാൽക്കരിച്ചവരായി ഒരു നൂറുപേരുണ്ടായിരുന്നാൽ ലോകത്തിനു കൂടുതൽ ഗുണമുണ്ടാകുമല്ലോ,

ഉ: നിങ്ങൾ ആത്മാവിനെപ്പററി പറയുമ്പോൾ ഒന്നിൽ കൂടുതലിനെപ്പററി പറയുന്നു. ബഹുവചനത്തിൽ പറഞ്ഞാൽ ആത്മാവിൻെറ അഖണ്ഡത്വത്തിനു ഹാനിസംഭവിക്കും. രശ്മികൾ പലതാണെങ്കിലും സൂര്യൻ ഒന്നല്ലേ.

ചോ: ശരി, ശരി. മനസ്സിലായി, ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ പറയുന്നു. ഫലാപേക്ഷകൂടാത്ത കർമ്മങ്ങൾ ചെയ്യണമെന്നും അലസനായിരിക്കാതെ കർമ്മം ചെയ്യണമെന്നും. കർമ്മയോഗം ഇതായിരിക്കുമോ?

ഉ: കേൾക്കുന്നവരുടെ ചിത്തപരിപാകത്തിനനുയോജ്യമായിട്ടാണു പറഞ്ഞിട്ടുള്ളതു്.

ചോ: ഒരാൾ വെറുതെയിരുന്നുകൊണ്ടു് ലോകത്തിനു നന്മ ചെയ്യാനൊക്കുമെന്നു പറഞ്ഞാൽ പാശ്ചാത്യർക്കു മനസ്സിലാക്കാൻ ബുദ്ധിമുട്ടുണ്ടു്. കർമ്മം ചെയ്യുന്നവരെക്കൊണ്ടു മാത്രമേ ലോകത്തിനുപകാരമുള്ളു എന്നാണവർ കരുതുന്നതു്. ഈ കുഴപ്പം എങ്ങനെ പരിഹരിക്കാം. അവർ ഈ ചതുപ്പനിലത്തിൽ തുഴഞ്ഞു കൊണ്ടുതന്നെ ഇനിയും പോവുമോ, അതോ, അവർ യഥാർത്ഥം അറിയുമോ?

ഉ: യൂറോപ്പോ, അമേരിക്കയോ ആകട്ടെ. അവരെല്ലാം നിങ്ങളുടെ മനസ്സിലല്ലാതെ മററെവിടെ സ്ഥിതി ചെയ്യുന്നു. നിങ്ങൾ നിങ്ങളെ അറിയൂ, അപ്പോൾ എല്ലാമറിയും. നിങ്ങൾ സ്വപ്നത്തിൽ കുറെപ്പേർ ഉറങ്ങുന്നതു കണ്ടിട്ടു് ഉണരുമ്പോൾ അവരെയും ഉണർത്താൻ ശ്രമിക്കുമോ?

ചോ: മായാവാദത്തെപ്പററി അങ്ങയുടെ അഭിപ്രായം?

ഉ: എന്താണു മായ? അതു സത്യമാണു്.

ചോ: മായയെന്നു പറയുന്നതു മിഥ്യയല്ലേ?

ഉ: മായ സത്യത്തെ പ്രകാശിപ്പിച്ചു നിൽക്കയാണു്. അങ്ങനെ അതു സത്യമായിരിക്കുന്നു.

ചോ: ശ്രീശങ്കരാചാര്യർ പണ്ഡിതനാണു് സാക്ഷാല്ക്കരിച്ച ആളല്ലെന്നു ചിലർ പറയുന്നതു ശരിയാണോ?

ഉ: അതിലെല്ലാം നിങ്ങൾക്കെന്തു ക്ലേശം, നിങ്ങൾ സ്വന്തം ആത്മാവിനെ സാക്ഷാൽക്കരിക്കൂ. മററുള്ളവരുടെ കാര്യം അവർ നോക്കിക്കൊള്ളും.

ചോ: യേശുദേവൻ രോഗികളുടെ രോഗങ്ങൾ മാററീട്ടുണ്ടു്. അതു് സിദ്ധിയിൽ കൂടിയാണോ?

ഉ: തത്സമയം താൻ രോഗങ്ങൾ ഭേദപ്പെടുത്തുകയാണെന്നദ്ദേഹത്തിനറിയാമായിരുന്നോ? തൻെറ സിദ്ധിയെപ്പററി അദ്ദേഹത്തിനറിഞ്ഞിരിക്കാൻ ഇടയില്ല. ഒരു കഥ പറയാം. അദ്ദേഹം "ഒരിക്കൽ ഒരാളിൻെറ ആന്ധ്യം മാററി. ആ മനുഷ്യൻ കാലാന്തരത്തിൽ ഒരു പോക്കിരിയായിത്തീന്നു. കുറെ വർഷം കഴിഞ്ഞു" അദ്ദേഹം അവനെക്കണ്ടപ്പോൾ അവൻ പതിതനായിത്തീർന്നതിൻെറ കാരണം ചോദിച്ചു. അവന് അന്ധനായിരുന്നപ്പോൾ പാപമൊന്നും ചെയ്യാൻ കഴിയാതെപോയി. കാഴ്ച കിട്ടിയപ്പോൾ പാപം ചെയ്യാനാരംഭിച്ചു. യേശുദേവനാണതിനുത്തരവാദിയെന്നും അവൻ മറുപടി പറഞ്ഞു.

ചോ: യേശുദേവൻ സിദ്ധിയുള്ള ഒരു മഹാപുരുഷനല്ലേ?

ഉ: തൻെറ സിദ്ധികൾക്കു താൻ കർത്താവാണെന്നു് അദ്ദേഹത്തിനു തോന്നിയിരിക്കാൻ ന്യായമില്ല.

ചോ; സിദ്ധികളാരംഭിക്കുന്നതു നല്ലതല്ലേ? ടെലിപ്പതി മുതലായവയെപ്പോലെ.

ഉ: ടെലിപ്പതിയും റേഡിയോവും മററും ദൂരെയുള്ളതിനെ അടുത്തു കേൾക്കാനുതകുന്നു. ശ്രവണത്തിനു അടുത്തുനിന്നായാലും ദൂരെനിന്നായാലും വ്യത്യാസമൊന്നുമില്ല. അതിൻെറ അടിസ്ഥാനതത്വം കേൾക്കുന്നവനാണു്. കേൾക്കുന്നവനോ കാണുന്നവനോ ഇല്ലെങ്കിൽ ശ്രവണമോ കാഴ്ചയോ ഇല്ല. കേൾക്കുക, കാണുക, എല്ലാം ഇന്ദ്രിയ വൃത്തികളാണു്. സിദ്ധികളെല്ലാം ഇന്ദ്രിയ സന്താനങ്ങളാണു്. ഇവ ആത്മാവിൻെറ സ്വഭാവങ്ങളല്ല. സഹജമല്ലാത്തതു നിലച്ചു നിൽക്കുകയില്ല. ഉണ്ടാക്കപ്പെട്ടതു ഇല്ലാതായിപ്പോവും. അതിനാൽ അവ ആർജ്ജിക്കത്തക്കതുകളല്ല.

സിദ്ധി, പെരുപ്പിക്കപ്പെട്ട ശക്തിയാണ്. ഉള്ള ശക്തി പോലും ഉപദ്രവകരമാണ്. അതിനെ സുഖം ലഭിക്കുമെന്നു കരുതി വർദ്ധിപ്പിക്കാൻ നോക്കുന്നു. എന്നാൽ അങ്ങനെയായിരിക്കുമോ എന്നു ശ്രദ്ധിക്കേണ്ടതാണ്. ഉള്ള കാര്യമേ സങ്കടകരമാണ്. കാര്യം കൂടിയാൽ കൂടുതൽ സങ്കടങ്ങളേ വന്നുചേരൂ. സിദ്ധികൾ ആർക്കും സുഖത്തെത്തരുകില്ല. കൂടുതൽ ദുരിതങ്ങളെത്തരുമെന്നേയുള്ളൂ.

മാത്രമല്ല, ഈ സിദ്ധികൾ എന്തുപയോഗത്തിനാണ്? ഒരുത്തൻ സിദ്ധികൾ കാണിക്കുന്നത് മറ്റുള്ളവർ തന്നെ അഭിനന്ദിക്കാൻ വേണ്ടിയാണ്. അവൻ അനുമോദനം ആഗ്രഹിക്കുന്നു. അതു കിട്ടിയില്ലെങ്കിൽ അസന്തുഷ്ടനാവും. അവനെ കീർത്തിക്കാൻ മറ്റുള്ളവർ ആവശ്യമാണ്. അവനെക്കാളും കൂടുതൽ സിദ്ധിയുള്ളവനെ കാണുമ്പോൾ സ്പർദ്ധയും അസന്തുഷ്ടിയും കൂടുന്നു. ഒരു സിദ്ധനെ അവനെക്കാളും വലിയവൻ നേരിടുന്നു. ഇവനെ അവനെക്കാളും വലിയവൻ നേരിടും, ഒടുവിൽ ഏറ്റവും വലിയവൻ എല്ലാ വലിയവരെയും ഒരു നിമിഷത്തിൽ പൊട്ടിക്കും. ഈ ഏറ്റവും വലിയവൻ ഈശ്വരൻ അഥവാ ആത്മാവാണ്.

ഏതാണു യഥാർത്ഥ ശക്തി? ഐശ്വര്യം തരുന്നതോ ശാന്തിയെത്തരുന്നതോ? ഏതൊന്നാണോ ശാന്തിക്കു നിദാനം അതാണു ഏറ്റവും വലിയ സിദ്ധി.

ചോ: യൂറോപ്പിലും അമേരിക്കയിലും ഈ രീതിയെ അഭിനന്ദിക്കുന്നില്ല. അവർക്കു് സിദ്ധി പ്രകടനങ്ങളും പ്രസംഗങ്ങളുമാണാവശ്യം.

ഉ: പ്രസംഗങ്ങൾ മണിക്കൂറുകൾ കേട്ടുകൊണ്ടിരുന്നു് പ്രയോജനമെന്തു്? ശ്രോതാക്കൾക്കു പുരോഗമനം ഉണ്ടാകുന്നില്ല. മറിച്ചു് മൗനം എന്നതുള്ളതാണ്. അതു് ലോകത്തെ ഉദ്ധരിക്കുന്നു.

ചോ: പക്ഷെ മൗനം ബോദ്ധ്യമാകുന്നില്ലല്ലോ.

ഉ: സാരമില്ല. മൗനം പ്രസംഗധോരണിയാണ്. മൗനത്തിന്റെ വൈഭവം പ്രസംഗത്തിനുണ്ടാകുന്നില്ല. മൗനം അവി

നാമമായ പ്രസംഗമാണ്. ആദിഗുരു ദക്ഷിണാമൂർത്തി ശിഷ്യരെയുപദേശിച്ചതു മൗനത്തിൽ കൂടിയാണ്. അദ്ദേഹം സർവ്വോത്തമ ഗുരുവാണ്.

ചോ; അന്ന് അതിനു തക്ക ശിഷ്യന്മാരുണ്ടായിരുന്നു. ഇന്നത്തെ സ്ഥിതിവിശേഷം വേറെയാണ്. ശിഷ്യന്മാരെ കണ്ടുപിടിച്ചു സഹായിക്കണം.

ഉ; ഇതെല്ലാം അറിവില്ലായ്മയുടെ ഫലമാണ്. നമ്മെ സൃഷ്ടിച്ച ദൈവം തന്നെ ലോകത്തെയും സൃഷ്ടിച്ചതു്. അതു നമ്മെയും ലോകത്തെയും പരിപാലിക്കും.

ചോ; 'തന്നെ വിട്ടവൻ' എന്നു യേശുദേവൻ പറഞ്ഞതിനെപ്പററി ഭഗവാനെന്തു പറയുന്നു.

ഉ; വിടാനെന്തിരിക്കുന്നു. നഷ്ടപ്പെടാനെന്തെങ്കിലും ഉണ്ടോ. നിയതമായുള്ളതിനെ വേണം പരിഗണിക്കാൻ. അതു ശാശ്വതമാണ്. തനിക്കന്യമല്ല, അതിനെ കണ്ടറിയാനൊക്കുകയുമില്ല. ഉണ്ടായതു് ഇല്ലാതെ പോകും, വന്നതുപോകും, ജനിച്ചതു മരിക്കും. എന്നാൽ ജനിച്ചതു നാമല്ല. എപ്പോഴുമുള്ളതാണു നാം. 'ഉള്ള ഞാൻ ഉള്ള നാളൊക്കെയുമുണ്ടല്ലോ' നാശമേതു്. നിജസ്വരൂപത്തെ ആരും കൈവിടാനൊക്കുകയില്ല.

ചോ; അഷ്ടാംഗമാർഗ്ഗം സനാതനനായിരിക്കാൻ ഉത്തമമാണെന്നു ബുദ്ധനു ഉപദേശിക്കുന്നുണ്ടു്.

ഉ; അതു ഹിന്ദുക്കൾ അതിനെ രാജയോഗമെന്നു പറയുന്നു.

ചോ; ജ്ഞാനമാർഗ്ഗത്തിനു യോഗമാവശ്യമാണോ?

ഉ; യോഗം ചിത്തനിരോധത്തെ സഹായിക്കുന്നു.

ചോ; അതു് ആപത്തായ സിദ്ധികൾക്കിട കൊടുക്കുന്നുണ്ടോ?

ഉ; ചിത്തനിരോധം മൂലം ആത്മശ്രേയസ്സിനെ ലക്ഷ്യമാക്കുന്നവനാപത്തൊന്നുമില്ല. സിദ്ധികൾ ആഗ്രഹിക്കുന്നവനാണു ആപത്തുണ്ടാവുന്നതു്.

ജനവരി 31, 1935

മദ്രാസ് ലെജിസ്‌ലേറ്റീവ് കൗൺസിൽ മെമ്പറും ഒരു ഹിന്ദുമതപ്രവർത്തകനുമായ ശ്രീ എല്ലപ്പാച്ചെട്ടിയാർ ഭഗവാനോടു ചോദിക്കുകയുണ്ടായി.

ചോ: കേട്ടുപഠിച്ച അറിവു സ്ഥായിയല്ല, എന്നാൽ ധ്യാനവശാൽ ലഭിക്കുന്ന അറിവു സ്ഥായിയായിട്ടിരിക്കും എന്നു പറയപ്പെടുന്നല്ലോ.

ഉ; മറ്റൊരു വിധത്തിൽ പറഞ്ഞാൽ പരോക്ഷജ്ഞാനംകൊണ്ടു ഫലമില്ല, മറിച്ചു അപരോക്ഷജ്ഞാനമേ (സാക്ഷാൽക്കാരവശാലുള്ള പ്രത്യക്ഷാനുഭൂതി) ഉറച്ചുനിൽക്കുകയുള്ളു എന്നാണ്.

ശ്രവണംമൂലം സത്യത്തെ ബുദ്ധിയിൽ കൂടി അറിയും. ധ്യാന(മനന)ത്തിൽകൂടി ആ അറിവു സന്ദേഹവിപരീതങ്ങളെ നീക്കി പ്രകാശിപ്പിക്കും. നിദിധ്യാസനംകൊണ്ടു് ദൃഢപെടുന്നു വെന്നും പറയപ്പെടുന്നു കരതലാമലകംപോലെ ജ്ഞാനം തനിക്കു വശപ്പെടുമ്പോഴേ ദൃഢപ്പെടുന്നുള്ളു എന്നും പറയാറുണ്ട്. വേറെ ചിലർ സ്വസ്വരൂപസത്യശ്രവണമാണു പ്രധാനം, അതു ലഭിച്ചാൽ മറ്റെല്ലാം തനിയെ ഉണ്ടാവുമെന്നും പറയുന്നുണ്ട് പൂർവ്വജന്മസംസ്കാരത്താൽ പരിപാകതയുള്ള ഒരു പക്വൻ ഇന്നതാണു സത്യം എന്ന് ഒരു പ്രാവശ്യം കേട്ടാൽ ആ നിമിഷത്തിൽ തന്നെ സ്വരൂപജ്ഞാനം കൈവന്നവനായി ആ സാക്ഷാൽക്കാരത്തിൽ തന്നെ നിൽക്കും. മറ്റുള്ളവർ മേല്പറഞ്ഞ മാർഗത്തിൽ കൂടി സമാധിപ്രാപിക്കേണ്ടതാണ്.

22. മിസിസ് പിഗട്ട് മദ്രാസിൽ നിന്നും വീണ്ടും മഹർഷിയെ കാണാൻ വന്നു.

ചോ; ഒരു സാധകന്റെ ആഹാരരീതി എന്തായിരിക്കണം?

ഉ; മിതമായുള്ള സാത്വികാഹാരം നല്ലതാണ്.

ചോ; സാത്വികാഹാരം എന്തായിരിക്കും.

ഉ; ധാന്യങ്ങൾ, കായ്കറികൾ, പഴം, പാൽ തുടങ്ങിയവ.

ചോ; ഉത്തരേന്ത്യയിൽ മത്സ്യാഹാരം കഴിക്കുന്നുണ്ടല്ലോ.

മഹർഷി ഉത്തരം പറഞ്ഞില്ല.

ചോ; അന്യ രാജ്യക്കാരായ ഞങ്ങരം ഞങ്ങളുടേതായ ആഹാരം കഴിച്ചുശീലിച്ചവരാണ്. അതുമാററിയാൽ ആരോഗ്യത്തിന്ന കേടുവരും, ബുദ്ധിയും കുറഞ്ഞുപോകും. ആർക്കും ആരോഗ്യമാണല്ലോ വലുത്.

ഉ; ആരോഗ്യം ആവശ്യം തന്നെ. എന്നാൽ ശരീരത്തെ വണ്ണിപ്പിക്കേണ്ട. ശരീരം ക്ഷയിക്കുന്തോറും മനസ്സ വളരും.

ചോ; ശീലിച്ച ആഹാരത്തെ മാറ്റിയാൽ ശരീരം ക്ഷയിക്കുന്നതോടുകൂടി മനോബലവും കുറയുന്നല്ലോ.

ഉ; മനോബലം എന്നാൽ എന്താണ്?

ചോ; ലോകബന്ധങ്ങളെ വിട്ടിരിക്കാനുള്ള മനശ്ശക്തി.

ഉ; ആഹാരത്തിൻെറ ഗുണാഗുണങ്ങരം മനസ്സിനെ ബാധിക്കുന്നു. ആഹാരത്തിലുള്ള സൂക്ഷ്മാംശത്തെ മനസ്സും ആഹരിക്കുന്നു.

ചോ: ശരിയാണ്. ഞങ്ങരം എങ്ങനെ സാത്വികാഹാരം ശീലിക്കാൻ കഴിയും?

ഉ; (ഇവാൻ്റ്സ് വെൻ്റ്സിനെ നോക്കിക്കൊണ്ട്) നിങ്ങരം ഇവിടുത്തെ ആഹാരം കഴിച്ചു വരുന്നില്ലേ. അക്കാരണത്താൽ നിങ്ങരംക്കസുഖമെന്തെങ്കിലുമുണ്ടോ.

ചോ; അങ്ങനെ ശീലിക്കാത്തവൻ എന്തു ചെയ്യും?

ഉ; ശീലം എന്നു പറയുന്നത് പരിതസ്ഥിതിക്കനുസരണമായി ജീവിക്കുകയാണ്. എല്ലാത്തിനും മനസ്സാണു പ്രധാനം. പരിചയംകൊണ്ട് മനസ്സ് ചിലതിനെ കൂടുതൽ രുചിയുള്ളതായികരുതുന്നു, മാംസാഹാരത്തിലുള്ള സത്തെല്ലാം സസ്യാഹാരത്തിലും ഉണ്ടായിരുന്നാലും മനസ്സ് രുചിയുടെ പിറകെ പോകുന്നു.

ചോ; ജ്ഞാനികരംക്ക ആഹാരനിയമം ഉണ്ടോ?

ഉ: ഇല്ല. ആഹാരം അവനെ പുഷ്ടിപ്പെടുത്തുന്നില്ല.

ചോ; മാംസാഹാരത്തിനല്ലേ ജീവികളെ കൊല്ലുന്നതു്.

ഉ: യോഗികരംക്ക് ഏററവും വലുതു് അഹിംസയാണ്.

ചോ; സസ്യങ്ങൾക്കു ജീവനുണ്ടല്ലോ?

ഉ; അതുപോലെ നിങ്ങൾ ഇരിക്കുന്ന കല്ലുകൾക്കും.

ചോ; നാം ക്രമേണ സസ്യഭക്ഷകരായിത്തീരാം.

ഉ; അതെ, അതാണു വേണ്ടതു്

ഫെബ്രുവരി 2, 1935

23. മി; ഇവാൻസ് വെൻറ്സ് തുടന്ന് മറെറാരുദിവസം;

ചോ; ഒരാളുന്ന് ഒന്നിൽകൂടുതൽ ആത്മീയഗുരു ആകാമോ?

ഉ; ഗുരു ആരാണു്? എന്തൊക്കെയായാലും ഗുരുതാൻതന്നെയാണു്. മനോവികാസത്തിനനുസരണമായി സ്വന്തം ആത്മാവുതന്നെ തനിക്കു ഗുരുവായി മൂർത്തീകരിച്ചു അന്യനായി നിൽക്കുന്നു. ഒരു പൂർവ്വ അവധൂത സാധു, തനിക്കു 2 ഗുരുക്കന്മാരുണ്ടായിരുന്നു എന്നു പറഞ്ഞിട്ടുണ്ടു്. ഒരാൾ ആരിൽനിന്നും എന്തെങ്കിലും പഠിക്കുന്നുവോ ആ ആൾ തന്നെ ഗുരു. ചിലപ്പോൾ അചേതന വസ്തുകൂടി ഗുരു ആയിരിക്കാം. ആ അവധൂതന്ന് പഞ്ചഭൂതങ്ങൾപോലും ഗുരുക്കന്മാരായിരുന്നുവത്രെ. താനും ഈശ്വരനും ഗുരുവും ഒരാൾതന്നെ.

ഒരാത്മജ്ഞാന നിരതൻ ഈശ്വരൻ സർവ്വ വ്യാപിയാണെന്നും അവൻ തന്നെ ഗുരുവായി പ്രത്യക്ഷപ്പെട്ടുമെന്നും കരുതുന്നു. സ്ഥൂലദേഹത്തിലിരിക്കുന്ന ജിജ്ഞാസുവിന്ന് സ്ഥൂലദേഹത്തോടുകൂടിത്തന്നെ ഒരു ഗുരു ആവിർഭവിക്കുകയും അവൻ തൻെറ സർവ്വസ്വവുമാണെന്ന് ശിഷ്യൻ പരിഗണിക്കുകയും ചെയ്യുന്നു. ആത്മാവാണു സർവ്വവും എന്ന് ഈ ഗുരു പിന്നീട് ശിഷ്യനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നു. അങ്ങനെ സ്വന്തം ആത്മാവുതന്നെ ഗുരുവായി വരുന്നുവെന്നവൻ മനസ്സിലാക്കിക്കൊള്ളുകയും ചെയ്യുന്നു

ചോ, ഭഗവാൻ ശിഷ്യന്മാർക്കുപദേശം കൊടുക്കുന്നുണ്ടോ?

ഉ: മഹർഷി മൗനമവലംബിച്ചു.

ശ്രോതാക്കളിൽ ഒരാൾ ഇടക്കു കയറി പറഞ്ഞു. 'മഹർഷി ആരെയും തനിക്കന്യമായിക്കാണുന്നില്ല. അതിനാൽ അദ്ദേഹ

ത്തിന് ശിഷ്യന്മാരില്ല. ഗുരുകടാക്ഷം വ്യാപകമാണ്. കിട്ടേണ്ടവന് കിട്ടിക്കൊള്ളുമെന്നാണ്.

ചോ; ശാസ്ത്രജ്ഞാനം സാക്ഷാൽക്കാരത്തിനുപകാരപ്രദമാണോ.

ഉ: ഒരു ജിജ്ഞാസുവിനെ അതു സഹായിക്കുന്നു.

ചോ; ബുദ്ധി പാർത്ഥക്യമോ?

ഉ; ബുദ്ധി, അഹംകാരനിലും അഹംകാരൻ അതിന്റെ നിജസ്വരൂപമായ ആത്മാവിലും ഒടുങ്ങണം.

ഫെബ്രുവരി 4, 1935

24. മിസിസ് പിഗട്ട്;

ചോ: അങ്ങ് മുട്ട ഉപയോഗിക്കുന്നില്ല, പാലുകഴിക്കുന്നുണ്ടല്ലോ

ഉ; വളർന്ന പശുവിന് കന്നിനാവശ്യമുള്ളതിൽ കവിഞ്ഞു പാലുണ്ട്. കൂടുതലുള്ള പാൽ കറന്നെടുക്കുന്നതു് അതിനൊരു സുഖമാണ്.

ചോ; മുട്ടയിടുന്നതു് കോഴിക്കും ആശ്വാസകരമായിരിക്കണമല്ലോ?

ഉ; അതിൽ മറ്റൊരു ജീവന്റെ കരുവിരിക്കുന്നു.

ചോ; വിചാരങ്ങൾ ചിലപ്പോൾ പൊടുന്നനവെ നിലക്കുന്നു. അതോടെ ദേഹപ്രതീതിമാറി അഹംസ്ഫൂർത്തി ജനിക്കുന്നു. അതു തോന്നലെന്നല്ലാതെ, ബുദ്ധിവൃത്തി (അനുഭവം) അല്ലല്ലോ. ശരിയാണോ?

ഉ; ശരിയാണ്. അഹംസ്ഫുരണത്തിന് മനസ്സടങ്ങി (ചിത്തനിരോധം) ബുദ്ധിയും മായണം

ചോ; പോരാത്തതിന് അനുഭവം തലയ്ക്കല്ല. (വലതുഭാഗം) ഹൃദയത്തിനാണ്.

ഉ; അങ്ങനെ തന്നെയായിരിക്കണം ഹൃദയത്തിന്റെ ഇരിപ്പവിടെയാണല്ലോ

ചോ; ബാഹ്യമായന്വേഷിക്കുമ്പോൾ അതു മറന്നു പോകുന്നു. എന്തു ചെയ്യാൻ?

ഉ; ലക്ഷ്യത്തിൽനിന്നും വ്യതിചലിക്കാതെ ഉറപ്പിച്ചു നിത്തണം.

ചോ; ലക്ഷ്യത്തിൽനിന്നും ഇളകാതെയിരുന്നാൽ ചെയ്യുന്ന കർമ്മങ്ങൾ ശരിയായിരിക്കുമോ?

ഉ; ശരിയായിരിക്കേണ്ടതാണ്. മാത്രമല്ല അതെങ്ങനെയിരിക്കുന്നു എന്ന് ആ ആൾ നോക്കേണ്ടതുമില്ല. ഒരു ലക്ഷ്യത്തിൽ നിൽക്കുന്നവൻെറ വൃത്തികൾ ഈശ്വരൻെറ വൃത്തികൾ പോലെയാണ്. അവ ശരിയായിട്ടിരിക്കാനേ തരമുള്ളൂ.

ചോ; എന്നാൽ പിന്നെ ആഹാരനിയമങ്ങൾ എന്തിന്?

ഉ; നിങ്ങളുടെ ഇപ്പോഴുള്ള അനുഭവം നിങ്ങളുടെ പരിസ്ഥിതികളുടെ സ്വാധീനംകൂടിയുള്ളതാണ്. തൽക്കാലത്തേക്കുള്ളതാണ് ഈ അനുഭവം സഹജമായിത്തീരുന്നതുവരെ ആത്മനിഷ്ഠയെ വിടാതിരിക്കണം. അതിന് ആഹാരാദിനിയമങ്ങൾ സഹായകമായിരിക്കും. അനുഭവം സ്ഥിരമായിത്തീർന്നാൽ പിന്നീട ബുദ്ധിമുട്ടില്ല. പോഷണത്തിനും മനസ്സിനും ബന്ധമുള്ളതിനാൽ ആഹാരശുദ്ധി ആവശ്യമാണ്.

ഈ യൂറോപ്യൻ വനിത പിന്നൊരിക്കൽ മറ്റൊരു ശിഷ്യനോടിപ്രകാരം പറയുകയുണ്ടായി 'എനിക്കു മുമ്പിലത്തേക്കാൾ ഇപ്പോൾ ഭഗവാൻെറ അരുൾ ശക്തി കൂടുതൽ കിട്ടുന്നുണ്ട്. ഞാൻ അഹംസ്ഫുരണത്തോടടുക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണ്'

അവർ ആശ്രമത്തിൽ നിന്നും യാത്ര പറഞ്ഞു പിരിയുമ്പോൾ അവിടെ കൂടിയിരുന്നവരോട് 'നിങ്ങൾ എത്ര ഭാഗ്യശാലികൾ' എന്നു പറയുകയുണ്ടായി.

25. ഭഗവാൻെറ വചനാമൃതം ആദ്യമായി ഇംഗ്ലീഷിൽ രേഖപ്പെടുത്തിയ ബി. വി. നരസിംഹസ്വാമി മുമ്പൊരിക്കൽ:

ചോ; 'സ്വാമി, ഞാനാരാണ്? അതറിയുന്നതെങ്ങനെ?

ഉ; ഈ ചോദ്യം നിങ്ങളോടുതന്നെ ചോദിക്കു! അന്നമയകോശവും (ദേഹവും) അതിന്റെ വൃത്തികളും 'ഞാ'നല്ല. ഇന്ദ്രി

പറഞ്ഞാൽ മനോമയവും അതിന്റെ വൃത്തികളും 'ഞാൻ' അല്ല. അടുത്തതായി നോക്കേണ്ടതു് ഈ വിചാരം എവിടെ നിന്നു പുറപ്പെടുന്നു എന്നാണു്. വിചാരം തനിയേ ജനിക്കുന്നതാണു്. അതു ബാഹ്യവും ഭേദമുള്ളതുമാണു്. അതു് ബുദ്ധിയിൽ വർത്തിക്കുന്നു. അതിനാൽ അതറിയുന്നതാരു്? വിചാരങ്ങളുടെ നിലപാടും അവയുടെ സ്പഷ്ടമായ അറിവും അതിന്റെ പ്രകാശവും പുരുഷൻ അറിയുന്നു. ഈ പുരുഷനെ ദ്രഷ്ടാവെന്നോ അഹങ്കാരനെന്നോ പറയാം. അതിനാൽ വിജ്ഞാനമയകോശം അഹങ്കാരന്റെ ഉപാധിമാത്രമാണു്, ഞാൻ എന്ന അഹങ്കാരനല്ല.

ഈ 'ഞാൻ' ആരാണെന്ന ചോദ്യം എന്നും അവശേഷിക്കുന്നു. നിദ്രയിൽ അഹങ്കാരൻ സ്വയം അറിയാതിരിക്കുന്നു ഈ മൂഢത്വം (ജഡത്വം) മാറുമ്പോൾ സ്വപ്നമോ ജാഗ്രത്തോ ആയിത്തീരുന്നു. സ്വപ്നത്തെപ്പററി ഇപ്പോൾ നിരൂപിക്കേണ്ട കാര്യമില്ല. നിദ്രയ്ക്കു മുമ്പും പിമ്പും 'ഞാൻ' ഉണ്ടായിരുന്നവെങ്കിൽ 'ഞാൻ' നിദ്രയിൽ അമർന്നിരുന്നു എന്നു മനസ്സിലാക്കാം. വേദങ്ങളും ആചാര്യന്മാരും പരാമർശിക്കുന്ന ആത്മസ്വരൂപം അതായിരിക്കാനിടയില്ല. 'ഞാൻ' നിദ്രയ്ക്കും അതീതനായിരിക്കണം. 'ഞാൻ' ഉറക്കത്തിലും സ്വപ്നത്തിലും ജാഗ്രത്തിലും ഒന്നുപോലെ ഉള്ള ഒന്നും അവസ്ഥാത്രയങ്ങളും സ്പർശിക്കാത്ത ഒന്നുമായിരിക്കണം. 'ഞാൻ' അവസ്ഥാത്രയങ്ങളുടെ അധിഷ്ഠാനമായും സാക്ഷിയായും ഗുണമോ സ്വരൂപമോ ഇല്ലാത്തതായുമിരിക്കുന്ന ഒന്നാണു് യഥാർത്ഥമായ 'ഞാൻ' എന്നു് മനനത്താൽ അറിഞ്ഞു് കൊള്ളേണ്ടതാണു്. ആത്മസ്വരൂപം പഞ്ചകോശങ്ങളെയും കടന്നു നിൽക്കുന്നു. അനാത്മാകാരങ്ങളെയെല്ലാം 'ഞാനല്ലാ' എന്നൊഴിച്ചുവയ്ക്കുമ്പോൾ കേവല സച്ചിദാനന്ദസ്വരൂപമായ (ഞാൻ) ആത്മാവു പ്രകാശിക്കുന്നതു കാണാം.

ചോ: ആത്മസ്വരൂപത്തെ അപരോക്ഷ (പ്രത്യക്ഷ) മായറിയുന്നതെങ്ങനെ?

ഉ: ഇപ്പോൾ നമ്മെ നയിക്കുന്ന ആപേക്ഷികജ്ഞാനം ഒഴിയണം. ആത്മാവു ദൃക്കു് എന്ന ഭാവത്തിൽ തനിക്കന്യമായ ഒന്നിനെ (ദൃശ്യം) കാണുന്നതായി ബോധ്യം വരും. അന്തർമുഖ

ദൃഷ്ടിയിൽകൂടി നമ്മുടെ അധിഷ്ഠാനചൈതന്യത്തെ അറിയു മ്പോൾ തനിക്കന്യമായിക്കാണപ്പെടുന്ന ദൃക്, ദൃശ്യങ്ങൾ ഒഴിഞ്ഞു് (ദ്രഷ്ടാവു്) താനേ താനായി. പ്രകാശിക്കും.

ദൃക്, ദൃശ്യങ്ങൾക്കിടയിൽ രണ്ടിനും അതിരെന്നോണം അഹങ്കാരൻ വർത്തിക്കുന്നു. ദൃക്ക സത്തിന്റെ ആത്മാവായും ദൃശ്യം അസത്തിന്റെ അനാത്മാവായും സ്ഥാനം വഹിക്കുന്നു. എന്നാൽ രണ്ടിന്റെയും അധിഷ്ഠാനം ഒന്നായിരിക്കണം. അതി നാൽ അധിഷ്ഠാനചൈതന്യത്തിനു് (അസത്തു് സത്തിന്റെ നിഷേധമാണെന്ന നിലക്കു്) സത്തിനോടാണൈക്യമുള്ളതു് ഇങ്ങനെ ദൃക്കിന്റെ (സത്തിന്റെ) യാഥാർത്ഥ്യത്തെ ബോധി ക്കുമ്പോൾ അസത്തായ ദൃശ്യം (വിഷയപ്രപഞ്ചം) നിർവ്വിഷയ മാവുകയും ദൃക്കു് ചിന്മാത്രസ്വരൂപമായി ഭവിക്കുകയും ചെയ്യും. ഈ പ്രപഞ്ചതിരോധാനത്തെയാണു് ദൃശ്യവിലയം എന്നു പറ യുന്നതു്.

ചോ: ദൃശ്യങ്ങളെ ഒഴിക്കണമെന്നുണ്ടോ? അതുള്ളപ്പോഴും സത്യത്തെ സാക്ഷാൽക്കരിച്ചുകൂടേ?

ഉ: ഇല്ല, വസ്തുവിനും വിഷയങ്ങൾക്കും തമ്മിലുള്ള ഭേദത്തെ ഇല്ലാതാക്കുകയാണു് ദൃശ്യവിലയംകൊണ്ടുദ്ദേശിക്കുന്നതു്. വി ഷയം സത്യമല്ല. അഹംകാരനുൾപ്പെടെ എല്ലാ ദൃശ്യങ്ങളും വിഷയമാണു്. വസ്തുവല്ല, മിഥ്യഒഴിയുമ്പോൾ സത്യം വിള ങ്ങും. കയറിനെ പാമ്പെന്നു ശങ്കിച്ചിട്ടുള്ളു് സത്യം വെളിപ്പെ ടാൻ പാമ്പിന്റെ തെററായ കാഴ്ചയെ മാററിയാൽ മതി. ഇത്ത രം നിഷേധം കൂടാതെ സത്യം എത്തപ്പെടുകയില്ല

ചോ: എപ്പോൾ, എങ്ങനെ വിഷയ പ്രപഞ്ചത്തെ നിവൃ ത്തിക്കാം.

ഉ: അതിന്റെ കർത്താവായ മനസ്സിനെ ഒടുക്കുമ്പോൾ. ഈ കാര്യ, കാരണങ്ങളെ സൃഷ്ടിക്കുന്നതും ഈ ദ്വൈതബോധത്തി നാസ്പദവും മനസ്സാണു്. തന്നിമിത്തം തെററായ വ്യഷ്ടിബോധ ത്തിനും സങ്കുചിതജ്ഞാനത്തിലേർപ്പെടുന്ന ദുഃഖത്തിനും അതു ഹേതുവാകുന്നു.

ചോ; ഈ മനസ്സെന്താണ്?

ഉ; മനസ്സ് ജീവന്റെ പ്രാദുർഭാവവിശേഷമാണ്. ജീവൻ തന്നെയാണ് ക്രിയാരൂപത്തിൽ പ്രാണനായും ചിന്താരൂപത്തിൽ മനസ്സായും വെളിപ്പെട്ടിരിക്കുന്നത്.

ചോ; മനസ്സിനും വിഷയത്തിനും തമ്മിലുള്ള ബന്ധമെന്താണ്. മനസ്സ് ലോകത്തിനന്യമായി ലോകത്തെപ്പോലെ ഒന്നിനോട് സമ്പർക്കം പുലർത്തുകയാണോ?

ഉ; ജാഗ്രത്, സ്വപ്നങ്ങളിൽ ചിന്തയുടെയും വീക്ഷണത്തിന്റെയും ഫലമായി ലോകബോധം ജനിക്കുന്നു. രണ്ടും മനസ്സിന്റെ വൃത്തികളാണ്. ജാഗ്രത്തിലായാലും സ്വപ്നത്തിലായാലും വിചാരമില്ലെങ്കിൽ ഈ ലോകമില്ല. നിദ്രയിൽ വിചാരമില്ലാത്തതിനാലാണ് ഒന്നുമില്ലാത്തതായിരിക്കുന്നത്. നിദ്രയിൽനിന്നും നമ്മെ മാററി നിർത്തുന്ന വിചാരത്തിൽ മാത്രമാണ് ഈ ലോകത്തിന്റെ സുഖസ്ഥിതി. നിദ്രാസുഖമാണ് ആത്മാവിന്റെ നിജനില. ഈ നിജനിലയുണ്ടാകുമ്പോഠം അതിൽ ലോകബോധം മാഞ്ഞുപോകുന്നു. ഇങ്ങനെ ലോകം ഉണ്ടാവുന്നതും ഇല്ലാതാവുന്നതും ചിലന്തി നൂലുല്പാദിപ്പിക്കുന്നതും തിരിച്ചെടുക്കുന്നതും പോലെയാണ്. ചിലന്തി ഇവിടെ ജാഗ്രത്, സ്വപ്നസുഷുപ്തികളുടെ സ്ഥാനത്താണ്. ഒരു വ്യക്തിയിൽ ഈ ചിലന്തി ആത്മാവിന്റെ സ്ഥാനത്തും സമഷ്ടിയിൽ അത് ബ്രഹ്മചൈതന്യത്തിന്റെ സ്ഥാനത്തുമാണ്. രണ്ടിന്റെയും നില ഒന്നുതന്നെ. 'സ യഹ്ചായം പുരുഷേ, യഹ്ചാസാവാദിത്യേ സ ഏക.' (ജീവനുള്ളിൽ പ്രകാശിക്കുന്നവനും സൂര്യനുള്ളിൽ പ്രകാശിക്കുന്നവനും ഒന്നാണ്)

ജീവാത്മാ അല്ലെങ്കിൽ പരമാത്മാവിന്റെ ശക്തി പ്രകാശിക്കാതിരിക്കുമ്പോഠം ഒന്നിനൊന്നു ചേർന്നിരിക്കുന്നതായേ തോന്നുകയുള്ളൂ. ദൃക് ദൃശ്യഭേദങ്ങളില്ല. മനസ്സിന്റെ ആദിയെപ്പററി ചുഴിഞ്ഞു നോക്കുന്തോറും അത് ആത്മാവിന്റെയോ ബ്രഹ്മത്തിന്റെയോ ആവിഷ്കരണമാണെന്നെത്തുപെടും. മനസ്സിനെ സൂക്ഷ്മശരീരമെന്നും ചിന്തോപാധി എന്നും പറയുന്നു. മനസ്സിനെ എന്റേതെന്നഭിമാനിക്കുന്നവൻ ജീവൻ. വ്യഷ്ടിബോധത്തി

നാസ്പദമായിരിക്കുന്നതും ജീവനാണ്. വിചാരം ജീവന്റെ സ്വഭാവമാണ്. ക്രിയാശക്തിയായിരിക്കുന്ന പ്രാണനും ജീവന്റെ ശക്തിവിശേഷമാണ്. മനസ്സെപ്പോഴും ഏതെങ്കിലും ജഡസ്പർശിയായിട്ടേ ഇരിക്കുകയുള്ളൂ. സ്വാതന്ത്ര്യമായി അതിനൊരു നിലയില്ല. സൂക്ഷ്മശരീരമായ മനസ്സും സ്ഥൂലശരീരമായ ജഡവും ഒന്നിച്ചു പിറക്കും, ഒന്നിച്ചൊഴിയുകയും ചെയ്യും.

26. ചോ; മനസ്സിന്റെ മൂലകാരണത്തെ അഥവാ അതിന്റെ നിജാവസ്ഥയെ അറിയുന്നതെങ്ങനെ?

ഉ; വൃത്തികളെത്തിനും നിദാനം അഹം വൃത്തിയാണ്. ഞാനെന്നഭിമാനിക്കുന്ന അഹംവൃത്തിയില്ലെങ്കിൽ മറ്റൊരു വൃത്തിക്കും ഇടമില്ല. വൃത്തിക്ക് ഒരു കേന്ദ്രം വേണം. ഇവിടെ 'ഞാൻ' ആണ് കേന്ദ്രം. അഹംവൃത്തിയുടെ വികസനമാണ് മറ്റു വ്യാപാരങ്ങൾ. ഞാനെന്ന തോന്നലുണ്ടെങ്കിലേ നീയെന്നും അതെന്നും മറ്റും ചിന്ത ഉത്ഭവിക്കുകയുള്ളൂ. അതിനാൽ ആദ്യം ഞാനെന്ന തോന്നലാണുണ്ടാകുന്നത്. ഈ മൂന്നു തോന്നലുകളും ഒന്നിച്ചുണ്ടായി ഒന്നിച്ചില്ലാതാകുന്നു. അതിനാൽ ആദ്യം അഹം ബോധത്തിന്റെ ആദിയെ കണ്ടു പിടിക്കണം. 'ഞാൻ' എന്നു തോന്നുന്നതു ദേഹത്തെ പ്രമാണമാക്കിയിട്ടാണ്. ദേഹമാണെങ്കിൽ ജഡമാണ്. ഈ ജഡത്തെ താനെന്നഭിമാനിക്കുന്ന ബോധം ശരീരത്തിൽ പ്രത്യേകമായി ഏതു ഭാഗത്താണ് സ്ഫുരിക്കുന്നതെന്നു നോക്കണം. ഗാഢമായി ചിന്തിച്ചാൽ അതു ഹൃദയത്തിലാണെന്നു കാണാം.

ചോ: വിചാരരൂപമായ മനസ്സിനെ ഒഴിച്ചിട്ട് തൽസ്ഥാനത്തു് ആന്തരബോധത്തെ ഉണ്ടാക്കേണ്ടിയിരിക്കുന്നു. അപ്പോൾ ഇവ രണ്ടും രണ്ടു വ്യത്യസ്ത നിലകളാണോ, ഇവയെ വേർതിരിക്കുന്ന ഒരു മാധ്യമം ഉണ്ടോ? അല്ലാ, മനോവൃത്തി ഒഴിയുമ്പോൾ തന്നെ സ്വരൂപാനന്ദം സിദ്ധിക്കുകയാണോ?

ഉ; അഭ്യാസികൾക്ക് ഇവ രണ്ടും രണ്ടാണെന്നേ തോന്നുകയുള്ളൂ. ഈ രണ്ടിനും ഇടനിലയെന്നു പറയാവുന്നത് സുഷുപ്തിയോ, മയക്കമോ, മൂർച്ഛയോ അബോധമോ ആകാം. അപ്പോൾ ബാഹ്യബോധമോ ആന്തരബോധമോ ഇല്ലാത്ത മുഴു അന്ധകാരത്തിലായിരിക്കും.

ചോ; മനസ്സിനെ ഒഴിച്ചു വയ്ക്കുന്നതെങ്ങനെ? അതായത് ദേഹബുദ്ധിയെ ഒഴിച്ചു വയ്ക്കുന്നതെങ്ങനെ?

ഉ: ചലനമാണ് മനസ്സിന്റെ സ്വഭാവം. അതിൽ നിന്നും മോചിപ്പിച്ചാൽ നിശ്ചഞ്ചലമാവും. അതിനു ശാന്തിയെക്കൊടുക്കുക. അതിനെ ബാഹ്യവിഷയ ഹേതുക്കളിൽ നിന്നും അകറ്റി അന്തർമുഖമാക്കി ശീലിപ്പിക്കുക. ഈ അന്തർമുഖ വൃത്തി അതിനു സ്വഭാവമായി വരട്ടെ. ഇതിലേക്ക് ബാഹ്യ വിഷയങ്ങളെ അവഗണിച്ച് വരാവുന്ന വിഘ്നങ്ങളെ തരണം ചെയ്യുകയും വേണം.

ചോ: ഭഗവാനേ: മനസ്സിന്റെ ചാഞ്ചല്യത്തെ എങ്ങനെ നിവൃത്തിക്കാൻ?

ഉ: രൂപ വിഷയാദികളിൽ ഭ്രമിക്കുന്നതിനാൽ മനസ്സു ചലിക്കുന്നു. ആത്മസ്വരൂപിയായ താൻ തന്നെ വിട്ടിട്ട് അത് ബഹിർ മുഖമായി സഞ്ചരിക്കുന്നതിനാലാണ് ദുഃഖത്തിനു ഹേതുവാകുന്നത്. ഈ വൈകല്യത്തെ വിവേകം കൊണ്ടുണർന്നാൽ വിഷയ ഭ്രമം മാറി മനസ്സ് നിശ്ചഞ്ചലമാവും. അടുത്തതായി അനാത്മാകാരങ്ങളോടുള്ള വിരാഗത. അതോടുകൂടി അന്തർമ്മുഖ വീക്ഷണം സ്വഭാവമായിത്തീരും. തൽഫലമായി പഞ്ചേന്ദ്രിയങ്ങളുടേയും അന്തഃകരണങ്ങളുടെയും വൃത്തിനിലച്ച് സമാധി നില സ്വായത്തമാവും.

ചോ: ഭഗവാനേ ഇതെല്ലാം എങ്ങനെ അഭ്യസിക്കാമെന്ന് ഇനിയും അരുളി ചെയ്യുമോ?

ഉ; നാം ബാഹ്യമായി കാണുന്ന വിഷയ വിഭൂതികളെല്ലാം നശ്വരമാണെന്നുണർന്നാൽ വിഷയവിരക്തിയുണ്ടാകും. അതിനാൽ സത്താവസ്തുക്കളെപ്പറ്റിയുള്ള ചിന്തയാണ് ഏറ്റവും മുഖ്യം ഈ ചിന്തയാൽ നശ്വരങ്ങളായ ലൌകിക സുഖം, ധനം, ഐശ്വര്യം, കീർത്തി തുടങ്ങിയവയെ തുച്ഛ കോടിയിൽ തള്ളും. താനാരാണെന്ന അന്വേഷണം മൂലം ബുദ്ധി തെളിയും. അഹം വൃത്തിയുടെ ഉൽപത്തി സ്ഥാനം ഹൃദയമാണ്. സാധകന്റെ മനോവികാസം പോരാതെ വന്നാൽ ഭക്തിമാർഗ്ഗത്തെ അവലംബിക്കാം. ഈശ്വരനെയോ ഗുരുവിനെയോ ധർമ്മങ്ങളെയോ

ഒരാദർശത്തെയോ ലക്ഷ്യമാക്കി ഭജിച്ചിരിക്കാം. അങ്ങനെയി രുന്നാൽ മററു ബന്ധങ്ങളിൽ നിന്നും അകന്ന് ഏകാഗ്രതയു ണ്ടാവും. വൈരാഗ്യം വർദ്ധിക്കും. ഏതെങ്കിലും സങ്കല്പത്തെ മുറുകെപ്പിടിച്ചാൽ അതു് നമ്മെ ലക്ഷ്യത്തോടടുപ്പിക്കും. ഏകാ ഗ്രത ആദർശത്തോടുകൂടിയോ അല്ലാതെയോ പെട്ടെന്നും അഗോ ചരമായും വർദ്ധിക്കും.

ആദ്യം പറഞ്ഞ സത്യാന്വേഷണ ചിന്തയോ രണ്ടാമതു പറഞ്ഞ ഭക്തിയോ സാധിക്കാതെ വന്നാൽ പ്രാണായാമാദി രാജയോഗമാർഗ്ഗം പരീക്ഷിക്കാം. ഇതിനെ യോഗമാർഗ്ഗമെന്നു പറയുന്നു. ജീവനാപത്തു നേരിടുമ്പോഴും ജീവനെ രക്ഷിക്കാ നുള്ള ഒരേ ശ്രദ്ധയിൽ ശ്വാസോച്ഛ്വാസം നിലച്ച് മനസ്സും സ്തംഭിച്ചുനിൽക്കുമ്പോഴും അതിനു ബാഹ്യവിഷയങ്ങളെ നോ ക്കാനൊക്കുകയില്ല. ശ്വാസം അടങ്ങി നിൽക്കുന്നിടത്തോളം മനസ്സും അടങ്ങിനിൽക്കും. മനസ്സ് കാമക്രോധാദികളിൽ ഭ്രമി ച്ചാൽ ശ്വാസവും താറുമാറായിപ്പോകും. അങ്ങനെ ശ്വാസം അട ങ്ങിനില്ക്കുമ്പോഴും മനസ്സും അടങ്ങി ശാന്തമാവും. നമ്മുടെ ശ്രദ്ധ യെല്ലാം ശ്വാസത്തിലും അതിന്റെ നിയന്ത്രണത്തിലും കേന്ദ്രീ കരിച്ചു വരുമ്പോഴും അത്രത്തോളം മനസ്സു മററു കാര്യങ്ങളിൽ ശ്രദ്ധിക്കാതാവും, ശ്വാസം ക്രമരഹിതമായിരിക്കുമ്പോഴും രാഗാ ദിവികാരങ്ങളും ഉളവാകും. ക്രമമാകുമ്പോഴും മനസ്സു ശാന്തമാവും. അതിസന്തോഷവും ഒരു തരത്തിൽ ദുഃഖകരമാണ്. അതിസ ന്തോഷത്തിലും അതിദുഃഖത്തിലും ശ്വാസഗതി നിലതെററിയി രിക്കും. വിഷയസുഖം സുഖമല്ല ശാന്തിയാണു സുഖം. അഭ്യാ സത്താൽ മനസ്സ് തീട്ടിയ കത്തിപോലെ നേർത്തു നേർത്തു വരും. ആന്തരമായി ചിന്തിക്കാനും മററും പ്രാപ്തിയുള്ളതായി ത്തീരും. മുൻ പറഞ്ഞ രണ്ടു മാർഗങ്ങൾക്കും ഒരു സാധകൻ പ്രായാധിക്യംകൊണ്ടോ മറ്റോ പ്രാപ്തനല്ലാതെ വന്നാൽ കർമ്മി യായിരിക്കാം. പരോപകാരപ്രദങ്ങളായ സൽക്കർമ്മങ്ങളിൽ ആസക്തിയുണ്ടായാൽ അതുമൂലം അയാൾക്ക് ആത്മാനന്ദം അനു ഭവമാകും. ഇക്കാരണത്താൽതന്നെ അയാൾക്കു അന്തഃപ്രജ്ഞസം ജാതമാവുകയും ചെയ്യും. ഹൃദയ വികാസമുണ്ടായി അയാൾ മുൻ പറഞ്ഞ മൂന്നിലൊരു മാർഗ്ഗം പിന്തുടരാൻ പ്രാപ്തനായിത്തീരു കയും ചെയ്യുന്നു.

ചോ: ഒരേ നിഷ്ഠയെ ഇടവിടാതെ ഭാവിക്കുന്നതുമൂലമോ പർച്ച ചെയ്യുന്നതുകൊണ്ടോ ആ ഭാവന തന്നിൽ പതിഞ്ഞു നിൽക്കുമല്ലോ. അതിനാൽ ഭാവനയിൽക്കൂടിയല്ലാതെ എല്ലാത്തിനും ആദിയും അതിസൂക്ഷ്മവും ചിന്തയ്ക്കു തൊടാനൊക്കാത്തതും അവ്യക്തം പോലിരിക്കുന്നതും ആയ ഞഹംവൃത്തിയും ഒടുങ്ങണമല്ലോ.

ഉ: അതെ, അതെ, അതു വെട്ടവെളിയോ കണ്ണഞ്ചിക്കുന്ന പ്രകാശമോ പോലിരിക്കും.

ചോ: ആ കേന്ദ്രത്തിൽ മനസ്സിനെ കേന്ദ്രീകരിച്ചു നിറുത്താൻ സാധിക്കുമോ? എങ്ങനെ ?

ഉ: മനസ്സു ചലിച്ചാൽ അതറിയുന്നതാരെന്നുടനെ കേൾക്കുക. ആ അന്വേഷണം തിരിയെ ഞാനെന്നതിൽ ചെന്നു നിൽക്കും.

ചോ: അങ്ങനെ മനസ്സിനെ ഹൃദയത്തിൽ തന്നെ എത്ര നേരം വച്ചു കൊണ്ടിരിക്കാനൊക്കും

ഉ: അതു് അഭ്യാസബലത്തെ അനുസരിച്ചിരിക്കും. അഭ്യാസംകൊണ്ടു് ഈ വൈഭവത്തിനുൽക്കർഷം സിദ്ധിക്കും.

ചോ: ശരി. അങ്ങനെ മനസ്സിനെ കഴിയുന്നിടത്തോളം അടക്കിവയ്ക്കാം. അവസാനം എന്തു സംഭവിക്കും.

ഉ: സംഭവിക്കുന്നതെന്തു്? വീണ്ടും പൂർവ്വസ്ഥിതിയിൽതന്നെയിരിക്കും. എല്ലാം ഒന്നേയെന്നതു മാറി നാനാത്വങ്ങളെ വീണ്ടും ദർശിക്കും. ഇതിനെയാണു് ബഹിർമ്മുഖ ദൃഷ്ടിയെന്നു പറയുന്നതു്. അന്തർമ്മുഖദൃഷ്ടിയെ ഉപശാന്തമെന്നു പറയുന്നു.

ചോ: ഇതെല്ലാം ബുദ്ധിയുടെ പ്രകാശമാണോ അതോ ബുദ്ധിയെയും കടന്ന ഏതെങ്കിലും അനുഭൂതിയോ?

ഉ: ബുദ്ധിക്കും അതീതമായുള്ളതാണതു്.

ചോ: മനസ്സു് ബുദ്ധിയിലൊടുങ്ങിയാൽ ചിന്തയൊഴിയുമെന്നു പറഞ്ഞതെങ്ങനെ?

ഉ; ഗുരൂപദേശത്തിലുള്ള വിശ്വാസംകൊണ്ടു് സ്ഥിരബുദ്ധിയായിത്തീർന്നവന്റെ മുമ്പിൽ ചിന്തയെല്ലാം താനേ ഒഴിയും.

ചോ: ഇതിന്റെയെല്ലാം പ്രയോജനമെന്താണ്.

ഉ: മനോജയവും ഏകാഗ്രതയും. കാമാദിജയം വൈരാഗ്യ ലാഭം സദ്വിചാരം, സമത്വബോധം എന്നിവ.

ചോ: എന്തിനാണിങ്ങനെ ചിന്തിക്കാൻ കഴിയാത്തതിനെ പ്പററി ചിന്തിച്ച് സ്വയം മയങ്ങുന്നത്. ജ്യോതിർദർശനം, പ്രാണായാമം നാദാനുസന്ധാനം, പ്രണവോച്ചാരണം തുടങ്ങി യവ അഭ്യസിച്ചുകൂടെ?

ഉ; ദീപാദികളെ ഉററു നോക്കിക്കൊണ്ടിരുന്നാൽ അപ്പോഴ ത്തേയ്ക്ക് മനസ്സിന്ന ഒരു വിധം ലയം ഉണ്ടാകും. അതുകൊണ്ടുള്ള പ്രയോജനം? പ്രാണായാമത്തിന്റെയും നാമാനുസന്ധാനത്തി ന്റെയും കഥയും അതുതന്നെ. ഈശ്വരാനുഗ്രഹത്തെ ഓർമ്മി ച്ചുള്ള മന്ത്രജപം മാത്രം ചിത്തശുദ്ധിയെ കൊടുക്കും അതുമൂലം ഉയർന്ന പദവി ഉണ്ടാകും.

28. ചോ; മനോനിഗ്രഹത്തിനും പ്രാണായാമത്തിനു മുള്ള താരതമ്യമെന്ത് ?

ഉ: ചിന്തിക്കുന്ന മനസ്സും, ശ്വാസോഛ്വാസം, രക്തഓട്ടം തുട ങ്ങിയവയ്ക്കു ഹേതുവായ പ്രാണശക്തിയും ജീവ ശക്തിയും ഒരേ ജീവശക്തിയുടെ പിരിവുകളാണ്.

വ്യഷ്ടിബോധത്തെത്തരുന്ന വിചാരശക്തിയും വൃത്തികളെ ജനിപ്പിക്കുന്ന പ്രാണശക്തിയും ജീവശക്തിയിൽ നിന്നും ഉളവാ കുന്നു. ശ്വാസത്തെ തരുന്ന പ്രാണനെ അടക്കിയാൽ വിചാരവും അടങ്ങുന്നു. ഇതുപോലെ വിചാരത്തെ അടക്കിയാൽ ശ്വാസവും നാമമാത്രമായി കഷ്ടിച്ച് ജീവിച്ചിരിക്കാൻ വേണ്ടിമാത്രമുള്ള അളവിൽ കുറയും. ഈ പ്രകാരത്തിലും വിക്ഷേപങ്ങൾ താൽക്കാ ലികമായി ഒതുങ്ങുന്നു, മനസ്സിനും പ്രാണനും തമ്മിലുള്ള സംബ ന്ധം മററുപ്രകാരങ്ങളിലും സ്പഷ്ടമായറിയാം. ജീവനോടിരി ക്കണമെന്നുള്ള തീവ്ര വിചാരത്തിന്റെ ശക്തി മററു വിധേന അധികവും ഒതുങ്ങിയതിനുശേഷവും പ്രാണനെ ധരിച്ചുകൊണ്ടി രിക്കുന്നു. ഈ തീവ്രനിശ്ചയം തീരെ അമരുമ്പോൾ ഉയിരും മായും. അതിനാൽ മനസ്സാണ് ജീവനെ ശരീരത്തോടു ചേർത്തു വച്ചുകൊണ്ടിരിക്കുന്നതും അവസാനം തന്നകത്തമച്ചുകൊണ്ട് വേറൊരുപാധിചേരുന്നതുമെല്ലാം.

ചോ: വിക്ഷേപങ്ങളൊഴിഞ്ഞ ചിന്ത ഏകാഗ്രതയുണ്ടാവാൻ ചെയ്യുന്ന സഹായങ്ങളെന്തെല്ലാം.?

ഉ: ആദ്യം സ്ഥൂല ദേഹത്തിലെ ദേഹേന്ദ്രിയങ്ങളെയെല്ലാം മിത സാത്വിക ആഹാരനിയമത്താൽ ഭദ്രമാക്കിച്ചെയ്യേണ്ടതാണ്. എരി, പുളി, ഉപ്പ് തുടങ്ങിയവയെയും വികാരം ആലസ്യം എന്നിവയെത്തരുന്ന ആഹാരങ്ങളെയും വർജിക്കണം മലബന്ധമുണ്ടാകാതെ സൂക്ഷിച്ചുകൊള്ളണം. ഇവ സ്ഥൂല പരമായി ചെയ്യേണ്ട കരുതലുകളാണ്. മനസ്സിനെ ഇനി അലയാൻ വിടാതെ ഏതെങ്കിലും ഒരു മഹത്തായ ലക്ഷ്യത്തിൽ ഏകാഗ്രമാക്കേണ്ടതാണ്. ഈശ്വരഭക്തിയും മന്ത്രജപങ്ങളും സഹായകരങ്ങളായിരിക്കും. ഇങ്ങനെ വൈരാഗ്യവും ഏകാഗ്രതയും വന്ന മനസ്സ് അതിസൂക്ഷ്മത്തെപ്പറ്റി നിന്ന് അതോട് ചേർന്നില്ലാതെയാകും.

ചോ; പൂർവ്വവാസനകളാലുണ്ടാകുന്ന വിക്ഷേപങ്ങളെ മാററാനൊക്കുമോ?

ഉ; ആഹാ !തീർച്ചയായും കഴിയും. എത്രയോ പേർ അതു സാധിച്ചിരിക്കുന്നു. ഏതിനും ഉത്തമവിശ്വാസം വേണം. ഏതു വാസനയായാലും ശരി അതിൻെറ മധ്യത്തു് വാസനാ രഹിതമായ ഒന്നുണ്ട് ഹൃദയം അതിൽ പതിയണം.

ചോ; എത്രകാലമാണ് ഇങ്ങനെ അഭ്യസിക്കുന്നതു് ?

ഉ; വിജയിക്കുന്നതുവരെ, അതായതു് യോഗമെന്ന പ്രകൃതിനില സഹജമായിതീരുന്നതുവരെ. അഭ്യാസം മുടക്കരുതു്. വരാവുന്ന വിഘ്നങ്ങൾ ഓരോന്നിനേയും തരണം ചെയ്തു പോകണം. ശത്രുക്കൾ മുഴുവൻ ഒടുങ്ങുന്നതുവരെ കോട്ടയെ തകർക്കുന്നതുപോലെ, ഒന്നൊന്നായി.

ചോ; ഈ സാധനയുടെ ലക്ഷ്യമെന്ത്.?

ഉ; സത്യത്തിൻെറ സാക്ഷാൽക്കാരം.

ചോ; സാക്ഷാൽക്കാരത്തിൻെറ സ്വരൂപമെന്താണ്.

ഉ: 1. ആദിയന്തങ്ങളറ്റ സനാതനാത്മത്തിന്റെ സ്ഥിതി.

2. എങ്ങും എവിടെയും നിറഞ്ഞിരിക്കുന്നതു്.

3. എല്ലാനാമരൂപങ്ങൾക്കും മാറ്റത്തിനും ജഡങ്ങൾക്കും ജീവന്മാർക്കും ആധാരമായിട്ടുള്ളതു്.

സർവ്വസാക്ഷിയായ സത്യം ഒന്നേഉള്ളു. അതു് കാണുന്നവൻ, കാഴ്ച, കാണപ്പെട്ടവസ്തു, എന്നു(ത്രിപുടി)മൂന്നായി പിരിഞ്ഞുനില്ക്കാതെ ഏകമായിരിക്കും. ത്രിപുടി, ദേശകാലാവസ്ഥകളെ അവലംബിച്ചുള്ളതാണു്. സത്യം അവസ്ഥാധാരവും അതീതവുമായിരിക്കുന്നു ഈസത്യത്തിന്മേൽ കാനൽജലം പോലെ തോന്നപ്പെടുന്നതാണു് ത്രിപുടി.

ചോ; കാണുന്നവനായ ഞാനും മായയാണെങ്കിൽ അതിനെയും താണ്ടിനിന്നു് മായയെ കാണുന്നതാരു്?

ഉ; ഞാൻ തന്നെ എന്നതിൽ ഞാൻ എന്ന ആരോപത്തെ മാറ്റീട്ടു് 'തന്നെ' എന്നതു് ഞാൻ ആയി നില്ക്കുന്നു. അതാണു് സാക്ഷാൽക്കാരത്തിന്റെ വിരോധാഭാസം. എന്നാൽ സാക്ഷാൽക്കരിച്ച വ്യക്തിക്കു് ഇതിൽ പുതുമയൊന്നും തോന്നുകയില്ല. ശരി ഭക്തിയെപറ്റിനോക്കാം. എന്നെ ഈശ്വരനോടു ചേർത്തുകൊള്ളാൻ ഞാൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നു. നാം നമ്മെത്തന്നെ ഈശ്വരനർപ്പിക്കുന്നു. എല്ലു സംഭവിക്കുന്നു ഞാനെന്ന അഹങ്കാരൻ ഈശ്വര തത്വത്തിൽ ഒടുങ്ങിപ്പോകുന്നു. അതാണു പരാഭക്തി എന്ന ഉത്തമ ഭക്തി. ഇതിനെ പ്രഭക്തിയെന്നോ വൈരാഗ്യ ശിഖരമെന്നോ പറയാം. അതല്ലാതെ എന്റേതുകളെയും 'ഞാൻ' എന്നതുകളെയും ഒന്നിച്ചർപ്പിക്കുന്നതിനെ സർവ്വത്യാഗമെന്നു പറയും. 'ഞാൻ' ഉള്ളതുകൊണ്ടല്ലേ 'എന്റേതു'കൾ ഉണ്ടായതു് ഈ സർവ്വ ത്യാഗത്തിൽ അഹന്ത സമൂലം ഒഴിയും. വെള്ളത്തിൽ മുങ്ങിപ്പോയൊരുവൻ ജലത്തിനുമുകളിൽ വരാൻ എത്ര മാത്രം വെമ്പൽ കൊള്ളുമോ അത്രത്തോളം വെമ്പലോടുകൂടിയുള്ള തീവ്ര വൈരാഗ്യം ഉണ്ടാകണം.

ചോ; സർവ്വത്യാഗത്തിനാവശ്യമായ സിദ്ധി ഗുരുവരുളുകൊണ്ടോ ഇഷ്ടദേവതയുടെ അനുഗ്രഹം മൂലമോ സിദ്ധിക്കുകയില്ലേ.

ഉ; ഇഷ്ടദേവതയും ഗുരുവും സഹായികളാണു് എന്നാൽ തന്റെ ആഗ്രഹവും പ്രയത്നവും കൂടിയുണ്ടെങ്കിലേ ഫലപ്രദമാ

യിത്തീരുകയുള്ളൂ. സൂര്യൻ എതിരെ നിന്നാലും കാണാൻ നാം നോക്കിയാലല്ലേ? പററും നിൻെറ സ്വരൂപത്തെ നീ തന്നല്ലോ കാണണം.? സഹായം വലുതായിട്ടൊന്നും ആവശ്യമില്ല.

ചോ: എൻെറ സങ്കല്പങ്ങൾക്കും ഈശ്വരനിയതിക്കും തമ്മിലുള്ള താരതമ്യമെന്തു്? ജീവൻെറ സ്വന്തം സ്വാതന്ത്ര്യത്തിന്നും ഈശ്വരൻെറ ശക്തിക്കും വ്യത്യാസമില്ലേ? കിഞ്ചിജ്ഞത്വത്തിന്നും സർവ്വജ്ഞത്വത്തിന്നും വ്യത്യാസമില്ലേ? പ്രകൃതിനിയമത്തിന്നും ഈശ്വര നിയമത്തിന്നും സാമ്യമുണ്ടോ?

ഉ; ഉണ്ടു്. അഹന്തയുടെ അളവിനൊപ്പിച്ച വീക്ഷണത്തിന്നും വൈഭവത്തിന്നും തക്കവണ്ണമുള്ള അനുഭവത്തെ തന്നിഷ്ടമെന്നു പറയുന്നു. ഭൂതകാലസംഭവങ്ങളെ കുറിക്കുമ്പോൾ അതിനെ വിധി അല്ലെങ്കിൽ നിയതി എന്നുപറയുന്നു. അതിനാൽ നിയതിക്കും തന്നിഷ്ടത്തിന്നും തമ്മിൽ ബന്ധമുണ്ടു്. തന്നിഷ്ടത്തിലും ഈശ്വരൻെറ സർവ്വജ്ഞത്വവും വല്ലഭത്വവും പ്രവർത്തിക്കുന്നുണ്ടെന്നു മനസ്സിലാക്കാം. തനിക്കുതോന്നുന്നതിനെ സ്പർശിച്ചേ ജീവൻ സങ്കല്പിക്കേണ്ടതായും വരുന്നുള്ളു. പ്രകൃതി നിയമങ്ങളെല്ലാം ഈശ്വരേച്ഛയുടെ പ്രതിഫലനങ്ങളാണു്. അവ പ്രാവർത്തികമായിത്തീരുന്നുമുണ്ടു്.

ചോ; ഭൗതികഗവേഷണങ്ങൾ മനശ്ശാസ്ത്രം ശരീരശാസ്ത്രം വേദാന്തങ്ങൾ തുടങ്ങിയവ യോഗസമാധിക്കും പരതത്വസാക്ഷാൽക്കാരത്തിന്നും സഹായകരമാണോ?

ഉ; മിക്കവാറും അവ സഹായകരമല്ല. യോഗത്തെപ്പറ്റി ചില കാര്യങ്ങൾ ഗ്രന്ഥങ്ങളിൽനിന്നും മനസ്സിലാക്കാം. പക്ഷെ മനസ്സിലാക്കിയവയെ അനുഭവത്തിൽ കൊണ്ടുവരുന്നതാണു മുഖ്യം. അതിന്നു് അനുഭവിച്ചവരുടെ ജീവിതോപാദികരണങ്ങളും വാസവും ഗുരൂപദേശങ്ങളും പ്രയോജനപ്പെടും. എന്നാലും സ്വന്തം അനുഭവം വേറെയാണു്. അതിന്നു് അഭ്യാസ ബലവും സദ്ഗുരുകാരുണ്യവും അത്യന്താപേക്ഷിതമാണു്. ഗ്രന്ഥ ജ്ഞാനത്താൽ വലിയനന്മയൊന്നുമുണ്ടാകാനിടയില്ല. ഇതറിഞ്ഞാൽ അഹന്തയെയും അതു വഹിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനച്ചുമടിനെയും താഴെ ഇറക്കിവെക്കാൻ ശ്രമിക്കാം. അഹന്തയെ ഒഴിച്ചുമാറ്റേണ്ടതാണു വളരെ പ്രധാനം.

ചോ: ജാഗ്രത്തിനും സ്വപ്നത്തിനും തമ്മിലുള്ള ഭേദമെന്താണ്?

ഉ; സ്വപ്നത്തിൽ മനസ്സ പ്രത്യേകം പ്രത്യേകം ദേഹങ്ങളെ സങ്കല്പിച്ചു കൊള്ളുന്നു. അവയ്ക്കുണ്ടാകുന്ന വിഷയാനുഭവങ്ങളും നമ്മെ ബാധിക്കുന്നു.

ചോ: സുഖത്തിൻെറ സ്വരൂപമെന്താണ്. അതു് ജന്മസ്വത്താണോ അല്ല, വിഷയസ്വത്താണോ, അഥവാ വിഷയാദികളോടുള്ള ചേർച്ചമൂലമുണ്ടാകുന്നതാണോ? നമ്മിൽ അതു സ്വയമേ ഉണ്ടാകുന്നില്ല. എപ്പോഴും ഉണ്ടാകും.

ഉ; നാം ഇഷ്ടപ്പെട്ടതുകളെ കാണുമ്പോഴോ അവയെഓർമ്മിക്കുമ്പോഴോ അനിഷ്ടങ്ങളെ വിട്ടൊഴിയുമ്പോഴോ അക്കാര്യം ഓർമ്മിക്കുമ്പോഴോ സന്തോഷം തോന്നാറുണ്ടു് അവയൊന്നും സുഖമല്ല സന്തോഷം മാത്രം.

എന്നാൽ സുഖം, നിത്യവും അഖണ്ഡവുമായതാണു നമുക്കാവശ്യം. അതിന്റെ ഇരിപ്പിടം വിഷയാദികളല്ല, പരമാത്മാവാണ്. അതു് സുഖദുഃഖ സമ്മിശ്രമല്ലാത്ത പരമശാന്തിയാണ്.

ചോ: നമ്മുടെ യഥാർത്ഥ സ്വരൂപം സുഖമാണെന്നു പറയുന്നതെങ്ങനെ?

ഉ: സാക്ഷാൽസുഖം ബ്രഹ്മമാണ്. സാക്ഷാൽശാന്തി ആത്മാവിന്റേതാണ്. നാം ആത്മാവാണെന്നുണരുമ്പോഴും ആത്മാവിന്റെ സ്വരൂപസുഖം നമ്മുടേതുമാകുന്നു. ഭക്തിയുടെയും ജ്ഞാനത്തിന്റെയും അന്തിമവും ഇതുതന്നെ.

ആത്മാവിനുവേണ്ടി ഈശ്വരനെ പ്രാർത്ഥിക്കുന്നു. കാരുണ്യത്താൽ അതു ലഭിക്കുന്നു. ആനന്ദത്തെത്തരുന്നതും (അഖണ്ഡ) ആനന്ദം തന്നെയാണ്. സർവ്വശക്തനായ ഈ അഖണ്ഡാനന്ദബ്രഹ്മത്തിന്റെ സഗുണഭാവമാണ് ഈശ്വരൻ. നിർഗ്ഗുണബ്രഹ്മം കേവലാനന്ദമയമാണ്. ബ്രഹ്മത്തിൽ നിന്നും മൂർത്തീകരിച്ചു നിൽക്കുന്ന ഈശ്വരന്റെ ശക്തിയിൽനിന്നും സംജാതമാകുന്ന ജീവാത്മാക്കൾക്കും നിലനിൽപിനാധാരം ആനന്ദം തന്നെ. ശുദ്ധ

ചൈതന്യസ്വരൂപം ഈശ്വരപ്രകൃതിയോടുകൂടി സംബന്ധപ്പെട്ടിട്ടാണ് പ്രപഞ്ചദർശനം ഉണ്ടാകുന്നത്. ഇതിൽ ചൈതന്യാംശമായ ശുദ്ധചൈതന്യവസ്തു (ബ്രഹ്മം) ഈശ്വരനെന്നും മായയെന്നും രണ്ടായിപിരിഞ്ഞു നിൽക്കുന്നു. അതിൽ മായ (പ്രകൃതി) രണ്ടുവിധം. സർവ്വത്തിനും ജീവനായി എല്ലാത്തിനെയും വഹിച്ചു നിൽക്കുന്നതു പരാപ്രകൃതി. മനസ്സ്, ബുദ്ധി, അഹങ്കാരം, പഞ്ചഭൂതങ്ങൾ തുടങ്ങിയവ അപരാപ്രകൃതികളാണ്.

ജീവൻ, താൻ ശുദ്ധചൈതന്യമാണെന്നറിയാതെ ദേഹാദിസംസാരകാര്യങ്ങളിൽ ഭ്രമിച്ചു പോകുന്നു. അവ തനിക്കു സത്യങ്ങളായി പരിണമിക്കുന്നു. ഈ ഭ്രമംമൂലം ജീവൻ സാക്ഷാലുള്ള സുഖത്തിൽ നിന്നും വീട്ടുപോകുന്നതിനാൽ കിട്ടുന്ന സുഖത്തിൽ രമിച്ചുതൃപ്തിയടയുന്നു. ആത്മ(സുഖ)സ്വരൂപംവീണ്ടു കിട്ടുമ്പോൾ പ്രാപഞ്ചിക സുഖങ്ങളും പ്രപഞ്ചം തന്നെയും ഒഴിഞ്ഞുമാറും. മനസ്സിന്റെ സുഖത്തിൽ ദുഃഖം ഉൾക്കൊണ്ടിരിക്കുന്നു.

ചോ; ഈശ്വരസൃഷ്ടി ദുഃഖപൂരിതമായിരിക്കുന്നതെന്തു്?

ഉ: ഈശ്വരേച്ഛയെ നാമെങ്ങനെ അറിയും?

ചോ; ഈശ്വരൻ ഇങ്ങനെ ഇച്ഛിക്കുന്നതെന്തിനു്?

ഉ: അത അജ്ഞാനമാണ്. ഏതെങ്കിലും കാരണം പറഞ്ഞു് അതുമായി ഈശ്വരനെ ബന്ധിക്കാൻ പാടില്ല.

നമ്മുടെ ആരോപണങ്ങളൊന്നും ഈശ്വരനെ ബാധിക്കുകയുമില്ല. ഏസ്വാമായ നമ്മുടെ ജീവിതത്തിനേ കാര്യകാരണങ്ങൾ പ്രസക്തമാവൂ. എല്ലാം താൻ എന്ന ബ്രഹ്മത്തിൽ കാര്യകാരണങ്ങളില്ല. ഈശ്വരൻ യഥാർത്ഥത്തിൽ ഒന്നിനും കർത്താവല്ല. ഈശ്വരന്റെ സന്നിധിയിൽ സൃഷ്ടിസ്ഥിതി സംഹാരാദികൾ നടക്കുന്നെന്നേയുള്ളു. അതിനാൽ നാം സമർപ്പണ ബുദ്ധിയോടുകൂടിയിരുന്നാൽ ചിത്തശാന്തിക്കു പ്രയോജനകരമാവും. നമ്മുടെ അഹങ്കാരം അടങ്ങിയാൽ സർവ്വജ്ഞനും സർവശക്തനുമായ ഈശ്വരൻ നമ്മുടെ ഭാരമെല്ലാം ഏറ്റുകൊണ്ടു് അനുഗ്രഹിച്ചു് നമുക്കു ശാന്തിയെത്തരും.

29 പ്രശാന്തമായ ഒരു സായാഹ്നം. ചാററൽ മഴയുടെ ശീതളത്വം. ഹാളിലെ ജനാലകൾ അടച്ചിരുന്നു. ഭഗവാൻ ഭക്തന്മാർക്കഭിമുഖമായി സോഫയിലിരുന്നിരുന്നു. കടലൂരിൽ നിന്നും ഒരു ജഡ്ജി രണ്ടു സ്നേഹിതന്മാരുമായി വന്ന് ഭഗവാനെ നമസ്കരിച്ചിട്ട് ഹാളിൽ സ്ഥാനം പിടിച്ചു. അല്പനേരം ഭഗവാനെ ധ്യാനിച്ചിരുന്നിട്ട് ഉപദേശമാരാഞ്ഞു.

ചോ; നിത്യാനിത്യ വസ്തുവിവേകം നിത്യാനുഭൂതിയെ കൊടുക്കുന്നതായിരിക്കുമോ?

ഉ; അഖണ്ഡാത്മ സ്വരൂപത്തിൽ ഉറച്ചിരിക്കുന്നതാണ് അനുഭൂതിമാർഗം എന്ന് അറിവുള്ളവർ സിദ്ധാന്തിക്കുന്നു. നിത്യാനിത്യ വസ്തു വിവേകത്താൽ വിരക്തിയുണ്ടാകും.

നശ്വരങ്ങളിന്മേലുള്ള താല്പര്യം കുറഞ്ഞ് അനശ്വരവസ്തുവിൽ താല്പര്യം ജനിക്കുന്നു. അതുതന്നെ ആദ്യത്തെപ്പടി. അതു കമം അതുതകുന്നു. എന്നാൽ മേൽവസ്തു നമ്മിൽ നാമായിത്തന്നെയിരിക്കുന്നു എന്ന് ബോധിച്ച് നമ്മുടെ യഥാർത്ഥ സ്വരൂപത്തിൽ ഉറച്ചിരിക്കേണ്ടതാണ്.

ചോ; പോക്കുവരവറ്റ അഖണ്ഡസാമ്രാജ്യത്തെ നമ്മുടെ ഏകാഗ്രതകൊണ്ട് പ്രാപിക്കാൻ കഴിയുമോ, അല്ല, ഈശ്വരാനുഗ്രഹംകൊണ്ടേ സിദ്ധിക്കുമോ?

ഇതു ശ്രവിച്ച ഭഗവാന്റെ മുഖത്ത് അവർണ്ണ്യമായൊരു പുഞ്ചിരി പ്രകാശിച്ചു ആ പ്രകാശം അവിടെ കൂടിയിരുന്ന എല്ലാവരുടെയും ഹൃദയത്തിലും വ്യാപിച്ചു.

ഉ; അനുഗ്രഹം കൂടാതെ ഒന്നും സാദ്ധ്യമല്ല. അനുഭൂതിക്കതാണു ഹേതു. എന്നാലും മറെറാരു ചിന്തയും കൂടാതെ ഇതേ ചിന്തയിലിരിക്കുന്ന യഥാർത്ഥ ഭക്തനായ യോഗിക്കേ ഈ അനുഗ്രഹം സമ്പാദിക്കാൻ സാധിക്കൂ.

ചോ; യോഗശാസ്ത്രങ്ങളിൽ ഷഡാധാരങ്ങളെപ്പററി പറഞ്ഞിരുന്നാലും ജീവന്റെ ഇരിപ്പിടം ഹൃദയമല്ലേ?

ഉ: അതെ. ഉറക്കത്തിൽ അതു ഹൃദയത്തിലിരിക്കുന്നുവെന്നു പറയുന്നു. ഉണർച്ചയിൽ തലച്ചോറിലാണെന്നും പറയും. ഹൃദ

യമെന്നു പറഞ്ഞാൽ രക്തം വഹിക്കുന്ന നാലറകളുള്ള ദശകളെക്കൊണ്ടുള്ള കുഴിയാണെന്നു കരുതരുത്. ചില ഗ്രന്ഥങ്ങളിൽ അങ്ങനെ പറഞ്ഞിട്ടില്ല. ചിലർ അതു് നെഞ്ചോടു ചേർന്നുള്ള ഒരു നാഡീകേന്ദ്രമാണെന്നും പറയുന്നു. ഇതിൽ ഏതു ശരിയായിരുന്നാലും നമുക്കൊന്നുപോലെ തന്നെ. നാം ഉണ്ട് എന്നതു തീർച്ചയാണ്, അതിനെപ്പറ്റി ആർക്കും സംശയമില്ല.

ഈ 'ഞാൻ' ഉദിക്കുന്നിടത്തു് ഹൃദയമിരിക്കുന്നുവെന്നു പറയുന്നു. അല്ലാതെ അതിനെപ്പറ്റി മറ്റൊന്നും പറയാനൊക്കുകയില്ല എല്ലാത്തിനെയും തന്നുള്ളടക്കി എല്ലാം താനായിരിക്കുന്ന ഒരുണർവുമാത്രമാണു ഹൃദയം. അതിനൊരു സ്ഥാനമില്ല എന്നാലും ഒരഭ്യാസിക്കു ചൂണ്ടിക്കാണിച്ചു പറയേണ്ടിയിരിക്കുന്നതിനാൽ ആത്മസ്ഥാനമാണു ഹൃദയമെന്നു പറയേണ്ടിവന്നു. ഉള്ളതെല്ലാം താൻ തന്നെ. തന്നെ വിട്ടൊന്നും തന്നെയില്ല.

ചോ; മനമടക്കി ശരിയായ സമാധി ഉണ്ടാകാൻ ഈശ്വരാധീനം വേണമെന്നു പറയുന്നു. അങ്ങനെ തന്നെയോ?

ഉ; നമ്മുടെ സ്വരൂപം തന്നെ ഈശ്വര സ്വരൂപവും ഈ ഈശ്വരദൃഷ്ടി ഈശ്വര (സ്വരൂപം) നമുക്കുണ്ടാകുന്നതുതന്നെയാണ്. ഈശ്വരാനുഗ്രഹം എന്നു പറയപ്പെടുന്നതു്. ഇപ്രകാരം ഈശ്വരദൃഷ്ടിയുണ്ടാവാൻ ഈശ്വരന്റെ അതേം നോട്ടംവേണം.

(ഭഗവാനും ഭക്തന്മാരും ചിരിക്കുന്നു)

ചോ; ഈശ്വരാനുഗ്രഹവും ഈശ്വരപ്രസാദമെന്നു പറയുന്നതും ഒന്നുതന്നെയോ?

ഉ; ഈശ്വരസ്മരണപോലും ഈശ്വരപ്രസാദമാണ്. അവന്റെ അനുഗ്രഹം കൊണ്ടാണ്. നാം അവനെ വിചാരിക്കുന്നതും.

ചോ; ഈശ്വരാനുഗ്രഹം കൊണ്ടല്ലേ ഗുരുവരും ഉണ്ടാകുന്നതു്.

ഉ; ഈശ്വരൻവേറെ, ഗുരുവേറെ എന്നു് എന്തിനു വിചാരിക്കുന്നു. ഗുരു, ഈശ്വര സ്വരൂപൻ തന്നെയാണു്.

ചോ: ശുദ്ധമായിരിക്കണം, ആത്മധ്യാനത്തിലിരിക്കണം, എന്നുദ്ദേശിച്ച് അതിനു ശ്രമിക്കുമ്പോഴെല്ലാം വിഘ്നങ്ങൾ ഏർപ്പെടുന്നതെന്താണ്?

ഉ: അങ്ങനെ നീങ്ങിപ്പോകുമ്പോഴാകെ എല്ലാം ശരിയായി വരും. എന്തു വിഘ്നം വന്നാലും വീണ്ടും ഉയരണമെന്നൊരു പ്രേരണയിരിക്കുന്നില്ലേ? അതിനാൽ കാലക്രമത്തിൽ തടസ്സങ്ങൾ എല്ലാം നീങ്ങി ധ്യാനം ബലപ്പെട്ടും ഒടുവിൽ വിഘ്നങ്ങൾ ഒടുങ്ങും, അതുവരെക്ഷീണിച്ചു പോകരുത്.

30. മധുരയിലെ ഒരുവക്കീൽ ശ്രീനടേശൻ:

ചോ; ശിവൻ, വിഷ്ണു മുതലായ മൂർത്തികളും കൈലാസം, വൈകുണ്ഠം എന്നീ ലോകങ്ങളും വാസ്തവമാണോ?

ഉ: നാമും ഈ ലോകത്തിൽ എത്രത്തോളം വാസ്തവമോ അത്രത്തോളം അവരും വാസ്തവമായിരിക്കുന്നു.

ചോ; വ്യാവഹാരികസത്യത്തിൽ നാം ഇരിക്കുന്നതുപോലെ അവരും ഇരിക്കുകയാണോ?

ഉ; നാമെല്ലാവരും ഇരിക്കുമ്പോൾ അവർ മാത്രം ഇല്ലെന്നെങ്ങനെ പറയും.

ചോ; അവർ ഉണ്ടെങ്കിൽ എവിടെ എങ്ങനെ ഇരിക്കുന്നു.

ഉ; അവരെ കണ്ടവർ എവിടെ ഇരിക്കുന്നു എന്നും എങ്ങനെ ഇരിക്കുന്നുവെന്നും എങ്ങനെ പറഞ്ഞിരിക്കുന്നോ അതു തന്നെ നമുക്കു പ്രമാണം.

ചോ; അവരെവിടെ ഇരിക്കുന്നു?

ഉ; നമുക്കുള്ളിൽ തന്നെ.

ചോ; അങ്ങനെയാണെങ്കിൽ എല്ലാം നമ്മുടെ ഭാവനമാത്രമാണെന്നു ഭഗവാൻ പറയുമ്പോലിരിക്കുന്നല്ലോ. നമുക്കുണ്ടാക്കാനും അഴിക്കാനുമൊക്കുമല്ലോ.

ഉ: അതാണു ശരി.

ചോ; എന്നാൽ എനിക്കു മിഥ്യകളെ സൃഷ്ടിക്കാനാവു മല്ലോ ഉദാഹരണത്തിനു മുയൽക്കൊമ്പ് അഥവാ ഭാഗികസത്യത്തോടുകൂടി കാനൽജലം (ഭാവനയോടുകൂടി സത്യത്തിൻെറ കലർപ്പു ഉള്ളതായി) ശിവൻ, വിഷ്ണു തുടങ്ങിയ ദേവന്മാരുടെ നിലനിൽപ്പു ഇതുപോലെയാണോ?

ഉ; അതെ.

ചോ; ഈശ്വരൻ പ്രളയത്തിനു വിധേയനാണോ?

ഉ; നമ്മുടെ സാക്ഷാൽ സ്വരൂപത്തെ നാം ഉണർന്നാൽ പോലും പ്രളയത്തിൽ അഴിഞ്ഞുപോവാതെയിരിക്കുമെങ്കിൽ ഈശ്വരന്മാരെപ്പറ്റി പറയണമെന്നുണ്ടോ?

ചോ; ദേവന്മാർ, അസുരന്മാർ, പിശാചുക്കൾ എന്നിവരുടെ സൃഷ്ടികൾ വാസ്തവമാണോ?

ഉ; ആഹാ ഇല്ലാതെ വരുമോ നാമിരിക്കുമ്പോൾ

ചോ; ശുദ്ധചൈതന്യത്തെ എങ്ങനെ ബോധിക്കാനൊക്കും.

ഉ; ഉള്ളതായിട്ട്, ഉള്ളവിധം, കേവല സന്മാത്രമായിട്ട്.

ചോ: അതിനെ സ്വയം പ്രകാശമാണെന്നു ഭാവിക്കാനൊക്കുമോ?

ഉ; അതു് ഇരുളും വെളിച്ചം, ജ്ഞാനാജ്ഞാനം എന്നിവകൾക്കും അതീതമാണ്. എന്നാൽ ജീവനാകട്ടെ ഈ ദ്വൈതങ്ങളെ കാണുകയാണ്. ആത്മസ്വരൂപം ജീവനെയും ജീവന്റെ ജ്ഞാനാജ്ഞാനങ്ങളെയും പ്രകാശിപ്പിക്കുന്നു.

ചോ: ദേഹം ഞാനല്ല, കർത്താവും ഭോക്താവും ഞാനല്ല എന്ന മട്ടിൽ സ്വരൂപത്തെ മർശിക്കാമോ?

ഉ; ഇത്തരം വിചാരങ്ങളെല്ലാമെന്തിനു്?

നമ്മിലാരെങ്കിലും താൻ മനുഷ്യനാണെന്നോർമ്മിച്ചുകൊണ്ടിരിക്കുന്നുണ്ടോ? അങ്ങനെ ഓർമ്മിച്ചില്ലെങ്കിൽ നാം മനുഷ്യരല്ലാതായിപ്പോകുമോ?

ചോ; നാനാത്വം ഇവിടെ ഇല്ല. 'നേഹനാനാസ്തികിഞ്ചന' എന്ന ശ്രുതികളിൽ പറയുമ്പോലെ സർവ്വവും അഭേദമെന്നു കാണണമോ!

ഉ; അതുകൂടെ എന്തിന്?!

ചോ; അതല്ലെങ്കിൽ ഞാനേ സദ്വസ്തു എന്നു വിചാരിച്ചാൽ മതിയാവുമോ?

ഉ; അനുഭവത്തിൽ വിചാരത്തിനിടമില്ല, നമ്മെപ്പററിയോ വേറൊന്നിനെപ്പററിയോ വിചാരിക്കാതിരിക്കുന്നതാണു ശരിയായ നില, വിചാരം വേറെ. അനുഭവം അതിനെക്കാളും വേറൊന്നാണ്.

ചോ; ആദ്ധ്യാത്മിക പുരോഗതിക്ക് ശരീരം മാഞ്ഞു പോകുന്നതു ആവശ്യമല്ലേ? ദേഹവിസ്മൃതി അനുകൂലമായിരിക്കുമല്ലോ.

ഉ; അതുകൊണ്ടു നിങ്ങരം എന്തുദ്ദേശിക്കുന്നു, നിങ്ങരം ആ ദേഹമാണോ?

ചോ; സാക്ഷാൽക്കാര പ്രാപ്തിക്ക് ദേഹത്തിനൊരു മാററം സംഭവിക്കണമെന്നില്ലേ?

ഉ; ദേഹത്തിനെന്തു മാററം സംഭവിക്കണം? എന്തിന്?

ചോ; ദേഹവിസ്മരണം ഉയർന്ന ജ്ഞാനത്തിൻെറ ലക്ഷണമാണല്ലോ?

ഉ; എന്നാൽ എല്ലാവരുടെയും മുമ്പിൽ ജീവിച്ചിരുന്നു സംസാരിച്ച് ഗ്രന്ഥങ്ങളെഴുതിയ മഹത്തുക്കരം അജ്ഞാനികളാണോ;

ചോ; വാത്മീകി, വസിഷ്ഠർ തുടങ്ങിയവർ ഞാൻ പറഞ്ഞ സിദ്ധിഷം ഉള്ളവരായിരുന്നില്ലേ.

ഉ; ജ്ഞാനത്തോടു ചേർന്നു ഇത്തരം സിദ്ധികളും വച്ചുകൊണ്ടിരുന്നതവരുടെ പ്രാരാബ്ധവിശേഷമായിരിക്കാം. എന്നാൽ നമുക്കതെല്ലാം എന്തിന്? ജ്ഞാനത്തിനെതിരായ ചിത്തവിഷയങ്ങളിൽ നമ്മുടെ ശ്രദ്ധ എന്തിനു പോകുന്നു? സ്വന്തം ദേഹം അന്യർക്കു ഗോചരമായിരിക്കുന്നതിൽ ഏതൊരുകില്ലം ജ്ഞാനിക്കു വിഷമം തോന്നീടുണ്ടോ?

ചോ; ഇല്ല.

ഉ; ഒരിന്ദ്രജാലക്കാരന്നു വേണമെങ്കിൽ തന്റെ ദേഹത്തെ അഗോചരമാക്കി വയ്ക്കാറുന്നതാണ്. അങ്ങനെ ചെയ്യുന്നുകൊണ്ടുള്ള വിശേഷമെന്തു്? അക്കാരണത്താൽ അവർ ജ്ഞാനികളാവുമോ?

ചോ; ഇല്ല.

ഉ; കാണപ്പെടാനും കാണപ്പെടാതിരിക്കാനും വേണ്ടി ആദ്യം ഒരാൾ ഉണ്ടായിരിക്കണം. കാണുന്നവനാരെന്നാദ്യം നോക്കാം ആവശ്യമാണെന്നു തോന്നിയാൽ മററുള്ളവയെയും നോക്കാം.

ചോ; സൃഷ്ടിക്രമത്തെപ്പററി വേദങ്ങളിൽ ഒന്നിനൊന്നു വിരുദ്ധമായി പറയപ്പെട്ടിരിക്കുന്നതു അവയെപ്പററിയുള്ള വിശ്വാസത്തിനു ഹാനികരമാണ്. പ്രാരംഭസൃഷ്ടി ആകാശമാണെന്നും, പ്രാണനാണെന്നും ജലമാണെന്നും മാറിമാറിപ്പറഞ്ഞിരിക്കുന്നതെങ്ങനെ തമ്മിൽ യോജിക്കും.

ഉ: ഓരോരു ഋഷികൾ ഓരോരു കാലങ്ങളിൽ സൃഷ്ടിക്രമത്തിന്റെ പലവിധ അംശങ്ങളെ ഓരോരു നിലകളിൽനിന്നുകൊണ്ടു പ്രസ്താവിച്ചിരിക്കുന്നു. അതിനെപ്പററി നാമെന്തിനു ശ്രദ്ധിക്കണം? അഴിവില്ലാത്ത ആത്മസ്വരൂപമേ നാമെന്നതാണ് വേദങ്ങളുടെ അന്ത്യോപദേശം.

ചോ: അതിനെപ്പററി എനിക്കൊരു സംശയവുമില്ല.

ഉ; അങ്ങനെയാണെങ്കിൽ സൃഷ്ടിക്രമത്തെപ്പററി പറഞ്ഞതെല്ലാം അനുവാചകരുടെ നിലകൾക്കനുസൃതമായി പലതായി പിരിഞ്ഞു പോകുന്ന അർത്ഥവാദങ്ങൾ മാത്രമാണ്.

ചോ; നിത്യകർമ്മാനുഷ്ഠാനത്തെക്കൂടി ന്യായാനുസരണം ചെയ്യാത്ത പാപിയാണു ഞാൻ. എന്റെ ജന്മാന്തരം എങ്ങനെയിരിക്കുമോ? ഭഗവാനേ! എന്നെ രക്ഷിക്കണം.

ഉ; 'ഞാൻ പാപി' എന്നു വിചാരിക്കുന്നതെന്തിന്? ഈശ്വരനെ വിശ്വസിച്ചാൽ ജന്മജന്മവും അദ്ദേഹം രക്ഷിക്കും. ഭാരങ്ങളെയെല്ലാം ഈശ്വരനു സമർപ്പിക്കുക.

''നായിർകടൈയാ നായേനൈ നയന്തു
നീയേ നീയേയാട്കൊണ്ടായ്
മായപ്പിറവിയുൻ വശമേ വൈത്തിട്ടിരുക്കുമത്തുവന്റു
ആയക്കടവേൻ നാനോതാൻ! എന്നതോ വ ങ്കതികാരം
കായത്തിട്ടവായുന്നുടൈയ കഴർകീഴ്.
വൈപ്പായ്ക്കണ്ണുതലേ''

(ഞാൻ നായെക്കാളും ഹീനനാണെങ്കിലും നീ എന്നെ ഏറ്റെടുത്തു. ഈ ജനനമരണങ്ങൾ നിന്റെ നിയമങ്ങളാണ്. ഇല്ലെങ്കിലും ഞാനാണോ ഇതെല്ലാം തീർച്ചപ്പെടുത്തേണ്ടതു? എനിക്കെന്തധികാരം? മഹേശ്വര! എന്നെ ഓരോ ദേഹങ്ങളിലിട്ടതു് നീയാണ്. നിന്റെ പാദങ്ങളിൽ നിലയുറപ്പിച്ചു നിറുത്തേണ്ടതും നീയാണ്)

ഈ വിശ്വാസം ഉണ്ടായിരിക്കണം. അതു നിങ്ങളെ രക്ഷിക്കും.

ചോ; ഭഗവാനേ! എനിക്കു നല്ല വിശ്വാസമുണ്ട്. എന്നിട്ടും വിഘ്നങ്ങൾ വന്നു ചേരുന്നു. ധ്യാനിക്കാനിരുന്നാൽ മയക്കവും ബലഹീനതയും ഏർപ്പെടുന്നു

ഉ; നിരന്തരമായി ധ്യാനം ചെയ്താൽ അതെല്ലാം മാറും.

ചോ; ഒരുവശത്തു് ജോലിവേണ്ടതുണ്ട്. അതോടുകൂടി ധ്യാനത്തിലിരിക്കണമെന്നു വിചാരവുമുണ്ട് ഇതു രണ്ടും യോജിച്ചിരിക്കുമോ?

ഉ; പൊരുത്തമില്ലാതെ ഒന്നുമില്ല പഴക്കം കൊണ്ടു പൊരുത്തമാവും. അപ്പോൾ വ്യവഹാരമെല്ലാം സ്വപ്നസമാനമായിത്തീരും. എല്ലാജീവന്മാർക്കും രാത്രിയായിരിക്കുമ്പോൾ യോഗി ഉണർന്നിരിക്കും ഏതിൽ ജീവന്മാർ ഉണർന്നിരിക്കുന്നുവോ അതു് ഉണ്മയെയറിയുന്ന യോഗിക്കു രാത്രിയായിരിക്കും. എന്നു ഭഗവദ്ഗീത ഈ അനുഭവത്തെ വെളിപ്പെടുത്തുന്നു.

31 വേറൊരു സന്ദർശകൻ ചോദിച്ചു.

ചോ: മോക്ഷപ്രാപ്തിയ്ക്കെന്തുവേണം

ഉ; ആദ്യം മോക്ഷമെന്നതെന്താണെന്നു നോക്കാം.

ചോ; അതിനുപാസനകം അനുഷ്ഠിക്കണമോ?

ഉ; ഉപാസനയാൽ മനോനിഗ്രഹവും ഏകാഗ്രതയും ഉണ്ടാകം

ചോ; മൂൎത്തി ഉപാസന ചെയ്യാമോ? അതിൽ ദോഷമൊന്നു മില്ല, അല്ലേ.

ഉ; ദേഹത്തെ ഞാനെന്നു വിചാരിക്കുന്നവന്നു മൂൎത്തി (സഗുണ) ഉപാസനകൊണ്ടു തരക്കേടൊന്നുമില്ല.

ചോ; ജനനമരണ സംസാരത്തെ കടക്കുന്നതെങ്ങനെ?

ഉ; ജന്മമെന്നതെന്താണു്? മരണമെന്നതെന്തെന്നും അറിഞ്ഞു കൊണ്ടാൽ മതി.

ചോ; മുക്തിപ്രാപ്തിക്കു കുടുംബത്തെ ഒഴിച്ചു വയ്ക്കണമല്ലേ?

ഉ; കുടുംബത്തെക്കൊണ്ടു് നിനക്കെന്തു ദോഷം. ആദ്യം നീ നിന്നെയറിഞ്ഞുകൊള്ളൂ.

ചോ; അതിനുമുമ്പേ സംസാരത്യാഗം ആവശ്യമല്ലേ?

ഉ; സംസാരത്യാഗ മെന്നതെന്താണെന്നാദ്യം നോക്കാം. സംസാരം എന്നതു ഭാൎയ്യയും മക്കളുമാണോ? കുടുംബത്തോടുകൂടി യിരുന്നു തന്നെ ആത്മജ്ഞാനത്തെ പ്രാപിച്ചവരില്ലേ?

ചോ: ജ്ഞാനപ്രാപ്തിക്കനുഷ്ഠിക്കേണ്ട ക്രമങ്ങളെന്തെല്ലാ മാണു്.

ഉ: ചോദിക്കുന്നവൻെറ മനോപരിപാകമനുസരിച്ചേ ഉത്തരം പറയാവൂ.

ചോ: ഞാനിപ്പോഴം മൂൎത്തി ഉപാസന ചെയ്തു വരുക യാണു്.

ഉ; ശരി. അതിനെ ചെയ്തുകൊണ്ടുപോയാൽ ഏകാഗ്രതയു ണ്ടാവും. നല്ല ഏകാഗ്രതയുണ്ടായാൽ മററു കാൎയ്യങ്ങളും ശരി യാവും. മോക്ഷമെന്നതു എവിടെയോ ഇരിക്കുന്ന ഏതോ ഒന്നാ ണെന്നും അതിനെ പ്രാപിക്കണമെന്നും പലരും ആഗ്രഹി ക്കുന്നു, അതാണുതെററു്. നമ്മിലിരിക്കുന്ന നമ്മുടെ നിജസ്വ രൂപത്തെ അറിയുന്നതാണു മോക്ഷം. മനസ്സു് ഏകാഗ്രമായാൽ തന്നെ മനസ്സിലാവും. മനസ്സാണു ജനനമരണരൂപമായ സംസാ രചക്രത്തിനു ഹേതു.

ചോ; എൻെറ മനസ്സെപ്പോഴം ചഞ്ചലിച്ചുകൊണ്ടിരി ക്കുന്നു. ഞാനെന്തു ചെയ്യാൻ

ഉ; ചലിക്കാത്ത ഒന്നിൽ മനസ്സിനെ നിർത്തി ശീലിക്കുക. ക്രമേണ മനസ്സ ശാന്തമാകും.

ചോ: അങ്ങനെ നിറുത്താൻ കഴിയുന്നില്ലല്ലോ?

ഉ; അഭ്യാസത്തെ തള്ളിക്കളയാതെ അനുഷ്ഠിച്ചുകൊണ്ടേയിരുന്നാൽ ശ്വാസോച്ഛ്വാസത്തെപ്പോലെ എളുപ്പമായിത്തീരും. അത്ര നിങ്ങൾക്ക പരിപൂർണ്ണ വിജയമായിത്തീരും.

ചോ; ബ്രഹ്മചര്യവും ആഹാരനിയമങ്ങളും ആവശ്യമാണോ

ഉ; അതെല്ലാം നല്ലതുതന്നെ (ശേവാൻ നോക്കാതെ നോക്ക പോലെ മൗനമായിരുന്നു കാണിച്ചുകൊടുക്കുന്നു).

ചോ; ഞാൻ യോഗാഭ്യാസം ചെയ്യേണ്ടയോ?

ഉ: എന്താണു യോഗം. മനസ്സിൻെറ ഈ ഏകാഗ്രത തന്നെ.

ചോ; ഏകാഗ്രത സാധിക്കാൻ ചില ഉപായങ്ങൾ ആവശ്യമല്ലേ?

ഉ; പ്രാണായാമം തുടങ്ങിയവ ഉപായങ്ങളാണ്.

ചോ; ഈശ്വരദർശനം സാധ്യമല്ലേ?

ഉ: കാണാം. നിങ്ങൾ അതുമിതും കാണുന്നില്ലേ. പിന്നെ എന്തുകൊണ്ട് ഈശ്വരനെ കാണാനൊക്കുകയില്ല. ഈശ്വരനെന്താണെന്നറിഞ്ഞാൽമതി. അപ്പോൾ എല്ലാവരും എപ്പോഴും ഈശ്വരനെ കണ്ടുകൊണ്ടാണിരിക്കുന്നതെന്നു മനസ്സിലാവും. ഈശ്വരസ്വരൂപം എന്താണെന്നറിയാത്തതിനാൽ അവനെ എപ്പോഴും കണ്ടുകൊണ്ടിരുന്നിട്ടും കാണാത്തമട്ടിരിക്കുന്നു.

ചോ: മൂർത്തി ഉപാസനചെയ്യുമ്പോൾ കൂടെ മന്ത്രജപവും ഈശ്വരനാമോച്ചാരണവും ചെയ്യണമല്ലേ?

ഉ; മാനസിക ജപമാണു വിശേഷം, ധ്യാനത്തിനനുകൂലവും. മനസ്സുകൊണ്ടുജപിച്ചാൽ മനസ്സ മന്ത്രമയമാകും. അപ്പോഴാണ് ഉപാസനയുടെ സ്വരൂപം ഉള്ളവിധം വിളങ്ങുന്നത്. അതിൽ ഉപാസകനും ഉപാസിക്കപ്പെട്ടതും ഏകാകാരമായിത്തീരും.

ചോ; പരമാത്മാവു ജീവാത്മാവിനന്യമാണോ?

ഉ; സാധാരണ എല്ലാവരും അങ്ങനെയാണു വിചാരിച്ചുകൊണ്ടിരിക്കുന്നത്. അതു തെറ്റ്. ഈശ്വരൻ നമുക്കന്യനല്ലെന്നുണർന്നു ദൃഢപ്പെട്ടാൽ ആ ഏകത്വം അനുഭവമാകും.

ചോ; അദ്വൈതമെന്നു പറയുന്നത് ഈശ്വരനോടൈക്യമാവുന്നതിനെയല്ലേ.?

ഉ: ആവാനൊന്നുമില്ല, വിചാരിക്കുന്നവന്റെ നിജസ്വരൂപമായിട്ടുതന്നെ ഈശ്വരനിരിക്കുന്നു വിചാരിക്കുന്ന ജീവൻ ഒടുവിൽ ഈ സത്യമുണരും. നിദ്രയിലും സ്വപ്നത്തിലും മററും നമ്മുടെ വ്യക്തിത്വം മറന്നുപോകുന്നു. അപ്പൊഴുണ്ടാകുന്ന കേവലജ്ഞാനം നിരന്തരം പ്രകാശിച്ചാൽ അതു് ഈശ്വരസ്വരൂപമാവും

ചോ; ഈശ്വരസേവ കൂടാതെ ഗുരൂപദേശവും ആവശ്യമല്ലേ.

ഉ: ഉപദേശമൊന്നും കൂടാതെ നിങ്ങളതാരംഭിച്ചതെങ്ങനെ.

ചോ; ഗ്രന്ഥപാരായണം മൂലമാണ്.

ഉ; അതെ. ആരോ നിങ്ങളോടു ഈശ്വരനെപ്പററി പറയുന്നു. ചിലപ്പോഴം ഈശ്വരൻ തന്നെയായിരിക്കും. ഇങ്ങനെങ്കിൽ ഈശ്വരൻ തന്നെയാണു നിങ്ങളുടെ ഗുരു. ഗുരുവായിരുന്നാലും ഈശ്വരനായിരുന്നാലും. നാം അവരുടെ ഏകസ്വരൂപമായിരിക്കുകയാണ്. ഗുരു ഈശ്വരന്റെ സ്വരൂപമാണെന്നുണരുക. ഗുരു സ്വരൂപത്തിൽ ജീവേശ്വരഭേദമില്ല.

ചോ; ചെയ്തപുണ്യം പാഴാവുകയില്ലല്ലോ?

ഉ; കർമ്മം അതിന്റെ ഫലത്തെക്കൊടുത്തേ തീരൂ.

ചോ: അറിഞ്ഞഗുരുവിനെ സമീപിച്ചാൽ അവർ വഴികാണിക്കുമല്ലോ!

ഉ: ഇപ്പോഴം കഴിവൊത്തതുപോലെ പ്രയത്നിച്ചാൽ നമ്മെത്തേടി വരുന്നതുപോലെ ഗുരുവും വന്നുചേരും.

ചോ: കർമ്മത്തിനും യോഗത്തിനും ഭേദമുണ്ടോ!

ഉ: ഭക്തിമാർഗ്ഗവും ജ്ഞാനമാർഗ്ഗവും എല്ലാം ഒന്നാണ്.

ആത്മസമർപ്പണവും ആത്മവിചാരണയും ആത്മസാക്ഷാൽകാരത്തിൽ അവസാനിക്കുന്നു. 'ഞാൻ' എന്ന് തന്നെപ്പററിയുള്ളതലൊന്നും ചിന്തിക്കാതിരിക്കുന്നത് ശരിയായ ആത്മസമർപ്പണം. അപ്പോഴം അഹന്തയാകുന്ന ഊന്നുവടിയില്ലാതാകുന്നതി

നാൽ വാസനകൾ എല്ലാം ഒഴിഞ്ഞു് മോചനം ഉണ്ടാകും വ്യക്തിബോധം അവശേഷിച്ചിരിക്കുകയില്ല.

ചോ: പുണ്യകർമ്മത്താൽ സ്വർഗ്ഗലോകപ്രാപ്തിയുണ്ടോ?

ഉ: ഇപ്പോഴിരിക്കുമ്പോലെ തന്നെ അപ്പോഴും ഇരിക്കും. ഇപ്പോൾ എങ്ങനെയിരിക്കുന്നു എന്നറിഞ്ഞുകൊണ്ടാൽ ഇനി വരാൻപോകുന്നതിനെപ്പറ്റി ചിന്തിക്കേണ്ടി വരികയില്ല.

ചോ: പുനർജനനം ഇല്ലാതെ രക്ഷപ്പെടണ്ടേ!

ഉ: അതെ: ഇപ്പോൾ ജനിച്ചിരിക്കുന്നതാരാണു്. കഷ്ടപ്പെടുന്നതുമാരെന്നുനോക്കാം. ഉറങ്ങുമ്പോൾ ജന്മത്തെപ്പറ്റിയോ മറു പിറവിയെപ്പറ്റിയോ ആരെങ്കിലും ചിന്തിക്കുന്നുണ്ടോ, അവിടെ ചിന്തയൊന്നുമില്ല. അതുകൊണ്ടു് ജനിച്ചവനുമില്ല. കഷ്ടപ്പെടുന്നവനുമില്ല. ജനനമരണങ്ങളും കഷ്ടപ്പാടുകളും എല്ലാം വിചാരത്തിൽമാത്രം. വിചാരം എവിടെ നിന്നുവരുന്നുവെന്നു നോക്കിയാൽ വിചാരമേ ഉണ്ടാവുകയില്ല. വിചാരമൊഴിഞ്ഞാൽ സർവ്വപ്രശ്നങ്ങളുംമാറി, ആനന്ദസ്വരൂപിയായി നാമിരിക്കുന്നു. ജനനനിവൃത്തി എന്നതിതാണു്. ജന്മാന്തരത്തെപ്പറ്റി എന്തിനു ചേദിക്കുന്നു.

32. ചോ: ഭഗവാനെ ദർശിക്കാൻ വന്ന വേറൊരാൾ:

ശ്രീകൃഷ്ണചൈതന്യരും ശ്രീരാമകൃഷ്ണപരമഹംസരും കരഞ്ഞുകരഞ്ഞാണു് ഈശ്വരനെ പ്രാപിച്ചതു്. അതല്ലേ മാർഗം?

ഉ: അതെ. ആ അനുഭവങ്ങൾ മൂലം ഒരു മഹാശക്തി അവരെ വഹിച്ചുകൊണ്ടുപോയി. ആ മഹാശക്തിയിൽ നിങ്ങളും നിങ്ങളെ സമർപ്പിക്കുക, നിങ്ങളെ ലക്ഷ്യത്തിലേട്ടാനയിക്കാൻ. കണ്ണുനീർ പലപ്പോഴും ദുർബലത്വത്തിന്റെ ലക്ഷണമാണു്. പക്ഷേ ഈ വെളിപാടുകൾ അവരെ മഹാശക്തി ഏറ്റെടുത്ത അന്ത്യചേഷ്ടകളായിരുന്നു. നാം ലക്ഷ്യപ്രാപ്തിയിലോട്ടാണു നോക്കേണ്ടതു്.

ചോ; ഈ സ്ഥൂലശരീരം ശൂന്യത്തിൽ മറയുമോ?.

ഉ: ഇതെന്തു ചോദ്യം. നാം ദേഹമാണെങ്കിൽ അതു കണ്ടുകൂടേ?.

ചോ; നമുക്ക് വസിഷ്ഠൻ, വിശ്വാമിത്രൻ എന്നിവരെപ്പോലെ മററുള്ളവർക്കദൃശ്യരായിട്ടിരിക്കാമോ?.

ഉ; അതെല്ലാം ബാഹ്യവിഷയങ്ങളാം. ആത്മസ്വരൂപമേ നാമായിരിക്കുമ്പോരം മററുള്ളതെല്ലാം ചിന്തിക്കുന്നതെന്തിന്? സാരത്തെ ഗ്രഹിച്ചുകൊണ്ട് കൊത്തുകളായ തത്വങ്ങളെയെല്ലാം ദൂരെത്തള്ളണം. ശരീരത്തെ മറച്ചുവയ്ക്കുന്നതു മുക്തിയുടെ ലക്ഷണമാണെന്നു പറയുന്നവർ ഒന്നുമറിയാത്തവരാണ്, അതാവശ്യമല്ല. നാം ശരീരമല്ലെന്നിരിക്കുമ്പോരം അതിനെ മറച്ചു വച്ചാലെന്താ, അതിനെ കരിച്ചാലെന്താ? ഇതുമൂലമോ, മേൽഗതിയും കീഴ്ഗതിയും? അഹന്ത ഒഴിയുന്നതാണു മുഖ്യം. ശരീരം എങ്ങനെ ഒഴിഞ്ഞുവെന്നതല്ല. ദേഹാത്മബുദ്ധിയാണു ബന്ധം. അതിനെ നിവർത്തിച്ചിട്ട് സത്യത്തെ അനുഭവിച്ചറിയണം. നാമതാണു ചെയ്യേണ്ടതു് നിങ്ങളാം സ്വർണ്ണത്തെ ഉരുക്കുമ്പോരം അതിൻെറ മാറററിയുന്നതിനു മുമ്പ് അതെന്താഭരണമായിരുന്നു, എന്താകൃതിയിലിരുന്നു എന്നും മററുമന്വേഷിക്കുന്നതെന്തിന്? മാററുള്ള സ്വർണ്ണമാണോ എന്നേ അറിയേണ്ടതുള്ളൂ. ചത്തവൻ തൻെറ ദേഹത്തെ നോക്കുന്നില്ല. മററുള്ളവരാണ് എങ്ങനെ മരിച്ചു എന്നു മററും അന്വേഷിക്കാനെത്തുന്നതു്. ശരീരമിരുന്നാലും പോയാലും ജ്ഞാനിക്കു മരണമില്ല. ഒന്നു വിശേഷം, ഒന്നു സാധാരണം എന്നും അവർ ചിന്തിക്കുന്നില്ല. ഒരു ഭേദത്തെയും അവർ കാണുന്നില്ല. ജ്ഞാനിയുടെ ശരീരമെന്തായി എന്നും മററും നാം ശ്രദ്ധിക്കുന്നതെന്തിന്? നാം നമുക്ക് വേണ്ടതിനെ നോക്കാം. ആദ്യം നാം നമ്മെയറിയാം. പിന്നീടു എങ്ങനെ ചാവുന്നു എന്നും മററും നോക്കാം. ദേഹം ഞാനെന്ന ഭ്രമമാണ് മററു ഭ്രമങ്ങളെയും ക്ഷണിച്ചു വരുത്തുന്നതു്. നാം ശരീരമാണോ? ഉറക്കത്തിൽ ഒന്നിനെയും കാണുന്നില്ല. അപ്പൊഴില്ലാത്തതു ഇപ്പോളുണ്ടായി ഉപദ്രവിക്കുന്നതേതു്? അഹന്തയാണ്. അതിനെയൊഴിച്ചിട്ട് സുഖത്തിലിരിക്കാം.

ചോ; ബ്രഹ്മം സത്യം, 'ജഗത്'മിഥ്യയെന്നു ശ്രീശങ്കരൻ പറയുന്നു, വേറെ ചിലർ ജഗത്തു് സത്യമാണെന്നു പറയുന്നല്ലോ ഇതിൽഏതാണു വാസ്തവം?

33, ഉ. രണ്ടും വാസ്തവം. വ്യത്യസ്ഥ നിലകളിൽ നിന്നുകൊണ്ട് വ്യത്യസ്ഥ ദൃഷ്ടികളിൽകൂടി പറഞ്ഞിരിക്കുന്നവയാണവ. മാറ്റമില്ലാത്തതായും എപ്പോഴും ഉള്ളതെന്നതുമായ പൊരുളേതോ അതു സത്യമെന്ന മുഖവുരയോടുകൂടിയാണ് ഒരു ജിജ്ഞാസു അന്വേഷമാരംഭിക്കുന്നത്. എന്നിട്ട് മാറ്റമുള്ളതെന്നകാരണത്താൽ അവൻ ഈ ലോകത്തെ മിഥ്യയെന്നു തള്ളുന്നു, സത്യം ഇതല്ല, ഇതല്ല. എന്നു ഓരോന്നിനെയും നിരാകരിച്ചു നിരാകരിച്ച് ഒടുവിൽ തള്ളാനരുതാത്ത തന്നെത്തന്നെ കാണുന്നു ഉള്ളതുതാനേകൻ, തനിക്കന്യമൊന്നുമില്ല എന്നും ബോധിക്കുന്നു. മുമ്പുതന്നാൽ നിരാകരിക്കപ്പെട്ടവയും തനിക്കന്യമല്ലെന്നു തെളിയുന്നു

ബ്രഹ്മവും തന്നിലിരിക്കുന്നു എന്ന തന്റെ സാക്ഷാൽക്കാരനിലയിൽ ഈ ലോകവും (മിഥ്യയല്ല) സത്യമെന്നായിത്തീരുന്നു. അനുഭവത്തിൽ പെടുന്നതു് ഏകം സത്തു് (ഉള്ളതു് ) അതിനന്യമെന്നു് തള്ളിപ്പറയാനൊന്നുപോലുമില്ല. തള്ളിപറയപ്പെട്ടതും സത്യമായ ഏകവസ്തുവിന്റെ അംശമാണെന്നു കാണാം. അധിഷ്ഠാനജ്ഞാനം കൂടാതെ നാമരൂപാദി വിഷയങ്ങളെ സത്യമെന്നു കരുതുന്നതു അറിവില്ലയ്മയാണ്. ജീവദൃഷ്ടിക്കു സത്യം മൂന്നു വിധമായി കാണപ്പെടുന്നു.

1. വ്യാവഹാരിക സത്യം- ജാഗ്രത്തിലെ ദൈനംദിന ജീവിതത്തിൽ—ഈ കസേര എന്നാൽ കാണപ്പെടുന്നു.—അതിനാൽ അതു സത്യം.

2. പ്രാതിഭാസിക സത്യം—'കയററിൽ പാമ്പ'' അങ്ങനെ കാണുന്നവർക്കതു സത്യം —പ്രത്യേക കാലത്തു പ്രത്യേകം അവസ്ഥയിൽ തൽക്കാലത്തേക്കുളദയമാകുന്ന (ആപേക്ഷിക) ആഭാസികജ്ഞാനമാണതു്.

3. പരമാർത്ഥിക സത്യം-(പരമം) ആപേക്ഷികമല്ലാത്തതായും മാററ മററതായും എപ്പോഴും സ്ഥിരമായിരിക്കുന്നതുമാണ്. ഇതിൽ പാരമാർത്ഥികമാണു ശരി എങ്കിൽ ലോകം വ്യാവഹാരികമോ പ്രാതിഭാസികമോ ആവും എന്നേയുള്ളൂ. ചിലർ ലോകത്തിനു വ്യാവഹാരിക സത്യം പോലുമില്ലെന്നു

പറയുന്നു. അതു വെറും മാനസിക വ്യാപാരമായ പ്രാതിഭാസികമണെന്നാണവർ വാദിക്കുന്നതു്,

യോഗി, രാമയ്യയുടെ അനുഭവകഥകം

34. മഹർഷിയുടെ സന്നിധിയിൽ മനസ്സ ശാന്തമാവുന്നു. ഞാൻ സാധാരണ മൂന്നോ നാലോ മണിക്കൂറങ്ങിനെ ഇരിക്കാറുണ്ടു്. പിന്നീടു് ഒരു പുതിയരൂപത്തിൽ ഉള്ളിൽ നിന്നും വെളിയിൽ വരുന്നതായും അറിയും. നിരന്തര പരിശീലനത്താലും ധ്യാനത്താലും അതു് ഹൃദയത്തിനുള്ളിൽ പ്രവേശിച്ചു അതോടുകൂടി ലീനമാകും. ഹൃദയം മനസ്സിന്റെ വിശ്രമസ്ഥാനമാണെന്നു ഞാൻ മനസ്സിലാക്കുന്നു. ശാന്തിയാണു ഫലം. മനസ്സ ഹൃദയത്തിൽ ഒടുങ്ങുമ്പോഴം ആത്മസ്വരൂപം ദൃശ്യമാകും. നിഷ്ഠയിലിരിക്കമ്പൊഴം ഈ അനുഭവം ഉണ്ടാകുന്നുണ്ടു്.

ധ്യാനത്തെപ്പറ്റി ഞാൻ മഹർഷിയോടു ചോദിച്ചപ്പോഴം അദ്ദേഹം ഇങ്ങനെ ഉത്തരം പറഞ്ഞു. ഒരാഠം മരിച്ചു, ചിത കൂട്ടി പ്രേതത്തെ ചിതയിൽ നിവർത്തി ഇടുന്നു. ചിതയിൽ തീ കൊളുത്തുന്നു. ആദ്യം ചർമ്മം വെന്തഴിയും. പിന്നീടു് ചത, പിന്നീടു് അസ്ഥി, ഇങ്ങനെ മുഴവൻ വെന്തു ചാമ്പലാവും. എന്തവശേഷിക്കും, മനസ്സു്. ചോദിക്കാം ദേഹത്തിൽ എത്രപേർ ഉണ്ടെന്നു് ഒന്നോരണ്ടോ എന്നു്. രണ്ടുപേരാണുള്ളതെങ്കിൽ 'ഞാൻ' എന്നല്ലല്ലോ, ഞങ്ങഠം എന്നുവേണ്ടേപറയാൻ?. അതുകൊണ്ടു് അതിൽ ഒന്നേയുള്ളൂ എന്നു മനസ്സിലാക്കാം. അതെവിടെ നിന്നും ജനിച്ചു. അതിന്റെ സ്വരൂപമെന്താണു്?. ഇതന്വേഷിക്കുന്ന മനസ്സമാഞ്ഞു പോകുന്നു. പിന്നീടവശേഷിക്കുന്നതെന്താണു് 'ഞാൻ' അടുത്ത ചോദ്യം 'ആരാണു ഞാൻ' എന്നാണു്. ആത്മാവുമാത്രം. ഇതു് ധ്യാനമാണു്. ഇങ്ങനെയാണു ഞാൻ ചെയ്തതു്. ഈ പ്രക്രിയമൂലം ദേഹവാസന ഒഴിയുന്നു. അഹന്ത നശിക്കുന്നു. ആത്മാവുമാത്രം പ്രകാശിക്കുന്നു. ഈ നിവൃത്തിക്കു മുഖ്യോപായം സത്സംഗമാണു്. യോഗചതുരന്മാരുമായിട്ടു് ഇവരുടെ സമാധിയും പൂർണ്ണമായിരിക്കും. സാക്ഷാൽക്കാരവും അവക്കു് എളുപ്പവും പരിപൂർണ്ണവുമായിരിക്കും അവരുടെ അന്തേവാസിത്വം ക്രമേണ നിത്യസമാധി പ്രാപ്തിക്കു പ്രയോജനപ്പെടുന്നു.

മറ്റൊരു ചോദ്യത്തിനുത്തരമായിട്ടദ്ദേഹം ചോദിച്ചു. ലോകം നിങ്ങൾക്കുള്ളിലിരിക്കുന്നോ നിങ്ങൾക്കു പുറത്തിരിക്കുന്നോ? അതു നിങ്ങളെക്കൂടാതെയിരിക്കുകയാണോ? ഞാനിവിടെ ഉണ്ട്, എന്നു് അതു നിങ്ങളോടു വന്നു പറയുന്നുണ്ടോ?.

ആ ബ്രാഹ്മണ അതിഥി വീണ്ടും ചോദിച്ചു.

നമ്മുടെ പ്രവൃത്തികൾ, നമ്മുടേതോ അല്ലയോ എന്നു് നമുക്കെങ്ങനെ അറിയാം?

ഉ: കർമ്മഫലം കർത്താവിനെ ബാധിക്കുന്നില്ലെങ്കിൽ അയാൾ കർമ്മത്താൽ ബദ്ധനല്ല.

ചോ: ഇതു നാം ബുദ്ധികൊണ്ടറിഞ്ഞാൽ മതിയാവുമോ?.

ഉ: ബുദ്ധിയാൽ അറിഞ്ഞുകൊള്ളാതെ അഭ്യസിക്കുന്നതെങ്ങനെ്? ബുദ്ധിയാൽ തത്വത്തെ ആദ്യം ഒരു മട്ടിലറിഞ്ഞിട്ടു് ആ അവസ്ഥയെ പ്രത്യാശയോടുകൂടി തുടർന്നു് അഭ്യസിക്കുക. മഹർഷി ഇപ്രകാരം ഒരു വിമർശനം നടത്തി.

നിങ്ങൾ ഒരു സിദ്ധാന്തം ബോധ്യമായാൽ മററുള്ളവരെ അധിക്ഷേപിക്കണമെന്നു തോന്നും. മാധിപതികൾക്കിതൊരു പതിവാണു്. എല്ലാവരും ഒരേ മാർഗ്ഗത്തിൽ നിൽക്കാൻ പ്രയാസം. ഓരോരുത്തരും ഒരേ സാധനയെ അഭ്യസിക്കാനും ബുദ്ധിമുട്ടുണ്ടു്. അവനവന്റെ പക്വതയെ അനുസരിച്ചുള്ളതാണതു്. ജ്ഞാനം, ഭക്തി, കർമ്മങ്ങൾ ഒന്നിനൊന്നു തുടർച്ചയുള്ളവയാണു്. സഗുണ ധ്യാനത്തിൽ അവരവർക്കിഷ്ടമുള്ളവരെ ധ്യാനിക്കുന്നു. ഇതു് അവനവനെധ്യാനിക്കുന്നതുപോലെയാണു്. ഇതരനാമരൂപങ്ങളിൽനിന്നും മനസ്സു പിന്തിരിഞ്ഞു് ഏകാഗ്രതയെ കൈവരിക്കുന്നു. ആ അനുഭവമുണ്ടാകുന്നു. ആദ്യമേ മനസ്സിനെ ഹൃദയത്തിലൊതുക്കാൻ പ്രയാസം. അതുകൊണ്ടു് ചില സഹായങ്ങളൊക്കെ ആവശ്യമായിത്തീരുന്നു. കൃഷ്ണൻ, 'നിങ്ങൾക്കും എനിക്കും ജന്മമി'ല്ലെന്നു പറയുന്നു. എന്നിട്ടു് അദ്ദേഹം ആദിത്യനു മുമ്പേ ജനിച്ചവനാണെന്നും മററും പിന്നീടു പറയുന്നു അർജ്ജുനൻ അതിനെ ചോദ്യം ചെയ്യുന്നു. അതുകൊണ്ടു് ഓരോ വ്യക്തിയും അവനവന്റെ വളർച്ചയനുസരിച്ചു് ഈശ്വരനെപ്പററി പറയുകയാണു്.

നിങ്ങൾ നിങ്ങളുടെ ജാഗ്രത്തിലെ ദേഹമാണെന്നു പറയുന്നു. സ്വപ്നത്തിൽ കാണുന്ന ശരീരത്തെ നാം വകവയ്ക്കുന്നില്ല. എന്നാൽ ആ സമയത്തേയ്ക്ക് വേറൊരു ശരീരത്തെ വഹിച്ചുകൊണ്ടുതന്നെ വ്യവഹരിക്കുന്നു. അങ്ങനെ ജീവൻ തന്നെ പല ശരീരങ്ങളെ വഹിച്ചുകൊണ്ടവർ പ്രാപ്തനാണെങ്കിൽ ഈശ്വരൻ അനന്തകോടി ശരീരത്തെ വഹിക്കാൻ പ്രാപ്തനല്ലെന്നു വരുമോ? ഒരുത്തൻ ഏതു വഴിയിൽകൂടി പോയാലും. അവൻ ആ വഴിയിൽകൂടിതന്നെ നേർവഴിയിൽ വരാൻ യതീശ്വരന്മാർ പ്രോത്സാഹിപ്പിക്കുന്നു. എല്ലാ വഴിയും ഒരിടത്തു തന്നെ ചേരും.

41 ചോ; സ്വർഗ്ഗവും നരകവും ഉണ്ടോ?

ഉ; ഉണ്ട്. അവിടെ ചെല്ലാൻ ആരെങ്കിലുംവേണം.

അവ സ്വപ്നം പോലെയാണ്. ദേശകാലാദികൾ അതിലുമുണ്ട്. ഏതാണ സത്യം, സ്വപ്നമോ, ജാഗ്രത്തോ?.

ചോ; അപ്പോൾ നാം കാമക്രോധാദികളെ ഒഴിക്കണമല്ലേ?.

ഉ; വിചാരം വിടുക, മറ്റൊന്നിനെയും വിട്ടുകളയുമരുത്. എന്തും കാണാൻ അവിടെ ഒരാൾ ഉണ്ടായിരിക്കുകയും വേണം. അവനാരെന്നുള്ളിലോട്ടു നോക്കിയാൽ അവന്റെ കാര്യവും ഒടുങ്ങും. ഒഴിച്ചുമാററാൻ ഒക്കാത്ത ആത്മസ്വരൂപം അവശേഷിക്കും.

ചോ: ക്ഷേത്രാരാധന മുതലായവ നല്ലതല്ലേ?

ഉ: ആഹാ;

ചോ; ആത്മാവിനെ പ്രാപിക്കാൻ എന്തു പ്രയത്നം ചെയ്യണം.

ഉ; 'ഞാൻ' ഇല്ലാതാകണം. ആത്മാവ് ആർക്കും പ്രാപിക്കാനുള്ളതല്ല. ആത്മാവ് ഇല്ലാതിരുന്ന സമയമുണ്ടോ? അത് ആർക്കും പുതിയതല്ല നിങ്ങൾ നിങ്ങളായിരിക്കുക. പുതിയത് ശാശ്വതമാവുകയില്ല. ആത്മാവ് നിത്യബോധമാണ്.

ചോ; ജ്ഞാനയജ്ഞം എന്താണ്. അല്ലെങ്കിൽ മററു യജ്ഞങ്ങൾ?

ഉ; തത്വങ്ങരം തത്വങ്ങളായി അവശേഷിക്കും. അഭ്യാസം ജ്ഞാനത്തിന്ന വഴിതെളിക്കും.

ചോ; ജീവന്മുക്തന്മാർ പലമാതിരിയുണ്ടോ?.

ഉ; അവർ ബാഹ്യമായി വ്യത്യാസപ്പെട്ടിരുന്നാൽ തന്നെ യെന്തു? അവരുടെ അറിവിന്ന വ്യത്യാസമൊന്നുമില്ല.

ചോ; ഒരു ഗുരുവിന്റ ശിഷ്യനായിരിക്കവെ മററു ഗുരുക്കന്മാരെ നമസ്കരിക്കാമോ?.

ഉ; ഗുരു ഒരാളേ ഒള്ളൂ. അതു സ്ഥൂലസ്വരൂപമല്ല. ബലക്ഷയം വരുമ്പോരം കൂടുതൽ ശക്തി ആർജിക്കണം.

ചോ; ജെ. കൃഷ്ണമൂർത്തിഗുരു ആവശ്യമില്ലെന്ന പറയുന്നു.

ഉ: അയാളതെങ്ങനെ അറിഞ്ഞു, സാക്ഷാൽക്കരിച്ചതിന്ന ശേഷം ആവശ്യമില്ല, പക്ഷെ അതിന്ന മുമ്പല്ല.

ചോ: അങ്ങ് വലിയ പരിശ്രമം കൊണ്ടു് ഈ നിലയെ പ്രാപിച്ചു. സാധുക്കളായ ഞങ്ങളെന്തു ചെയ്യും.

ഉ: നാം നമ്മുടെ ആത്മാവിലിരിക്കുകയാണു് ലോകത്തല്ല.

ചോ: നരകസ്വർഗ്ഗങ്ങരം—അവയെന്താണു്

ചോ; ഭഗവദ്ഗീത, ഭ്രൂമധ്യത്തിൽ മനസ്സിനെ കേന്ദ്രീകരിച്ചു് ശ്വാസസംയമനം ചെയ്താൽ ബ്രഹ്മത്തെ കാണാമെന്നു പറയുന്നു. അതെങ്ങനെ ചെയ്യാൻ.

ഉ; നിങ്ങരം എപ്പോഴും അതിൽതന്നെ ഇരിക്കുന്നു. അതിനെ പ്രാപിക്കലില്ല. പുരികമധ്യം ഏകാഗ്രതയ്ക്കുള്ളതു മാത്രമാണു് (ധ്യാനത്തിന്റെ ഇരിപ്പിടം).

ചോ; ഹൃദയമാണു് ധ്യാനത്തിനിരിപ്പിടം എന്നു പറഞ്ഞു.

ഉ; അതെ, അതു് അതും തന്നെ.

ചോ; ഹൃദയമെന്താണു്.?

ഉ; അതു് ആത്മാവിന്റെ മധ്യമാണു്. ആത്മാവു് കേന്ദ്രങ്ങളുടെ കേന്ദ്രവുമാണു്. ഹൃദയം ആന്തരമായിട്ടുള്ളതാണു്. ബാഹ്യമല്ല.

ചോ; ജ്ഞാനം എന്ന വാക്ക് സാക്ഷാൽക്കരിച്ച അറിവിനെപ്പററിപ്പറയുന്നതാണ്. ആ മാർഗ്ഗത്തെക്കുറിക്കുന്നതിനും ആ വാക്കതന്നെ പറയുന്നു.

ഉ: 'ജ്ഞാന'ത്തിൽ അതിന്റെ മാർഗവും ഉൾപ്പെടുന്നുണ്ട്. കാരണം, ആ മാർഗ്ഗത്തിന്റെ ഫലവും ജ്ഞാനം തന്നെ.

ചോ; ഉത്തമത്വം ഇല്ലാത്ത ഒരാറം ജ്ഞാനോപദേശം ചെയ്യാമോ?

ഉ; അതവന്റെ കർമ്മശിഷ്ടമായിരുന്നാൽ, ഏതു്, എവന്റെ പ്രാരബ്ധമായിരിക്കുന്നുവോ അതു് അവൻ ചെയ്യേ മതിയാവൂ.

കർമ്മവും മുക്തിമാർഗ്ഗമായിവരുമോ എന്നർജ്ജുനൻ ചോദിച്ചപ്പോറം കർമ്മം കർത്തൃത്വമില്ലാതെ ചെയ്താൽ അതു് മുക്തിമാർഗ്ഗത്തിൽപ്പെടുമെന്ന കൃഷ്ണൻ സമാധാനം പറഞ്ഞു. വേദശാസ്ത്രാദികളിൽ പറയപ്പെടുന്ന കർമ്മം കർമ്മനാശഹേതുകമാണ്. കർത്തൃത്വത്തോടുകൂടി ചെയ്യപ്പെടുന്നവയാണ വർജ്യം. കർമ്മത്തെ വിടേണ്ട. അതസാധ്യവുമാണ്. കർത്തൃത്വത്തിനെയേ വിടേണ്ടതുള്ളൂ. അപ്പോറം നടക്കേണ്ടതു താനേ നടക്കും. ഒരു കർമ്മവും നമ്മെ ബാധിക്കുകയില്ല. കർമ്മം നമ്മുടെ പ്രാരബ്ധമാണെന്നിരുന്നാൽ നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ചെയ്തുപോവും. അങ്ങനെയുള്ളതല്ലെങ്കിൽ എത്ര ശ്രമിച്ചാലും ഫലപ്പെടുകയില്ല. ജനകൻ, ശുകൻ തുടങ്ങിയവർ അഹന്തവിട്ട് ചെയ്യേണ്ടവയെച്ചെയ്തിട്ടുണ്ട്. കീർത്തിക്കവേണ്ടി ഒരാറം യത്നിക്കാം, അല്ലെങ്കിൽ നിസ്വാർത്ഥമായി പരോപകാരകർമ്മങ്ങറം ചെയ്യാം, അപ്പൊഴും മററുള്ളവരുടെ അഭിനന്ദത്തിലുള്ള ആഗ്രഹം ഗൂഢമായിട്ടിരുന്നാൽ അതു് സ്വാർത്ഥമാണ്.

ചോ: ഒന്നിനെ അറിഞ്ഞാൽ സംശയങ്ങളെല്ലാം നിവൃത്തിക്കപ്പെടും എന്നു പറയപ്പെടുന്ന ആ ഒന്നേതാണ്.

ഉ; സംശയിക്കുന്ന ആളിനെ അറിയുക. അവന്റെ പിടി നിറുത്തിയാൽ സംശയങ്ങളെല്ലാം ഒഴിയും, സംശയിക്കുന്ന ഒരുത്തൻ ഇരുന്നിട്ടല്ലേ സംശയങ്ങളെ ഇളക്കിവിടുന്നതു്, അവനെമാററി വിട്ടാൽ മതി. എല്ലാരും ജ്ഞാനികളാണ്, ജീവ

മുക്തരാണ്. സംശയിക്കുന്ന ദോഷം (പ്രതിബന്ധം) മാറിയാൽ സംശയിക്കുന്നവനില്ലാത്ത സ്ഥാനത്ത് ആത്മ പ്രകാശിക്കും?

ചോ; സംശയിക്കുന്നവനെ മാററുന്നതെങ്ങനെ?

ഉ; അവൻ ആരെന്നു (ഞാൻ ആരെന്നു) ശ്രദ്ധിച്ചാൽ മതി,

ചോ; ജപം ചെയ്യാമോ?

ഉ; ഇങ്ങനെയെല്ലാം കേൾക്കുന്നതെന്തിന്?, ചോദിക്കുന്നവനാരെന്നറിഞ്ഞാൽ ആ അഹന്തയും ഈ അന്വേഷണങ്ങളും മാറും. മാറാതെ അവശേഷിക്കുന്നത് താൻ (ആത്മാവ്).

ചോ; ഹഠയോഗം ആവശ്യമാണോ?

ഉ; പല സഹായങ്ങളിൽ ഒന്ന്. അത്യാവശ്യമൊന്നുമല്ല, അത് ആളിനെ ആശ്രയിച്ചിരിക്കും. വിചാരം പ്രാണായാമത്തെയും അതിക്രമിക്കുന്നു. ജ്ഞാന വാസിഷ്ഠത്തിൽ അഹന്താനാശത്തിനു ശിഖിധ്വജനോട് ചൂഡാല ഉപദേശിക്കുന്നതു വിചാരത്തെയാണ്.

പ്രാണനെ നിരോധിക്കുകമൂലം മനസ്സിനെ നിരോധിക്കുന്നതു ഹംസയോഗം (ഹഠയോഗം) നേരിട്ട് മനസ്സിനെത്തന്നെ ചിന്തയിൽക്കൂടെ നിരോധിക്കുന്നതു ജ്ഞാനമാർഗ്ഗം.

ചോ; ജ്ഞാനോദയത്തിനുശേഷം ജീവഭാവമുണ്ടോ.?

ഉ; ജീവഭാവം ഒഴിയുന്നതാണ് ജ്ഞാനം. ആ സ്ഥിതിയിൽ ജീവഭാവം എങ്ങനെയുണ്ടായിരിക്കും,

ചോ; ഇതു ഞാനല്ല, ഇതു ഞാനല്ല എന്ന മട്ടിലാണ് ഞാൻ ധ്യാനിക്കുന്നത്. അതു ശരിയാവുമോ;

ഉ; ഇല്ല. ഇത് ധ്യാനമാവുകയില്ല. ഞാൻ എന്നതിന്റെ ആദിയെന്താണെന്നറിയുക. അപ്പോൾ മിഥ്യയായ ഞാൻ (അഹങ്കാരൻ)ഒഴിയുകയും 'സാക്ഷാൽ' ഞാൻ ആത്മാവു വെളിപ്പെടുകയും ചെയ്യും.

സെപ്റ്റംബർ 24. 1936

42. മദനപ്പള്ളിയിൽ നിന്നും മി; ഡങ്കൻ ഗ്രീൻലീസ് (Duncan Greenlees) ആശ്രമത്തിലേക്കിപ്രകാരം എഴുതുകയുണ്ടായി.

ചിലപ്പോഴം എനിക്കു ചൈതന്യസ്ഫൂർത്തിയുടെ വ്യക്തമായ അനുഭവം ഉണ്ടാകാറുണ്ടു്. അതു എന്നെയും ഉൾക്കൊണ്ടു് ബാഹ്യമായിട്ടുവർത്തിക്കുന്നു. മനസ്സിനെ വേദാന്ത സിദ്ധാന്തങ്ങളിൽ വ്യാപരിക്കുന്നതിനെനിക്കിഷ്ടമില്ല. ഈ അനുഭവം മേന്മയായരീതിയിൽ നിരന്തരമായിട്ടുണ്ടായിരിക്കാൻ ഭഗവാന്റെ ഉപദേശം അഭ്യർത്ഥിച്ചുകൊള്ളുന്നു. ഞാൻ വ്യവഹാരങ്ങളിൽ നിന്നു മാറി തനിച്ചിരുന്നഭ്യസിക്കണമോ?.

ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു

'ബാഹ്യമായി വർത്തിക്കുന്നു', എന്നതു് ആർക്കു ബാഹ്യമായി എന്നാണു്?. കാണുന്നവനും കാഴ്ചയുമന്യമെന്നുവരുന്നിടത്താണു്, ഈ ആന്തര ബാഹ്യങ്ങളും. ഇവ രണ്ടും താനാരാണെന്നന്വേഷിക്കുമ്പോൾ അഹന്തയെയും കടന്നു് ശുദ്ധജ്ഞാനം മാത്രമായി വിളങ്ങും.

താനെന്നതു് സാധാരണയായി കരുതുന്നതു മനസ്സിനെയാണു്. മനസ്സ് പരിധിയുള്ളതാണു്. എന്നാൽ ശുദ്ധചൈതന്യം (ജ്ഞാനം) അഖണ്ഡമാണു്. അന്വേഷണം തീരുമ്പോൾ അതു പ്രകാശിക്കും.

'ഉണ്ടാവുക'. ആത്മാവു എപ്പോഴുമുള്ളതായതിനാൽ ഉണ്ടാകേണ്ട ആവശ്യമില്ല. ഈ സാക്ഷാത്കാരത്തെ മറച്ചു നിൽക്കുന്ന പ്രതിബന്ധങ്ങളെ മാറ്റുകയേ വേണ്ടൂ. ഇതു മാറുമ്പോൾ ഉള്ളതു ഉള്ളതു വിധം വിളങ്ങും.

'നിലച്ചുനിൽക്കുക' എപ്പോഴും ഇപ്പോഴും ഉള്ളതാണു സാക്ഷാൽക്കാരം. അതു സ്വയം നിലനിൽക്കുകയാണു്, അതിനെ നിലനിറുത്തേണ്ടിയില്ല.

'മേന്മ,' വൃദ്ധിക്ഷയങ്ങളറ്റ ആത്മാവിനെ വൃദ്ധിപ്പെടുത്തേണ്ടതായിട്ടില്ല.

'തനിച്ചിരിക്കുക' ആത്മാവു് ആത്മാവിൽ ഇരിക്കുന്നതു തനിച്ചിരിക്കുകയാണു്. അന്യത്വമില്ലാത്തിടത്തു് എന്തിൽ നിന്നു മാറിയിരിക്കാൻ.

'അഭ്യാസം' വിചാരണയിൽകൂടി താനാരെന്നറിയുന്നതു തന്നെ അഭ്യാസം.

മാർച്ച് 28, 1935

43. വേലൂർ കളക്ടർ രങ്കനാഥൻ ഐ. സി. എസ്., എസ്. വി. രാമമൂർത്തി, ഐ സി. എസ്. പുതുക്കോട്ട ദിവാൻ ററി. രാഘവയ്യ—ഈ മൂന്നു പേരും ചേർന്നു ആശ്രമത്തിൽ ഭഗവദ്ദർശനത്തിനു വന്നുചേർന്നു.

രംഗനാഥൻ;

ചോ: മനസ്സിനെ വശപ്പെടുത്തുന്നതെങ്ങനെയെന്നു ഭഗവാൻ അരുളിച്ചെയ്യുമോ?.

ഉ: രണ്ടുപായങ്ങൾ ഉണ്ട്. മനസ്സെന്നതെന്താണെന്നു നോക്കിയാൽ മനസ്സൊടുങ്ങും. അതൊരു വഴി. മറെറാന്ന് ഏതെങ്കിലും ഒന്നിൽ മനസ്സിനെ ഏകാഗ്രമായി വച്ചുകൊണ്ടിരിക്കുക.

അവർ കുറെക്കൂടി വിശദമായിട്ടറിയാനാഗ്രഹിച്ചു. ഭഗവാനും കുറെക്കൂടി വിവരിച്ചു പറഞ്ഞു, എങ്കിലും കേട്ടവർക്കു തൃപ്തികരമായിത്തോന്നിയില്ല.

ററി. രാഘവയ്യ ചോദിച്ചു.

ഞങ്ങൾ ലോകത്തു ഉഴന്നു കൊണ്ടിരിക്കുന്നു. എങ്ങനെയോ ഏതെങ്കിലും ദുഃഖം വന്നുകൊണ്ടേ ഇരിക്കുന്നു . അതിനെ കടക്കുന്നതെങ്ങനെയെന്നറിയാൻ പാടില്ല. ഈശ്വരനോടു പ്രാർത്ഥിക്കുന്നുണ്ട്. അപ്പോഴും മനസ്സ് ശാന്തമാകുന്നില്ല. എന്തു ചെയ്യാൻ?.

ഉ: ഈശ്വരൻ തന്നെ തുണ, അദ്ദേഹം എങ്ങനെയും നമ്മെ രക്ഷിക്കുമെന്ന വിശ്വാസമുണ്ടെങ്കിൽ ഭ്രമിക്കേണ്ട കാര്യമില്ലല്ലോ.

ചോ: ഈശ്വരനെ വിശ്വസിക്കുകതന്നെ ചെയ്യുന്നു. എന്നിട്ടും ശാന്തി ഉണ്ടാകുന്നില്ല?

ഉ: അങ്ങനെയോ? ഈശ്വരാർപ്പണ ബുദ്ധിയോടു കൂടി ഇരിക്കുകയാണെങ്കിൽ ഈശ്വരന്റെ ഇഷ്ടത്തിനുവഴങ്ങിക്കൊടുക്കണം. നിങ്ങളുടെ ഇഷ്ടം നടക്കുന്നില്ലെന്നു പരാതിപ്പെടരുത്. കാര്യങ്ങൾ വെളിയിൽ കാണുന്നതിനു വ്യത്യാസമായി കലാശിച്ചെന്നുവരാം. ദുഃഖം പലപ്പോഴും ഈശ്വരവിശ്വാസത്തിനുപോൽബലകമായിത്തീരും.

ചോ; പക്ഷെ, ഞങ്ങൾ പ്രാപഞ്ചികന്മാരാണ്. ഭാൎയ്യയും മക്കളും ബന്ധുക്കളും ഉള്ളവരാണ്. അവരെ മറന്നിട്ട് ഈശ്വരനെ ശരണം പ്രാപിക്കുന്നതെങ്ങനെ?

ഉ; അതിന്റെ അൎത്ഥം നിങ്ങൾ മുൻപറഞ്ഞതുപോലെ ഈശ്വരനെ ശരണം പ്രാപിച്ചില്ല എന്നാണ്. നിങ്ങൾ ഈശ്വരനെ മാത്രമേ വിശ്വസിക്കാവൂ, അതൊന്നേ മാർഗ്ഗം.

ചോ; (രാമയ്യർ) ഭഗവാനേ! ഞാൻ ബ്രണ്ടന്റെ '**A Search in Secret India**' എന്ന പുസ്തകം വായിച്ചിട്ടുണ്ട്. അതിൽ ഒടുവിലത്തെ അധ്യായത്തിൽ വിചാരം കൂടാതെ ബോധമാത്രമായിട്ടിരിക്കാമെന്നു പറഞ്ഞിരിക്കുന്നു. അതെനിക്കു വളരെ പാധ്യമായിത്തോന്നിട്ടുണ്ട്. ശരീരത്തെ മറന്നിട്ട് ഒരുവിചാരത്തിലിരിക്കാൻ കഴിയുമെന്നെനിക്കറിയാം. എന്നാൽ മനസ്സിനെ കൂടാതെ ചിന്തിക്കാൻ കഴിയുമോ?. ചിന്തയും വിട്ടുള്ള ബോധസ്വരൂപം ലഭ്യമാണോ?

ഉ; ലഭ്യമാണ്. ബോധം (അറിവ്) ഒന്നേയുള്ളൂ. അത് ജാഗ്രത്തിലും ഉറക്കത്തിലും സ്വപ്നത്തിലും നമ്മിലുണ്ട്. നിദ്രയിൽ 'ഞാൻ' എന്നതില്ല, ഉണരുമ്പോൾ 'ഞാൻ' എന്ന വിചാരവും ഒത്ത് ഈ ലോകവും ഉദയമാവുന്നു. ഈ 'ഞാ'നും ഈ ലോകവും ഉറക്കത്തിലെവിടെയായിരുന്നു? ഇതുകളവിടെ ഉണ്ടായിരുന്നോ, ഇല്ലായിരുന്നോ? ഉറക്കത്തിലും അവയുണ്ടായിരുന്നു, പക്ഷെ ജാഗ്രത്തിൽ കാണപ്പെട്ടതുപോലായിരുന്നില്ലെന്നേയുള്ളൂ. ഇപ്പോഴുള്ള 'ഞാൻ' തോന്നലാണ്. എന്നാൽ ഉറക്കത്തിൽ ഉള്ള 'ഞാൻ' സത്യമായ 'ഞാൻ' തന്നെയാണ്. ഇതെപ്പോഴും നിലച്ചുനിൽക്കുന്നു. അത് ചിന്മാത്രജ്ഞാനമാണ്. അതിനെ അറിയാനൊക്കുമെങ്കിൽ അത് വിചാരത്തിനപ്പുറമുള്ളതാണെന്നു മനസ്സിലാകും.

ചോ; മനസ്സിനെക്കൂടാതെ വിചാരിക്കാനൊക്കുമോ?

ഉ; ചിന്ത, മറ്റു വൃത്തികളെപ്പോലെയേയുള്ളൂ. അതും ആത്മബോധത്തെ മറയ്ക്കുന്നില്ല.

ചോ; ഒരാളിനു മറ്റൊരാളിന്റെ മനസ്സിനെ അറിയാനൊക്കുമോ?

പതിവുപോലെ നാം മററുള്ളവരെ അറിയുന്നതെന്തിനെന്നു മഹർഷി ചോദിച്ചു. തൻെറ ആത്മാവിനന്യമായി തനിക്കാരുണ്ടെന്നും മഹർഷി ചോദിച്ചു.

ബാലവയ്യ: ഭഗവാൻ പറയുന്ന ആത്മജ്ഞാനവും ഞങ്ങളുടെ പ്രാകൃതജ്ഞാനവും എങ്ങനെ തമ്മിൽ ചേരും?.

ഉ: ബോധം ഒന്നേയുള്ളൂ. ലോകജ്ഞാനം എന്നു പറയുന്നതു് അഹന്തയിൽ നിന്നുമുളവാകുന്നതാണ്. അതിനെന്തർത്ഥം.

ലോകത്തു് ഏററവും വിഖ്യാതനായ ഒരാളോടു ചോദിക്കു, അയാൾക്കു തൻെറ ആത്മാവിനെ അറിയാമോ എന്നു്. അതൊരു വിരോധാഭാസമായിരിക്കും.

മനസ്സുണ്ടോ എന്നന്വേഷിച്ചാൽ മനസ്സില്ലാ എന്നറിയും. അതു മനോനിയന്ത്രണമാണ്. അല്ലാ, മനസ്സുള്ളതാണെന്നു ധരിച്ചുകൊണ്ടു് മനസ്സിനെ നിയന്ത്രിക്കാൻ ശ്രമിച്ചാൽ അതു് മനസ്സിനെ മനസ്സുതന്നെ നിയന്ത്രിക്കുന്നതായിരിക്കും. കള്ളൻ പോലീസുകാരനായിനിന്നുകൊണ്ടു് കള്ളനെ പിടിക്കാൻ ശ്രമിക്കുന്നതുപോലെയായിരിക്കും അതു്. തൻെറ സ്വസ്ഥിതിയെ സ്വയം നിക്ഷേധിച്ചുകൊണ്ടുമാത്രം മനസ്സു നിലനില്ക്കുകയാണ്.

ഏപ്രിൽ 3. 1935

44. എൻജിനീയർ ഏകനാഥറാവു ധ്യാനത്തിനു് ഏകാന്തത ആവശ്യമാണോ എന്നു ചോദിക്കുകയുണ്ടായി.

ഉ: ഏകാന്തത എല്ലായിടത്തുമുണ്ടു്. ഒരു വ്യക്തി എപ്പോഴും ഏകാന്തതയിലാണ്, അവനതിനെ തന്നകത്തു കാണേണ്ടതാണാവശ്യം, തനിക്കു വെളിയിലല്ല.

ചോ: വ്യവഹാരങ്ങൾ വിക്ഷേപത്തെ ജനിപ്പിക്കുന്നല്ലോ.

ഉ: വിക്ഷേപത്തിനവസരം ഉണ്ടാകാതിരിക്കണം. വിക്ഷേപം തോന്നിയാൽ അതാർക്കാണെന്നു മനസ്സിലാക്കണം. അഭ്യാസം അല്പമെങ്കിലും ഫലപ്പെട്ടാൽ പിന്നീടു് വിക്ഷേപമേ ഉണ്ടാവുകയില്ല.

ചോ അഭ്യാസത്തിനും സമ്മതിക്കുന്നില്ലല്ലോ.

ഉ: ചെയ്തുനോക്കുമ്പോൾ അത്ര ബുദ്ധിമുട്ടുള്ളതല്ലെന്നറിയും.

ചോ; വിചാരിച്ചാൽ, ഉള്ളിൽ നിന്നും അതിനു സമാധാനമൊന്നും കിട്ടുന്നില്ല

ഉ; വിചാരിക്കുന്നവന്റെ സ്വരൂപം തന്നെ സമാധാനം. വിചാരണക്കു മററൊരു സമാധാനം പുതുതായി എവിടെ നിന്നും വരുന്നില്ല. അങ്ങനെ വന്നാൽ അതു സത്യമാവുകയില്ല. എപ്പോഴും ഉള്ളതാണു് ഉണ്മ.

ഏപ്രിൽ 6, 1935.

45. ചോ: ആത്മസാക്ഷാൽക്കാരമാർഗ്ഗം കുടുപ്പമായിരിക്കുന്നു. ലോക വിഷയങ്ങൾ എളുപ്പം ബോധമാവുന്നു. എന്നാൽ ഇതങ്ങനെയല്ല.

ഉ; അതെ. മനസ്സു് തന്നെപ്പററി ഒന്നും അറിയാതെ വെളിയിലോട്ടേ പാഞ്ഞു പോവുന്നു.

ചോ; ഭഗവാന്റെ സന്നിധിയിൽ ഒരു ദിവസം ഇരിക്കുന്നതു നല്ലതു്. രണ്ടു ദിവസം, കൂടുതൽ നല്ലതു്. മൂന്നുദിവസം, വളരെ നല്ലതു്. അങ്ങനെ മെച്ചപ്പെട്ടുപോകുന്നു. തുടർന്നിരിക്കാനുള്ള യോഗ്യം ലഭിക്കുന്നില്ല. കുടുംബകാര്യങ്ങൾ കിടക്കുന്നല്ലോ.

ഉ; ഇവിടെത്താമസിക്കുന്നതും എവിടെ താമസിക്കുന്നതും ഒന്നാണെന്നും ഒരേഫലത്തെത്തരുന്നതാണെന്നും മനസ്സിലാക്കണം.

ഏപ്രിൽ 12, 1935.

46. ഭഗവാൻ മലയാളത്തിൽ മൊഴിഞ്ഞ ഉപദേശസാരം കുമ്മിപ്പാട്ടു് ചില ഭക്തന്മാർ ആലപിച്ചതിനെ കേട്ടുകൊണ്ടിരുന്നിട്ടു് നാഗർകോവിൽ രാമചന്ദ്രൻ തികഞ്ഞ നിഷ്കളങ്കതയോടെ.

മനസ്സെന്താണെന്നും അതിനെ ഏകാഗ്രമാക്കുന്നതും നിയന്ത്രിക്കുന്നതും എങ്ങനെയെന്നും ചോദിച്ചു. ദേഹാത്മബുദ്ധിയാണു മനസ്സ്. അതു തെററായുള്ള തോന്നലാണു്. അതിന്റെ ഫലമായി അഹന്തയും തെററായ പ്രപഞ്ചത്തോന്നലും ഉണ്ടാകുന്നു. അഹന്തയാകുന്ന മിഥ്യയൊഴിഞ്ഞാൽ ഉള്ളതുപോലെ പ്രകാശിക്കും. അതെപ്പോഴും എല്ലാവരിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണു്. പുത്തനായ് തോന്നുന്നതല്ല. താനുണ്ടെന്നറിയാത്തവരാരാണു്. മററല്ലാ തോന്നലുകളുമററാലും ഈ തോന്നലുണ്ടായിരിക്കും. അഹന്തയാണെങ്കിൽ വിഷയങ്ങളോടു ചേർന്നേ തോന്നപ്പെടുകയുള്ളൂ. താനേ തനിക്കു വിഷയമായി നില്ക്കുന്നതാണതു്. തോന്നുന്നതു സത്യമല്ല. അവസ്ഥ് സാക്ഷിയായി തോന്നാതെ എന്നുമിരിക്കുന്നതാണു് സത്യം. നമ്മെ ദേഹാദി വിഷയങ്ങളോടു ബന്ധപ്പെടുത്താൻ പാടില്ല. ഈ ചേർച്ച തോന്നിപ്പിക്കുന്നതുതന്നെ അഹന്തയാണു്. അഹന്തമൂലം പ്രപഞ്ചത്തോന്നലും വ്യവഹാരങ്ങളും അനർത്ഥങ്ങളും ഏർപ്പെടുന്നു. സഗുണങ്ങളായിത്തോന്നുവയൊന്നും നാമല്ല. മിഥ്യാ സങ്കല്പങ്ങളോടു സംബന്ധപ്പെടാതെ നിന്നാൽ സത്യസ്വരൂപം താനേ വിളങ്ങും. ആത്മാവു നിത്യസത്യം, എന്നും എങ്ങും താനേ പ്രകാശിക്കുമെന്നും പറയുന്ന ശാസ്ത്രങ്ങൾ അജ്ഞാനവൃത്തിയെപ്പററിയും പറയുന്നു. ആത്മാവെപ്പോഴും പ്രകാശിക്കുകയാണെങ്കിൽ അജ്ഞാനമെന്നൊന്നെങ്ങനെ വന്നു ചാടുന്നു ആർക്കു്? ഇതുയോജിക്കുന്നില്ല. പക്ഷെ ഒരു സത്യാന്വേഷിയുടെ നിലയിൽ നിന്നു നോക്കുമ്പോൾ അവനതുണ്ടു്. അന്വേഷണത്തിനുപകാരപ്പെടുകയും ചെയ്യുന്നു. 'നീയോ ഞാനോ' വേറൊരുവരോ, എല്ലാം ഒന്നുതന്നെ, ജനനമില്ല, മരണമില്ല എന്ന സത്യത്തെ പച്ചക്കു പറഞ്ഞാൽ അവനു മനസ്സിലാവുകയില്ല. കൃഷ്ണഭഗവാൻ ആദ്യം അർജ്ജുനനു് ഈ ഉള്ളതു ഉള്ളതുപോലെ ഉപദേശിച്ചു. അർജ്ജുനനതുഗ്രഹിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടു് മററു പല വിധത്തിലും വിസ്തരിക്കേണ്ടിവന്നു. എന്നാലും ശരീരത്തോടുകൂടി നില്ക്കുന്ന തന്റെ യഥാർത്ഥ സ്വരൂപത്തെ അറിയാനാളില്ല. എങ്കിലും എനിക്കു ജനനമോ മരണമോ ഇല്ലെന്നു വീണ്ടും പറയുന്നുണ്ടു്. സത്യത്തെ അത്രത്തോളം വളച്ചുകെട്ടിപ്പറയേണ്ടി വന്നു.

താനേ താൻ എന്ന ആത്മാവ് ഇതായിട്ടോ അതായിട്ടോ ഇരിക്കുന്നില്ല. കേവല സന്മാത്രമാണ താൻ. ഉള്ളതു—അജ്ഞാനം അവിടെ ഒട്ടുമില്ല. അജ്ഞാനം ആർക്കെന്നന്വേഷിക്കു. നിങ്ങൾ ഉണരുമ്പോൾ അഹന്ത കൂടെയുണ്ട്, ഉറക്കത്തിൽ ഞാനുറങ്ങുകയാണെന്നു നിങ്ങൾ പറയുന്നില്ല. ഉണരുമെന്നോ വളരെ നേരം ഉറങ്ങിയെന്നോ പറയുന്നില്ല. എന്നാലും ഉണർന്ന നിങ്ങൾ ഉറങ്ങിയപ്പോഴും ഉണ്ടായിരുന്നു. ഉണർന്നപ്പോൾ മാത്രം ഉറങ്ങിയെന്നു പറഞ്ഞു. ഉണർച്ചയിലും ഉറക്കം അടങ്ങിയിരിക്കുകയാണ്. നമ്മുടെ സന്മാത്രത്തെ നാമറിയണം. ദേഹത്തെക്കൂടി ചേർത്തുവച്ചുകൊണ്ട് കുഴങ്ങരുത്. ദേഹം വിചാരത്തിന്റെ സന്തതിയാണ്. വിചാരം പതിവുപോലെ നമ്മെ ബാധിച്ചേക്കും. ഉറങ്ങുമ്പോൾ ശരീരമെന്നോ, ഈ ലോകമെന്നോ ഒന്നുമില്ല. അതുപോലെ എപ്പോഴും ഇരിക്കാമല്ലോ.

ഏകാന്തരാവു: ഭഗവാൻ പറയുന്നതെവിടെ? വ്യവഹാരികളായ ഞങ്ങളെവിടെ? വേലചെയ്തുതന്നെ ജീവിക്കേണ്ടിയിരിക്കുന്നു. അതു വിടാനൊക്കുമോ?

മഹർഷി. പ്രവൃത്തി ബന്ധത്തെത്തരുന്നില്ല. ബന്ധം തെററായ ബോധംമാത്രം. ഞാനാണ കർത്താവെന്നുള്ള അന്തരം വിചാരത്തെ ദൂരത്തെറിയു. അതിനെ വിട്ടാൽ പ്രവൃത്തി എങ്ങനെ നടക്കുമെന്നന്വേഷിക്കേണ്ട. നമ്മുടെ ഏടപെടൽ കൂടാതെ അതു നടക്കും.

ഏപ്രിൽ 20, 1935.

47. ഭഗവദ്ദർശനത്തിനു വന്നിരുന്ന ഒരു മലയാളി ഭക്തൻ

ചോ: ലോകം അധികവും കഷ്ടപ്പെടുന്നു നാം നമ്മെ അറിയാനും നമ്മുടെ സുഖത്തിനു വേണ്ടിയും ഏകാന്തത തേടുന്നു. ഇതു സ്വാർത്ഥമല്ലേ?

ഉ: നമ്മിൽ നിന്നും വേർപിരിഞ്ഞിരിക്കുന്ന അന്യർ ആര്? എല്ലാരും നാം തന്നെ, എല്ലാവും നാം തന്നെ. ഒരു സമുദ്രം അതിന്റെ അലകളെ അറിയുന്നില്ല. അതുപോലെ ആത്മാവു ലോകവൃത്തികളെയും അറിയുന്നില്ല.

48. വേറൊരു ഭക്തൻ:—

അങ്ങ് ഭഗവാനാണ്. എല്ലാം അറിയാമല്ലോ. എനിക്കെപ്പോൾ ജ്ഞാനം ലഭിക്കുമെന്നരുളിച്ചെയ്യുമോ?

ഉ: ഞാൻ ഭഗവാനാണെങ്കിൽ എനിക്കന്യനായിട്ടാരുമില്ല, അതുകൊണ്ട് ജ്ഞാനിയോ അജ്ഞാനിയോ ഇല്ല. മറിച്ച് ഞാൻ നിങ്ങളെപ്പോലെ ഒരാളാണെങ്കിൽ നിങ്ങൾക്കറിവുള്ളതെല്ലാം എനിക്കുമറിയാം. ഈ രണ്ടു വിധത്തിലായാലും ഞാനുത്തരം പറയേണ്ട കാര്യമില്ല.

ഏപ്രിൽ 24, 1935

ഏതാനും ഭക്തന്മാർ ഒന്നുചേർന്നു് ചോദിച്ചു:—

എത്രയൊക്കെ പരിശ്രമിച്ചിട്ടും 'ഞാൻ' എന്നതിനെ കാണാനൊക്കുന്നില്ലല്ലോ.

ഉ. (ഉയർന്ന സ്വരത്തിൽ) ഇപ്പറയുന്നതാരു? ഈ 'ഞാൻ' എന്നതറിയാൻ പാടില്ലാത്ത ഇനിയൊരു 'ഞാൻ' ഉണ്ടോ?, ഒരാളിൽ രണ്ടു 'ഞാൻ' ഉണ്ടോ? ഈ ചോദ്യം നിങ്ങളോടുകൂടി തന്നെ ചോദിക്കു 'ഞാൻ' ദൃശ്യനല്ലാ എന്നു പറയുന്നതു മനസ്സാണ്. മനസ്സെവിടെ ഇരിക്കുന്നു. മനസ്സിനെ അറിയൂ. അതൊരു കെട്ടുകഥയാണ്. ജനകമഹാരാജാവു പറഞ്ഞു 'ഞാൻ എന്നെ നശിപ്പിച്ചു കൊണ്ടിരുന്ന ഒരു കള്ളനെ പിടികൂടി. ഇതോടെ ഞാനവനെ വകവരുത്തും. മേലാൽ ഞാൻ സന്തോഷവാനായിട്ടിരിക്കും, അതുപോലെ മനസ്സ് അന്യരുടെ പക്കലുള്ളതല്ല,

ചോ: ഞാൻ എന്നതിനെ എങ്ങ അറിയും.?

ഉ: ഞാൻ- ഞാൻ അതെപ്പോഴുമവിടെയുണ്ടു്. അതിനെ അറിയുക എന്നതില്ല. ആ അഖണ്ഡ നിർവ്വികാരം എപ്പോഴുമുള്ളതാണ്. പുത്തനായ് അറിഞ്ഞുകൊള്ളാനുള്ള ഉണർവല്ല. പുത്തനായിത്തോന്നപ്പെടുന്നതാണെങ്കിൽ മറഞ്ഞുപോകും. അതൊഴിഞ്ഞു മാറിപ്പോകുന്നതല്ലാത്തതിനാൽ അതിനെ മറയ്ക്കുന്ന തടസ്സമെന്തോ ഉണ്ടെന്നറിയേണ്ടതാണ്. ഈ അറിവിനെയാണ് ജ്ഞാനം എന്നു പറയുന്നതു്. തടസ്സത്തെ മാറ്റിയാൽ ജ്ഞാനം

പ്രകാശിക്കും. സത്യംപറയുകയാണെങ്കിൽ ജ്ഞാനമോ അജ്ഞാനമോ ആത്മാവിനെ ബാധിക്കുന്നില്ല. ആ ഇരുട്ടുകളെ മാറ്റിയാൽ ആത്മാവിൻെറ ശുദ്ധരൂപം പ്രകാശിക്കും. അതുകൊണ്ടാണ് ആത്മാവ് ജ്ഞാനാജ്ഞാനങ്ങൾക്കതീതനാണെന്നു പറയുന്നത്. അതു്, അതുപോലെയിരിക്കും. അത്രതന്നെ.

ചോ: ഞങ്ങളുടെ പരിശ്രമങ്ങളിൽ പറയത്തക്കവണ്ണമുള്ള പുരോഗമനമൊന്നുമില്ല.

ഉ: ഒന്നിനെ സാധിക്കാനുള്ളിടത്താണ് പുരോഗമനത്തിൻെറ കാര്യം വരുന്നത്. ഇവിടെ അജ്ഞാനത്തെ ഒഴിക്കുക മാത്രം, ജ്ഞാനത്തെ നേടുകയില്ല. താൻ തന്നെ അന്വേഷിക്കുന്നതിൽ എന്തു പുരോഗമനം പ്രതീക്ഷിക്കാനൊക്കും.?

ചോ: അജ്ഞാനത്തെ നിവൃത്തിക്കുന്നതെങ്ങനെയാണ്.

ഉ: നിങ്ങൾ തിരുവണ്ണാമലയിൽ കിടന്നുകൊണ്ട് വേറൊരു നഗരത്തെ സ്വപ്നം കണ്ടുവെന്നിരിക്കട്ടെ. ആ കണ്ടതു നിങ്ങൾക്കു സത്യമാണ് നിങ്ങൾ ഇവിടെ ഒരു മുറിക്കുള്ളിൽ കിടക്കുകയാണ്. കാണപ്പെട്ട വലിയ നഗരത്തിനു് നിങ്ങളുടെ മുറിയിൽ പ്രവേശിക്കാൻ കഴിയുമോ? അല്ലെങ്കിൽ നിങ്ങൾക്ക് നിങ്ങളുടെ ശരീരത്തെ ഇവിടെ വിട്ടിട്ട് ആ നഗരത്തിൽ പോകാനൊക്കുമോ. അതിനാൽ നിങ്ങൾ ഇവിടെ ഉണ്ടായിരുന്നുവെന്നുള്ളതും അതേ സമയം മറെറാരിടത്തു പോയി എന്നുള്ളതും രണ്ടും അസത്യം. എന്നാൽ മനസ്സിനു രണ്ടും സത്യമാണെന്നു തന്നെ തോന്നുന്നു. സ്വപ്നത്തിൽ (ഉറക്കത്തിൽ) തോന്നിയ ആ 'ഞാൻ' മറയുന്നു. മറെറാരു 'ഞാൻ' ഉണ്ടായി സ്വപ്നത്തെപ്പററി പറയുന്നു. ഈ 'ഞാ'ൻ ഉറങ്ങുമ്പോഴില്ല. രണ്ടു 'ഞാ'നുകളും അസത്യം. ഈ ഞാനും ആ ഞാനും രണ്ടിന്റെയും വ്യാപാരങ്ങളും മനോമയം. ഓരോ വിചാരത്തോടുകൂടി ഓരോ 'ഞാൻ' ഉദിക്കുന്നു. ആ വിചാരം മാറുമ്പോൾ ആ ഞാനും ഒഴിയുന്നു. ഓരോ ക്ഷണത്തിലും ഓരോ ഞാൻ ഉണ്ടായി മറയുന്നു. എല്ലാം മനോമയം. ജനകൻ കണ്ടു പിടിച്ച തസ്കരൻ ഈ മനസ്സാണ്. നമ്മളും ഈ തസ്കരനെയും അവൻെറ

വിദ്യകളെയും മനസ്സിലാക്കി ആ വിധത്തിൽ സന്തോഷമായിരിക്കാം.

50. 'ജലകണങ്ങൾ കടലിൽ അടങ്ങുമെന്നാർക്കുമറിയാം. എന്നാൽ ജലകണത്തിൽ കടലടങ്ങുമെന്നു് ആർക്കുമറിയാൻ പാടില്ല'. എന്ന കബീർദാസ്സിൻെറ പ്രവചനത്തെ ഭഗവാൻ ഭക്തന്മാർക്കു വിശദീകരിച്ചു കൊടുക്കുകയും അതാണു പരാഭക്തി എന്നു ചൂണ്ടിക്കാണിച്ചു കൊടുക്കുകയും ചെയ്തു.

ജൂൺ 6, 1935

51. ബ്രാഹ്മണയുവാവൊരാൾ ഭഗവാനെ ദർശിക്കാൻ വന്നു. ഭഗവാനെക്കണ്ടയുടനെ ഭ്രാന്തനെപ്പോലെ 'ശിവോഹം, അഹം ബ്രഹ്മാസ്മി, നീയേ ഈശ്വരൻ, നീയേ പരംപൊരുൾ, നീയാണെൻെറ പിതാവു്, നീയാണെൻെറ മാതാവു്, പിതാവേ രക്ഷിക്കൂ' എന്നിങ്ങനെ ശബ്ദിച്ചിട്ടു. വീണ്ടും 'ശിവോഹം, ശിവോഹം' എന്നലറിക്കൊണ്ടു് നെഞ്ചിലിട്ടടിച്ചു. വീണ്ടും പല്ലു തിറുമ്മിക്കൊണ്ടു് 'ഞാൻ ഈ ഭൗതികങ്ങളെയെല്ലാം ഞെരിക്കും' എന്നു വിളിച്ചു പറഞ്ഞു. പിന്നീടു് 'അപ്പാ! എനിക്കു ശക്തി തരൂ, തരൂ' ഇല്ലെങ്കിൽ...'എന്നലറിക്കൊണ്ടു് തൻെറ കഴുത്തിനെപ്പിടിച്ചു ഞെരിച്ചു തുടങ്ങി. അവിടെയുണ്ടായിരുന്ന മറ്റുള്ളവർ അയാളെ പതുക്കെപ്പിടിച്ചു വെളിയിൽ കൊണ്ടുവന്നപ്പോൾ 'അയാൾ ഭഗവാനെ സാഷ്ടാംഗം വീണു നമസ്കരിച്ചിട്ടു 'അപ്പാ അപ്പാ! എനിക്കു നിൻെറ പാദങ്ങളേ ശരണം! നീ പാർത്ഥസാരഥിയാണു്, ഞാനർജ്ജുനനും, നാം രണ്ടാളും ലോകത്തു് നാസ്തികത്വത്തെ ഉന്മൂലനാശം ചെയ്യും' എന്നു വിളിച്ചു പറയുകയുണ്ടായി.

അയാൾ പിന്നീടു് കുളി കഴിഞ്ഞു് ലഘുഭക്ഷണം കഴിച്ചുകൊണ്ടു് ഭഗവത്സന്നിധിയിൽ മണിക്കൂറുകൾ ഇരുന്നു. മധ്യാഹ്നാഹാരത്തിനു കൂടിയില്ല. വൈകുന്നേരം അയാൾ വീണ്ടും ഉന്മത്തനായി 'കൃഷ്ണൻ ഇപ്പോൾ ഇവിടെ വന്നാൽ ഞാനയാളുടെ തലകൊയ്യും. അയാൾ എന്നോടുദ്യോഗം വിടാൻ പറഞ്ഞു എനിക്കമ്മയെ രക്ഷിക്കേണ്ടേ. അല്ലെങ്കിൽ അവൻ വേണമെങ്കിൽ എൻെറ തലയറുക്കട്ടെ.' എന്നു അക്രോശിച്ചു.

നീണ്ടു നിന്ന പ്രശാന്തിക്കു ശേഷം ഭഗവാൻ ശ്രീ. കെ. എൽ. ലക്ഷ്മണ ശർമ്മയോട് 'ഉള്ളതു നാല്പതു'' എന്ന പുസ്തകത്തിനദ്ദേഹം എഴുതിയ അനുബന്ധത്തിൽ ഒരു ഭാഗം വായിക്കാൻ പറഞ്ഞു. അതിൻെറ സാരം. തങ്ങളുടെ കാര്യംപോലും നിർവ്വഹിക്കാൻ കഴിവില്ലാത്തവൻ ലോക നന്മക്കു പ്രവർത്തിക്കാൻ സിദ്ധികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ഇതൊരു മുടന്തൻ പറഞ്ഞതുപോലിരിക്കുന്നു, കാലുണ്ടായിരുന്നുവെങ്കിൽ ഏതുവൈരിയേയും കീഴടക്കുമെന്ന്. ഉദ്ദേശം നല്ലതാണെങ്കിലും അതിലെന്തർത്ഥമിരിക്കുന്നു. ഇതു കേട്ടയുടനെ ആ യുവാവെണീററ് ഭഗവാനെ നമസ്കരിച്ച് മാപ്പു ചോദിച്ചു. പിന്നീട്ട വൈകുന്നേരവും അയാൾ ചെയ്ത തെററിനു മാപ്പു ചോദിക്കുകയും തന്നെ ഭഗവാനിലർപ്പിക്കുകയും ചെയ്തു.

ജൂൺ 9, 1935

5'. കോകനദയിൽ നിന്നും ഒരാൾ ഭഗവാനോട്,

ഭഗവാനെ, എൻെറ മനസ്സ് രണ്ടോ മൂന്നോ ദിവസം തെളിഞ്ഞിരിക്കും. അടുത്ത രണ്ടു മൂന്നുദിവസം കലുഷമായിരിക്കും. ഇങ്ങനെ പതിവായിട്ട്. കാരണം അറിയാൻ പാടില്ല.

ഉ; മനസ്സിൻെറ സ്വഭാവമേ അതാണ്. സത്വരജസ്തമോഗുണങ്ങൾ മാറിമാറിവരുന്നതാണ്. അതുമൂലം വിഷമംതോന്നേണ്ട. എന്നാൽ സത്വഗുണം ഉയർന്നു വരുമ്പോൾ അതിനെ ജാഗ്രതയോടെ ദൃഢപ്പെടുത്തിക്കൊള്ളേണ്ടതാണ്.

ചോ: ഹൃദയമെന്താണ്?

ഉ: ആത്മാവിൻെറ ഇരിപ്പിടമാണ്.

ചോ; അതു സ്ഥൂലഹൃദയമാണോ?

ഉ: അല്ല. അത് എവിടെ നിന്നു അഹങ്കാരൻ ഉല്പത്തിയാകുന്നുവോ ആസ്ഥാനമാണ്.

ചോ; മരണശേഷം ജീവനെന്തു സംഭവിക്കുന്നു.

ഉ; ദേഹത്തെ വിട്ടു പിരിഞ്ഞ ജീവൻ വന്നു കേൾക്കട്ടെ. മറുപടി പറയാം. ഇപ്പോളിവിടെ ഇരിക്കുന്ന ജീവൻ ആ

ഉൽക്കണ്ഠ എന്തിനു ? നമ്മുടെ കാര്യത്തെ നാം നോക്കാം. ഇപ്പോഴും നാമെങ്ങനെയിരിക്കുന്നുവെന്നറിഞ്ഞുകൊണ്ടാൽ ചോദ്യത്തിനിടയുണ്ടാവുകയില്ല.

ചോ; ധ്യാനം എന്നതെന്താണ്?.

ഉ; മനസ്സിനെ ഏതെങ്കിലും ഒന്നിൽ സ്ഥാപിച്ചു നിറുത്തുന്നതാണു ധ്യാനം. നിദിധ്യാസനമെന്നതു ആത്മവിചാരണയാണ്. ആത്മലാഭം ഉണ്ടാകുന്നതുവരെ ധ്യാനിക്കുന്നവൻ, ധ്യാനം, ധ്യേയം ഇവ വെവ്വേറായിത്തോന്നും. സാധകാവസ്ഥയിൽ ധ്യാനമായാലും നിദിധ്യാസനമായാലും ഈ ത്രിവിധഭാവം ഉണ്ടായിരിക്കും അപ്പോഴും കേതിലും ഇവയിലും വ്യത്യാസമുണ്ടായിരിക്കുകയില്ല.

ചോ; ധ്യാനം അഭ്യസിക്കുന്നതെങ്ങനെ?.

ഉ; മനസ്സിനെ ഒന്നിൽ നിറുത്തിയാൽ മറ്റെല്ലാം ഒതുങ്ങും, ഏകാഗ്രതയുണ്ടാകും, ധ്യാനത്തിന്റെ ഫലമിത്രയുമാണ്. ധ്യാനിക്കുന്നവന്റെ വൈഭവത്തിനനുസരണം ധ്യാനം പലമട്ടിലുമിരിക്കും. ഈശ്വരന്റെ ഏതോ ഒരു വിഭൂതിയെയോ മന്ത്രത്തെയോ തന്നെയോപററിയായിരിക്കാം ധ്യാനം.

ജൂൺ 15, 1935

53. പാറം ബ്രണ്ടൻ എഴുതിയ 'രഹസ്യഭാരതം' 'രഹസ്യമാർഗ്ഗം' എന്നീ രണ്ടു പുസ്തകങ്ങളും വായിച്ചിരുന്ന മി. നാറംസ് എന്ന യുവാവു് ദർശനത്തിനു വന്നു, അദ്ദേഹം ചോദിച്ചു:

ബുദ്ധമതക്കാർ 'ഞാൻ' എന്നതു് മിഥ്യയാണെന്നുപദേശിക്കുന്നു. എന്നാൽ 'രഹസമാർഗ്ഗ'ത്തിൽ പാറംബ്രണ്ടൻ പറയുന്നു. 'ഞാൻ' എന്ന വിചാരം മാറി 'ഞാൻ' ആയിത്തീരണമെന്നു്. ഏതാണു ശരി?.

ഉ; 'ഞാൻ' രണ്ടുണ്ടെന്നു കരുതപ്പെടുന്നു, ഒന്നു നാമെല്ലാം വ്യവഹരിക്കുന്ന. മിഥ്യയായ അഹങ്കാരനാണ്. മറേറതു്. അവർണ്ണ്യവും അനുഭവിച്ചറിയേണ്ട സത്യവുമാണ്.

നിങ്ങൾക്കു് സുഷുപ്തിയെപ്പററി അറിയാൻ പാടില്ല. എന്നാൽ ജാഗ്രത്തിനെപ്പററി അറിയാം. ഉണർച്ചയിലല്ലാതെ ഉറ

കത്തിൽ ഉറക്കത്തെപ്പററി അറിയുന്നില്ല നാനാത്വത്തെ അറിയുന്നതു് ദേഹാത്മബോധത്തിലാണ്. ഈ ദേഹാത്മബോധം ജനിക്കുന്നതു് ഏതോ ഒരു പ്രത്യേകനിമിഷത്തിലാണ്. അതിന് ആദിയും അന്തവുമുണ്ടോ. ഈ മിഥ്യാബോധത്തിനാധാരമായി ഒരു സത്യമുണ്ടായിരിക്കണം. അതാണ് ആത്മബോധം. ഞാനാര്, ഞാൻ എവിടെ നിന്നും ഉദയമാവുന്നു, എന്ന അന്വേഷണത്തിൽ അഹന്തയൊഴിഞ്ഞു് പരിപൂർണ്ണ ആത്മബോധം അവശേഷിക്കുന്നു.

ചോ: ഞാനെന്നതു ജാഗ്രത്തിൻെറ തുടർച്ചയായി കാണപ്പെടുന്നു. വേറെ ഞാൻ എവിടെയിരിക്കുന്നു? ഇതായിരിക്കണം ബൗദ്ധസിദ്ധാന്തമെന്നു തോന്നുന്നു.

ഉ; ലോകം വെളിയിലില്ല. തോന്നപ്പെടുന്നതു വെളിയിലായാലും തോന്നുന്നതു് ഉള്ളിലാണ്. ഞാനിതാ സ്ഥിതിചെയ്യുന്നു എന്നു് ലോകം പറയുന്നില്ല. ലോകം സ്ഥിതിചെയ്യുന്നതു നമ്മുടെ ബോധത്തിലാണ്. ലോകബോധം ഇടയ്ക്കിടക്കുണ്ടാകുന്നു. ഉറക്കത്തിൽ ഇല്ലാതിരിക്കുന്നു. ഈ അഹന്തയുടെ ആദിയെ അന്വേഷിച്ചറിയുന്നതാണ മുക്തി എന്ന തീർന്ന നില.

ചോ; അഹിംസയാണ് പരമധർമ്മം എന്നു മനസ്സിലാക്കുന്നു. എന്നാൽ കൊതുക കടി മുതലായ ഉപദ്രവങ്ങളെ എങ്ങനെ സഹിച്ചുകൊണ്ടിരിക്കും?.

ഉ; നാം കഷ്ടപ്പെടാൻ ആഗ്രഹിക്കുന്നില്ല. അതുപോലെയാണെല്ലാമററു ജീവന്മാരും. അതുകൊണ്ടു് അവ നമ്മെ അടുക്കാത്ത വിധത്തിൽ എന്തെങ്കിലും ഉപായം പ്രയോഗിക്കണം.

ചോ: ജീവനെ ഹനിക്കുന്നതു വലിയ കുററമല്ലേ,

ഉ: നാം നമ്മെത്തന്നെ കൊലചെയ്തുകൊണ്ടിരിക്കുകയാണല്ലോ. ചാവുന്നതു് ആനന്ദമയമായ നമ്മുടെ യഥാർത്ഥനിലയെ അറിയാതെ, തോന്നി മറയുന്ന ദേഹാദിവിഷയങ്ങളെ നാമെന്നു കരുതി ആത്മഹത്യചെയ്തുകൊണ്ടിരിക്കുന്ന നാം സ്ഥൂലദേഹത്തെപ്പററി സംസാരിക്കുന്നതെന്തിനു്?.

ചോ; നാം ഉറക്കം വിട്ടുണരുന്നതു് പ്രകാശം, ശബ്ദം മുതലായവയുടെ ബാഹ്യസ്പർശം ഉണ്ടാവുമ്പോഴാണെന്നു ഞാൻ വിചാരിക്കുന്നു.

ഉ: കാണുന്നൊരാളില്ലാതെ ഈ ലോകത്തിനു നിലനില്പുണ്ടാവുമോ? ഏതാണാദ്യത്തേത്. ഇന്ദ്രിയബോധം ഉദിച്ചുണരുന്നു. എന്നാൽ അധിഷ്ഠാനചൈതന്യം ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്യുന്നില്ല. ഇതിനിടയിൽ കാണുന്നവനെ സംബന്ധിച്ചും അവന്റെ പ്രതിഫലനമാകുന്ന ഈ ലോകം തോന്നി മറയുന്നു.

ചോ; ഞാനുറങ്ങുമ്പോൾ ലോകം എനിക്കില്ലെങ്കിലും മറ്റുള്ളവർ അതിനെ കാണുന്നുണ്ടല്ലോ.

ഉ; പക്ഷെ ആ ലോകം 'നീ എന്നെ അറിയുന്നല്ലോ എന്നാൽ നീ നിന്നെ അറിയുന്നുണ്ടോ? എന്നവരെ നോക്കിച്ചിരിക്കുകയായിരിക്കും. മനസ്സിന്റെ വികാസം മാത്രമാണീലോകം. സ്വന്തം മനസ്സിനെ അറിയൂ, എന്നിട്ട് ലോകത്തെ നോക്കൂ. അപ്പോൾ അതു തനിക്കന്യമല്ലെന്നറിയും.

ചോ; പരിസരബോധം ഞങ്ങൾക്കുള്ളതുപോലെ ഭഗവാനും ഉണ്ടോ?.

ഉ; സംശയമാക്കു? അറിഞ്ഞവനു സംശയമുദിക്കുകയില്ല. സംശയം അജ്ഞാനത്തിന്റെ അടയാളമാണ്.

ജൂൺ 16, 1935

54. കാവ്യകാന്തരുടെ അദ്വൈതവാദത്തെപ്പറ്റി ഒരു സംശയം ആന്ധ്രാക്കാരൻ ഒരു വൃദ്ധപണ്ഡിതൻ ഭഗവാനോടു ചോദിച്ചു

ബ്രഹ്മത്തിനു സജാതീയ, വിജാതീയ, സ്വജാതീയഭേദമില്ലെന്ന് അദ്ദേഹം ഗ്രന്ഥങ്ങളിൽ നിന്നും മനസ്സിലാക്കിയിരുന്നു. ഇത് വിവർത്തവാദത്തിനു യോജിക്കുന്നുണ്ട്. പക്ഷെ പരിണാമ വാദത്തിനു യോജിക്കുന്നില്ല. പരിണാമ വാദത്തിൽ സ്വഗതഭേദത്തിനിടമുണ്ട്. ദക്ഷിണാമൂർത്തി ഇത്തരത്തിലൊന്നും ഉപദേശിച്ചിട്ടില്ലാ എന്നു മഹർഷി മറുപടി പറഞ്ഞു. ബ്രഹ്മ ശക്തിയോടു ബന്ധപ്പെട്ടതാണെന്നോ അല്ലെന്നോ അദ്ദേഹം പറഞ്ഞിട്ടില്ല. മഹർഷി മൗനമായിരുന്നു. ഇതിന്റെ സാരം മനസ്സിലാക്കിയ ആഗതന്റെ സംശയങ്ങൾ തീർന്നു. ഇതിൽ നിന്നും മനസ്സിലാക്കേണ്ടത് പഠിക്കാനോ വാദിക്കാനോ തീരു

മാനിക്കാനോ ഒന്നുമില്ലെന്നുള്ളതാണ്. 'ഞാൻ ഉള്ളതാണെന്നാർക്കുമറിയാം. 'ഞാന്' ദേഹമാണെന്നാവുമ്പോഴാണ് സംശയങ്ങൾ പൊങ്ങുന്നതു്. 'ഞാന്' (ബ്രഹ്മ) വസ്തുവിൽ നിന്നുദയമായി അതു് ബുദ്ധിയെ ജനിപ്പിക്കുന്നു. ബുദ്ധിയിൽ പ്രതിബിംബിക്കുന്ന ഞാൻ ദേഹത്തോടു ബന്ധപ്പെട്ടു് ദേഹത്തിനൊപ്പമായി തോന്നപ്പെടുന്നു. തന്റെ ആദികാരണമായ അഹംസ്ഫൂർത്തിയെ ബുദ്ധിക്കു നേരെ കാണാൻ കഴിയുന്നില്ല. ദേഹാത്മ ബുദ്ധിയെ വിടുക. അതെങ്ങനെ. വിചാരുദിക്കുന്നതാർക്കാണെന്നു നിരന്തരം ശ്രദ്ധിച്ചാൽ അഹന്തയും മിഥ്യാ സങ്കല്പവും ഒഴിയും. ആത്മാവേ, ബ്രഹ്മമേ ഞാനെന്നു പ്രകാശിക്കും.

ദേഹാദിപ്രപഞ്ചം ജാഗ്രത്തിലെ വിഷയമാകുന്നുള്ളൂ. 'അഹംബ്രഹ്മാസ്മി' ആ അനുഭവത്തെക്കുറിക്കുകയാണ് അതു് ഭാവനയോ ജപമന്ത്രമോ അല്ല. ബ്രഹ്മം എവിടെയോ ഇരിക്കുന്നു. അതിനെ പ്രാപിക്കണമെന്നു ചിന്തിക്കാതെ അതു തന്റെ നിജസ്വരൂപമെന്നനുഭവിച്ചറിയുക. അതിനാൽ തന്നെയറിഞ്ഞാൽ ബ്രഹ്മത്തെ അറിഞ്ഞതാകും.

ചോ; അഹംസ്വരൂപത്തെ ഉണരാൻ സമ്മതിക്കാതെ വിചാരങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു.

ഉ; ബ്രഹ്മാകാരവൃത്തിയോടു ചേർന്നുകൊണ്ടാൽ വിചാരങ്ങൾ ഒഴിഞ്ഞുമാറും. വൃത്തി അത്രത്തോളം എത്തിയില്ലെങ്കിൽ ജപം മുതലായ സാധനകളനുഷ്ഠിക്കാം. സത്സംഗം ലഭിച്ചാൽ അതൊന്നു മതിയാവും. സാധുക്കൾ മനസ്സററ പരിശുദ്ധനിലയിൽ സഹജ ശാന്തിയിലിരിക്കുന്നവരാണ്. അവരോടു ചേർന്നാൽ മനസ്സു താനേ ഒഴിഞ്ഞു് അവരുടെ അനുഭവം നമുക്കുണ്ടാവും.

ആവശ്യമില്ലാത്ത വിചാരങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ ഇവക്കു ആദി ഹേതു ദേഹത്മ ബുദ്ധിയാണ്. ബ്രഹ്മോഹം എന്ന നിജസ്വരൂപത്തിലിരുന്നാൽ എല്ലാ അനുഭവങ്ങളും അതു തന്നെ.

ചോ; ഒരു ഗൃഹസ്ഥനെങ്ങനെ മോക്ഷം പ്രാപിക്കും?.

ഉ: നിങ്ങൾ ഗൃഹസ്ഥനാണെന്നെന്തിനു വിചാരിക്കുന്നു? സന്ന്യാസിയായാൽ ആ ചിന്തയും ഉണ്ടാകുന്നു. വീട്ടിലിരുന്നാലും കാട്ടിലിരുന്നാലും മനസ്സല്ലേ ഉപദ്രവിക്കുന്നത്. വിചാരത്തിനു ഹേതുവായ അഹങ്കാരനാണ് ദേഹത്തെയും പ്രപഞ്ചത്തെയും തോന്നിപ്പിച്ച് താൻ ഗൃഹസ്ഥനാണെന്ന വിചാരത്തെ ഉണ്ടാക്കുന്നത്. കാട്ടിൽ പോയാലും കഥ ഇതു തന്നെ. താൻ സന്ന്യാസിയാകാൻ പോകുമ്പോൾ വീട്ടിന്റെ ഓർമ്മയെ ഒഴിക്കാൻ വേറെ എന്തെങ്കിലും വിചാരിക്കും. മനസ്സിന്റെ ചേഷ്ട എവിടെ ഒഴിയും. ചിലപ്പോൾ കൂടുകയേ ഉള്ളൂ. അതുകൊണ്ട് സ്ഥാനമാററം കൊണ്ടു പ്രയോജനമൊന്നുമില്ല. പ്രതിബന്ധം മനസ്സാണ്. കാട്ടിലിരുന്നു മനസ്സിനെ മാററാനാവുമെങ്കിൽ വീട്ടിലിരുന്നും മാററാം. ചെയ്യേണ്ടുന്നതിനെ എവിടെയിരുന്നാലും ചെയ്യാം.

എന്നെ നോക്കൂ. വീടു വിട്ടു വന്നു. നിങ്ങളും വീടുവിട്ടു വന്നിരിക്കുന്നു. വീട്ടിലില്ലാത്ത എന്തെങ്കിലും വിശേഷത്തെ ഇവിടെ കണ്ടോ. എത്രയോവർഷം നിർവ്വികല്പ സമാധിയിലിരുന്നിട്ടും മനസ്സ് വിട്ടു പോയിടത്തു തന്നെ നിൽക്കുന്നു. അതുകൊണ്ടാണ്. വിവേകചൂഡാമണിയിൽ ശങ്കരാചാര്യർ സഹജസമാധിയെ പ്രശംസിച്ചിരിക്കുന്നത്. ഏതവസ്ഥയിലും ഏതിടത്തും നമ്മുടെ സ്വന്തം നിലയായ സ്വഭാവസമാധിയിലിരിക്കേണ്ടതാണ്.

രേചകം—നാഹം – (ദേഹം ഞാനല്ല) ദേഹാത്മബുദ്ധി വിടുക.

പൂരകം—കോഹം – ഞാനാർ എന്നു തന്നെത്തന്നെ അന്വേഷിക്കുക.

കുംഭകം—സോഹം—അവനേ ഞാൻ എന്ന സ്വയ നിലയിൽ നിൽക്കുക.

എന്നു പ്രാണായാമത്തിന്റെ തത്വം ജ്ഞാനമാർഗ്ഗത്തിനു പ്രയോഗിക്കുക.

ഇത്തരം മനനത്താൽ പ്രാണൻ താനേ അടങ്ങും.

മനസ്സിനെ നേരേ അടക്കാൻ കഴിയാത്തവർക്കുള്ള ശ്വാസത്തെ അടക്കുന്ന പ്രാണായാമം. ശ്വാസത്തെ നിയന്ത്രിച്ചാൽ മന

സ്ത്രീനെയും അടക്കാം. സത്സംഗപ്രാപ്തിയില്ലാതെ വരുമ്പോറം പ്രാണായാമം ആകാം. സാധുക്കറം അവരുടെ സന്നിധിമാത്രത്താൽ ആരും കാണാത്ത മട്ടിൽ നിരന്തരം ക്ഷേത്രയാക്ക നന്മ ചെയ്തുകൊണ്ടിരിക്കും.

എല്ലാരും ഹഠയോഗപ്രാണായാമം ചെയ്യണമെന്നില്ല. ജപം ധ്യാനം എന്നിവ അനുഷ്ഠിച്ചവർ ആരംഭത്തിൽ അല്പം പ്രാണനെശാന്തമാക്കിവച്ചുകൊണ്ടാൽ മതി. പ്രാണൻ, കുതിര. അതിന്മേൽ മനസ്സുചരിക്കുന്നവനു, കുതിരയെ അടക്കുന്നവനു ശാന്തമായിരിക്കാം. ശ്വാസഗതിയെ മനസ്സുകൊണ്ടു നിയന്ത്രിക്കുന്നതു് പ്രാണായാമം തന്നെ. പ്രാണനെ നിയന്ത്രിക്കുന്നതുകൊണ്ടും അതു ശരിയായിരിക്കും. അതു മനോനിയന്ത്രണത്തിനും ഉപകരിക്കും. ശ്വാസനിയന്ത്രണം മൂലം മനോനിയന്ത്രണവും മനോനിയന്ത്രണത്താൽ ശ്വാസ നിയന്ത്രണവും സാധിക്കാം. അല്ലെങ്കിൽ ജപ, ധ്യാനങ്ങറംക്കുമുമ്പ് രേചക പൂരകങ്ങളില്ലാത്ത കേവല കുംഭകം ശീലിച്ചാലും മതി.

ജൂൺ 18, 1935

55 ചോ: 'രാമകൃഷ്ണാ'ദി നാമജപത്താൽ അദ്വൈതാനുഭൂതി സിദ്ധിക്കുമോ?.

ഉ; ആഹാ!.

ചോ; ജപിക്കുന്നതു മുൻ രീതിയിൽ തന്നല്ലോ.

ഉ: ജപം നല്ലതു്, ജപിക്കു എന്നു പറഞ്ഞാൽ അതു മേലോ താഴെയോ എന്നെല്ലാമന്വേഷിക്കുന്നതെന്തിനു"?

ജൂൺ 22, 1935

56 20 വയസ്സുള്ള ഒരു യുവാവ് ആത്മാവിനെ എങ്ങനെ അറിയാമെന്നു ചോദിച്ചു ഭഗവാൻ മൗനമവലംബിച്ചു. യുവാവും ഒരു മണിക്കൂർ കാത്തിരുന്നു, മടങ്ങിപ്പോകുന്നതിനു മുമ്പ് ചോദ്യം ആവർത്തിക്കപ്പെട്ടു.

ഉ; ആരുടെ ആത്മാവിനെ?.

ചോ; ഞാനാരാണു്?.

ഉ; നീ തന്നെ അതറിയേണ്ടതാണ്.

ചോ; എനിക്കറിയാൻ പാടില്ല.

ഉ; ഇതു പറയുന്നതാര്? എന്തറിഞ്ഞുകൂട. എനിക്കെന്നതിലെ ഞാനാര്?.

ചോ; എന്നിലുള്ള ഏതോ ഒരു വസ്തു.

ഉ; അതേത്, ആർക്കുള്ളിൽ

ചോ; ഏതോ ഒരു ശക്തി.

ഉ; അതിനെ കണ്ടുപിടിക്കു!

ചോ: ബ്രഹ്മത്തെ അറിയുന്നതെങ്ങനെ?.

ഉ; തന്നെത്തന്നെ അറിയാത്തവൻ ബ്രഹ്മത്തെ അറിയാൻ ശ്രമിക്കുന്നതെന്തിന്?.

ചോ; ബ്രഹ്മം എന്നിലും എല്ലാത്തിലും വ്യാപിച്ചിരിക്കുന്നുവെന്നു വേദശാസ്ത്രാദികൾ പറയുന്നുണ്ടല്ലോ?.

ഉ; എന്നെ എന്നു നീ പറയുന്ന 'ഞാൻ' ആരെന്നറിയണം. ബ്രഹ്മത്തെ പിന്നീടറിയാം.

ചോ; ഞാൻ ജനിച്ചതെന്തിനായിട്ട്?.

ഉ; ആരു ജനിച്ചു; ഞാനെന്നതെന്തെന്നറിയുക. നിന്റെ എല്ലാചോദ്യങ്ങൾക്കും അതുതന്നെയാണുത്തരം

ചോ; അങ്ങനെയാണെങ്കിൽ ഞാനാര്?

ഉ; (പുഞ്ചിരിയോടെ) നീ ആരെന്നു ഞാനറിഞ്ഞുകൊണ്ടിരിക്കുന്നതായി എന്നെ പരീക്ഷിക്കുകയാണോ? നീ ആരെന്ന് നീ തന്നെ പറയണം.

ചോ; ഉറക്കത്തിൽ ആത്മാവ് ദേഹത്തെ വിട്ടുപിരിഞ്ഞു പോകുന്നുവെന്നും വീണ്ടും അത് ശരീരത്തോടു ചേരുമ്പോൾ ഞാനുണരുന്നുവെന്നും പറയുന്നു. അങ്ങനെയാണോ?.

ഉ; ശരീരത്തെ വിട്ടിട്ടെവിടെ പോകുന്നു?. ഏത്?.

ചോ; ഏതോ ഒരു ശക്തി

ഉ: അതിനെ കണ്ടുപിടിക്കു.

ചോ: ശരീരം പഞ്ചഭൂതമയം എന്നു പറയുന്നല്ലോ. അവ ഏവ?

ഉ; ഞാനെന്ന ഭൂതത്തെ അറിയാതെ പഞ്ചഭൂതങ്ങളെ അറിയുന്നതെന്തിനു്?

ആ യുവാവു കുറെ നേരം മൗനമായിട്ടിരുന്ന ശേഷം യാത്ര പറഞ്ഞുപോയി. 'ഉള്ളിൽ വേല ചെയ്യും' എന്നല്പം കഴിഞ്ഞു് ഭഗവാൻ പറയുകയുണ്ടായി.

ജൂൺ 23, 1935

57 ശ്രീരമണഗീത ഒൻപതാമദ്ധ്യായത്തിൽ,

'ചൈതന്യം തു പൃഥങ്ങ് നാഡ്യാം' എന്നു തുടങ്ങുന്ന ശ്ലോകത്തിൻെറ സാരം ഭഗവാൻ വിശദീകരിക്കുകയായിരുന്നു. ചൈതന്യം ഒരു പ്രത്യേക നാഡിയിൽ വർത്തിക്കുന്നു. അതിനെ സുഷുമ്നയെന്നു പറയും. ആത്മനാഡി, അമൃതനാഡി, പര എന്നും അതിനെ പറയുന്നു.

യോഗമാർഗ്ഗത്തിൽ സുഷുമ്ന എന്നും ജ്ഞാനമാർഗ്ഗത്തിൽ പര എന്നും പറയാം.

ജൂൺ 24, 1935

രമണഗീതയിലെ ഒരു സംശയത്തിനു സമാധാനം പറഞ്ഞു. അദ്ധ്യായം 14–ശ്ലോകം 10 (സാരം) മേലും പുരോഗമിക്കുമ്പോൾ തിരസ്കരിണിവിദ്യ വശമാവും. ആത്മബോധത്തിൽ മാത്രം നിൽക്കുന്ന ആ മഹാത്മാവു് സിദ്ധനായിത്തീരുന്നു.

അദ്ധ്യായം 14. ഒടുവിലത്തെ ശ്ലോകം. സിദ്ധിയുടെ പുത്രമയെല്ലാം മാറും അവർ ശിവനുതുല്ല്യരായിത്തീരുന്നു. എന്തിനു്, ശിവൻ തന്നെയായിത്തീരും. അനുഗ്രഹശക്തിയും ഉണ്ടാകുന്നു.

ഭഗവാൻ തുടർന്നു: കേൾക്കുന്നവരുടെ നിലയൊപ്പിച്ചു പറയേണ്ടിയിരിക്കുന്നു. സാധാരണ എല്ലാവരും ശരീരത്തിനെ മാത്രം കാണുന്നു. സിദ്ധികളെ ഇഷ്ടപ്പെടുന്നു. വെറും ജ്ഞാനമെങ്കിൽ ആർക്കും തൃപ്തിയാവുകയില്ല. സിദ്ധികൂടി ഉണ്ടെങ്കിലേ

സ്വാരസ്യം ഉള്ളൂ. മനോനില ഇങ്ങനെ ഇരുന്നാൽ എല്ലാവരുടെ നോട്ടവും സിദ്ധിയിലായിരിക്കും. ജ്ഞാനോപശാന്തിക്കാളില്ല. അങ്ങനെയുള്ളവരെ നേർവഴിയിൽ കൊണ്ടുവരാൻ ജ്ഞാനം മൂലം സിദ്ധികളെ പ്രാപിക്കാമെന്നു പറയേണ്ടിയിരിക്കുന്നു. ജ്ഞാനത്തിൽ എല്ലാം അടങ്ങും. ജ്ഞാനി, സിദ്ധികളെപ്പററി വിചാരിക്കുകപോലുമില്ല. ജ്ഞാനമേ മുഖ്യം, ജ്ഞാനമാണു മുഖ്യം. അതു കഴിഞ്ഞിട്ട് സിദ്ധികളെപ്പററി ആലോചിക്കാം. സിദ്ധികൾ ശരീരത്തെപ്പററിയുള്ളവയാണ്. യഥാർത്ഥസിദ്ധി, ജ്ഞാനമാണ്. ജ്ഞാനിയാണ് യഥാർത്ഥസിദ്ധപുരുഷൻ. സിദ്ധമായുള്ളതിനെച്ചേർന്നിരിക്കുന്നവൻ സ്വതസ്സിദ്ധനാണ്. സ്ഥിതമായ സത്യം എന്താണെന്നറിഞ്ഞ് അതു താനായിരിക്കുന്നതാണു സിദ്ധി. (ഉള്ളതു നല്ലതു) വരങ്ങൾ കൊടുക്കാൻ കഴിവുള്ളവൻ, അവൻ. ആത്മലാഭമാണ് മുഖ്യവരം.

തിരുവിളയാടർ പുരാണത്തിൽ സിദ്ധർപടലത്തിൽ ശിവപെരുമാൻ, തന്റെ ഭക്തൻ സിദ്ധികളെപ്പററി ചിന്തിക്കുകയില്ലെന്നും അവനാർക്കും വരത്തെ കൊടുക്കുന്നില്ലെന്നും അകാര്യം സാന്നിധ്യമാത്രത്താൽ നിറവേറ്റപ്പെടുമെന്നും പറഞ്ഞിരിക്കുന്നു.

സിദ്ധികളെക്കൊണ്ടുള്ള പ്രയോജനം അവർക്കു കിട്ടുന്നു. അതിനാൽ സിദ്ധൻ ദൈവത്തെ താങ്ങുന്നില്ല, ജ്ഞാനിയാവുന്നില്ല. ജ്ഞാനസിദ്ധിയാണു സിദ്ധി. മററു സിദ്ധികളെ ആർജിക്കാതിരിക്കുന്നതാണു നല്ലതു്.

ശ്രീരമണഗീത 17_ാം അധ്യായത്തിൽ അഭ്യാസകാലത്ത് ശ്രേയസ്സുകരം ഉണ്ടാവുമെന്നും മറഞ്ഞുപോവുമെന്നും പറഞ്ഞിരിക്കുന്നു. ആ നിലയെ ജ്ഞാനമെന്നു പറയാമോ എന്ന ചോദ്യത്തിനു ഭഗവാൻ സമാധാനം പറഞ്ഞിട്ടുണ്ട്.

ജ്ഞാനത്തിൽ പല നിലകളുണ്ടെന്ന് ചിലർ കരുതുന്നു. അറിയുന്നവനും അറിയാത്തവനും ആത്മാവ് നിത്യാപരോക്ഷമായിരിക്കുന്നു. അതുകൊണ്ട് ആത്മതത്വശ്രവണത്താലുണ്ടാകുന്നതു അപരോക്ഷ (പ്രത്യക്ഷ) ജ്ഞാനം തന്നെ; പരോക്ഷജ്ഞാനമല്ല. എന്നാൽ ശ്രവണംമൂലം ദുഃഖനിവൃത്തി ഉണ്ടാകുന്നില്ല. പക്ഷെ ശ്രവണം ദൃഢപ്പെടുമ്പോൾ അതും നിറവേറും. വാസനകൾ ഒഴിയുമ്പോൾ ദൃഢമായിക്കൊള്ളും.

മററു ചിലർ ശ്രവണത്താലേർപ്പെടുന്നതു പരോക്ഷജ്ഞാനമാണെന്നും പിന്നീടു മനനത്താൽ സ്വരൂപപ്രകാശം ഉണ്ടാകുമെന്നും പറയുന്നു. സഹജജ്ഞാനത്തിനു തടസ്സമായി നിൽക്കുന്നതു വാസനകളാണ്. മനനകാലത്തിൽ വാസനകളിളകും. അതിനിടം കൊടുക്കാതെ അവയുടെ മൂലകാരണമായ ദേഹാത്മബുദ്ധിയെ അകററി തന്റെ നിജനിലയിൽ നിൽക്കണം. ഈ അഭ്യാസമാണു് നിദിധ്യാസനം. ഇതിനാൽ വാസനകളൊഴിഞ്ഞു മാറിക്കൊള്ളും. തടസ്സങ്ങളൊഴിഞ്ഞാലുള്ള നിരന്തര സ്വരൂപാനുഭൂതിയാണു് സഹജനില. മനനകാലത്തു് ജ്ഞാനം ദൃഢപ്പെടാത്തതിനാൽ ദുഃഖനിവൃത്തി സാധ്യമാകാതെയിരിക്കും. നിദിധ്യാസനം മൂലം ജ്ഞാനം ദൃഢപ്പെട്ടു് ദുഃഖം നിവൃത്തിക്കപ്പെടുകയും ചെയ്യുന്നു.

തിരുവണ്ണാമലൈ ഉപാധ്യായർ ററി. കെ. സുന്ദരേശയ്യർ ചക്രങ്ങളെപ്പററി ഏതോ ചോദിച്ചതിനു ഭഗവാൻ സമാധാനം പറഞ്ഞു. ആത്മാവിനെയാണറിയേണ്ടതു്. ദേവതകളും ശക്തികളും അതിലടങ്ങും. സത്യമറിയാത്തവർ ഇതിനെപ്പററി പിരിച്ചു പിരിച്ചു സംസാരിക്കും. ആത്മാവു ഹൃദയത്തിലുള്ളതാണ്. ദ്രഷ്ടാവു—ദൃശ്യഭേദങ്ങൾ മനസ്സിനാണ്. ഹൃദയത്തിൽനിന്നും സുഷുമ്നാനാഡി ശിരസ്സിലേക്കുപോവുന്നു. മററുനാഡികൾക്കു് ഇതു കേന്ദ്രമാണ്. ജ്ഞാനികൾ ഇതിനെ പരാ അഥവാ ആത്മനാഡിയെന്നു പറയും. മൂലത്തിലുള്ള കുണ്ഡലിനിശക്തിയുടെ പരമസ്ഥാനം സഹസ്രാരമാണെന്നു യോഗികൾ പറയും. എന്നാൽ അന്ത്യസ്ഥാനം അതല്ല. സഹസ്രാരം പ്രാപിച്ചവൻ സഹജജ്ഞാനാർത്ഥം ഹൃദയത്തോടുതന്നെ ചേർന്നു നിൽക്കണം. സർവ്വത്തിനും ആദിയും അന്തവും ഹൃദയമാണ്.

ജൂലൈ 4, 1935

58. രങ്കനാഥൻ (ഐ. സി. എസ്.)

സ്വധർമ്മം നന്മക്കു നിദാനമാണ്. പരധർമ്മം തിന്മക്കും. ഈ ഗീതാവാക്യത്തിന്റെ താല്പര്യമെന്താണ്.

ഉ; സാധാരണ സ്വധർമ്മമെന്നതു് അതതു വർണാശ്രമങ്ങളുടെ കർത്തവ്യത്തെ കുറിക്കും. ഇവിടെ പലമാതിരി ദേശകാലാവസ്ഥകളെ പരിഗണിക്കേണ്ടിയിരിക്കുന്നു.

ചോ; സ്വധർമ്മമെന്നതു വർണ്ണാശ്രമധർമ്മമാണെങ്കിൽ അതിൻഡ്യയ്ക്കു മാത്രം യോജിക്കും. ഗീത എല്ലാവർക്കും പൊതുവെയുള്ള ജ്ഞാനഗ്രന്ഥമല്ലേ.

ഉ; ഒരു രൂപത്തിലല്ലെങ്കിൽ വേറൊരു തരത്തിൽ വർണാശ്രമങ്ങൾ എല്ലാ നാട്ടിലുമുണ്ടു്. എന്നാലും ആ വാക്യത്തിന്റെ ആന്തരാർത്ഥം ആത്മാവിനെപ്പററി നിൽക്കുന്നതായിപ്പറയുന്നതാണുത്തമം. തന്റെ (ആത്മ) സ്വരൂപത്തോടു ചേർന്നു നിൽക്കുന്നതാണു് സ്വധർമ്മം. താൻ തന്നിൽത്തന്നെ നിന്നാൽ വിക്ഷേപമേതു്, ഭയമേതു്? ആത്മാവിനെ കൂടാതെ വേറൊന്നുണ്ടെന്നു കരുതിയാൽ അനർത്ഥങ്ങളുണ്ടാകും. ഉള്ളതു ആത്മാവൊന്നു മാത്രം എന്നുണർന്നാൽ വേറൊന്നും അവിടെ ഇല്ല. സത്യമിങ്ങനെയിരിക്കെ നാം അനാത്മധർമ്മങ്ങളെ ആത്മാവിലാരോപിച്ചു് ദുഃഖത്തിനു വശംഗതരാകുന്നു.

സ്വധർമ്മം വർണ്ണാശ്രമധർമ്മമായിരുന്നാലും ആ കർത്തവ്യങ്ങളെ കർത്തൃത്വബോധമെന്യേ ഉള്ളിൽ വർത്തിക്കുന്നതു് ഈശ്വരശക്തിയാണെന്നു് ബോധിച്ചാൽ ഒരു കർമ്മവും അവനെ ബാധിക്കുകയില്ല. വർണ്ണാശ്രമധർമ്മമായാലും ലൗകിക ധർമ്മമായാലും കർത്തൃത്വബുദ്ധിയില്ലാതെ ചെയ്യുന്നവനെ എന്തു ചെയ്യാനൊക്കും. ഇതിനെപ്പററി സംശയങ്ങളുണ്ടാകാം. ഈ ക്ഷണിക ജീവിതത്തിന്റെ സങ്കീർണതകളിൽ സ്വധർമ്മമെന്നതു വൈദിക കർമ്മങ്ങളാണെന്നു കരുതുന്നതനുയോജ്യമല്ല.

പത്തുശ്ശേരിക്കാരനൊരാൾ ധർമ്മങ്ങളെയെല്ലാം തള്ളീട്ടു് എന്നെ ശരണം പ്രാപിക്കുക (സർവ്വധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ) എന്ന ഗീതോപദേശത്തെ വ്യാഖ്യാനിക്കുകയുണ്ടായി.

ഭഗവാൻ: അവിടെ സർവ്വധർമ്മാഃ എന്നതിനു് അനാത്മധർമ്മങ്ങൾ എന്നർത്ഥം കല്പിക്കണം. ഏകനായ എന്നെ ശരണം പ്രാപിക്കണം എന്നു സാരം. എല്ലാം ഈശ്വരങ്കൽ അർപ്പിച്ചു

വന് മററു ധർമ്മങ്ങളുടെ പ്രശ്നമേ ഉദിക്കുന്നില്ല. ഏതയത്തോടു ചേർന്നിരിക്കണമെന്നു താല്പര്യം.

ചോ; ഗീത വിശേഷമായിപ്പറയുന്നതു കർമ്മയോഗത്തെപ്പററിയല്ലേ?

ഉ; ഗീതു എന്തു പറയുന്നു. അർജ്ജുനൻ യുദ്ധം ചെയ്യാൻ വിസമ്മതിച്ചു. കൃഷ്ണൻ 'ചെയ്യുകയില്ല എന്നു നീ പറയുന്നതു' ചെയ്യുന്നവൻ താനാണെന്ന വിചാരത്താലാണോ? ഒന്നു ചെയ്യാനും ചെയ്യാതിരിക്കാനും നിനക്കെന്തു സ്വാതന്ത്ര്യമിരിക്കുന്നു. കർത്താവ് നീയാണെന്നു കരുതരുതേ! കർത്താവുതാനാകുന്നെന്നു കരുതുന്നിടത്തോളം എന്തെങ്കിലും ചെയ്തുകൊണ്ടുതന്നെയിരിക്കും. നീ ഈശ്വരന്റെ ഉപകരണം മാത്രമാണ്. നീ വിസമ്മതിക്കുന്നതുതന്നെ നിനക്കു മേലൊരു ശക്തിയുണ്ടെന്നു നീ അംഗീകരിക്കുന്നതിനു തെളിവാണ്, അതുകൊണ്ടു് നീ അഹന്തയെ വിട്ടിട്ട് അവനെ അംഗീകരിക്കു എന്നുപദേശിച്ചു. ആത്മാവോടു ചേർന്നു നിൽക്കുകയാണു ഗീതയുടെ പൂർണ്ണതത്വം. അങ്ങനെ നിൽക്കുന്നവനു സംശയങ്ങളുദിക്കുകയില്ല.

ചോ; അങ്ങനെയാണെങ്കിൽ ഒരു ജിജ്ഞാസുവിനു് ഈ ഉപദേശം കൊണ്ടുള്ള ഫലമെന്തു്?.

ഉ; ഫലമില്ലെന്നില്ല. ഉപദേശിച്ചതു മേൽക്കുമേൽ ദൃഢമാകും. നിശ്ചയം ഫലപ്പെടും.

59, ഒരു മൗലവി ചോദിക്കുകയുണ്ടായി.

ഉറക്കം ഉണർച്ചയെ തട്ടിക്കൊണ്ടുപോകുന്നതെങ്ങനെ?.

ഉ; ജാഗ്രത്തിൽ ഉണർന്നിരിക്കുന്നവൻ ആരെന്നറിയുമെങ്കിൽ ഉറക്കത്തിൽ ഉണർന്നിരിക്കുന്നവനാരെന്നും അറിയാനൊക്കും. ജാഗ്രത്തിലാണീച്ചോദ്യമുണ്ടാകുന്നതു്. ഉറക്കത്തിലല്ല. ഉറക്കത്തിലെങ്ങനെയിരിക്കുന്നുവെന്നറിയുന്നതിനെക്കാറം ഉണർന്നിരിക്കുമ്പോഴുള്ള അവസ്ഥയെ അറിയുന്നതല്ലേ കൂടുതൽ എളുപ്പം.

ചോ; ഉണരുന്നതെങ്ങനെയെന്നറിയാം. എന്നാൽ ഉറക്കം എങ്ങനെ വരുന്നുവെന്നതാണറിഞ്ഞുകൂടാത്തതു്. ഞാൻ ഉണർ

ന്നിരിക്കുന്നതു നന്നായറിയാം. ഇപ്പോഠ ഏറെറ് ഊന്നകോൽ ആരെങ്കിലും എടുത്താൽ ഉടനറിയാം. എന്നാൽ ഉറക്കത്തിലോ സ്വപ്നത്തിലോ ഇരിക്കുമ്പോഠ ഒന്നുമറിഞ്ഞാൻ പാടില്ല. ഉറക്കത്തിൻെറ സ്വരൂപമെന്താണ്?.

ഉ; ഒന്നുമറിയാൻ പാടില്ലെന്നു പറയുന്നില്ലേ? അതുതന്നെ ഉറക്കത്തിൻെറ സ്വരൂപം. എല്ലാമറിയാമെന്നുള്ളതു ജാഗ്രത്തിൻെറ സ്വരൂപവും.

ചോ; ഉറക്കത്തിൽ നിന്നും ഉണരുന്നതു കണ്ണുതുറക്കുമ്പോളറിയാം. എന്നാൽ ഉണർച്ചയിൽ നിന്നും എങ്ങനെ ഉറങ്ങിപ്പോകുന്നുഎന്നറിഞ്ഞാൻ പാടില്ല.

ഉ; ഉറക്കത്തെ ഉണർച്ച അതിക്രമിക്കുന്നതുപോലെ ഉണർച്ചയെ ഉറക്കവും അതിക്രമിക്കുന്നുവെന്നേ ഉള്ളൂ.

ചോ: ഉറക്കം വിട്ടുണരുന്നതുപോലെ വ്യക്തമാണെന്നു തോന്നുന്നില്ലാ, എനിക്ക് ഉണർച്ചയിൽ നിന്നും വിരമിച്ചുറങ്ങുന്നകാര്യം.

ഉ; സാരമില്ല. അതുകൊണ്ടു ദോഷമൊന്നും സംഭവിക്കാനില്ല.

ചോ: ഉറക്കമെന്താണെന്ന്, ഉദാഹരണത്തിൽ കൂടിയല്ലാതെ പറഞ്ഞു തരുമോ ഉറക്കത്തിൻെറ തനിരൂപമറിഞ്ഞാൽ കൊള്ളാം.

ഉ; അതിൻെറ യഥാർത്ഥ രൂപം അതു തന്നെയാണ്.

ചോ മോക്ഷലാഭത്തിന്നു ഗൃഹസ്ഥനായിരിക്കുന്നതോ ബ്രഹ്മചാരിയായിരിക്കുന്നതോ നല്ലത്.

ഉ, നിങ്ങഠക്കേതു നല്ലതോ അതുതന്നെ.

ചോ; വിശ്വാമിത്രന്നു ഭ്രംശംസംഭവിച്ചതു ഗൃഹസ്ഥനായിരുന്നപ്പോഴല്ല, മറിച്ച് സന്യാസിയായിരുന്നപ്പോഴാണ്. മററുള്ളവരെ സംബന്ധിച്ചും ഇങ്ങനെ സംഭവിച്ചുകൂടെ?

ചോ: വിശ്വാമിത്രന്ന് ഗൃഹസ്ഥനായിരുന്നപ്പോഴുണ്ടായിരുന്ന ബുദ്ധി സന്യാസിയായപ്പോഴുമുണ്ടായിരുന്നു, സന്യാസി

യായിരുന്നപ്പോഴുള്ളഅശുദ്ധികുടുംബിയായിരുന്നപ്പോഴുമുണ്ടായിരുന്നു.

ചോ; അദ്ദേഹം ഒരു ഋഷിയായിരുന്നോ?.

ഉ: അശുദ്ധി ഏർപ്പെട്ടപ്പോൾ ഋഷിത്വം മാറി.

ചോ; അദ്ദേഹത്തിനു വീണ്ടും ഋഷിയാകാമായിരുന്നോ?.

ഉ: ആകാം. ഭക്തിയിൽ കൂടി ആകാം. പശ്ചാത്താപവും പ്രാർത്ഥനയും ഉണ്ടായിരുന്നാൽ മതി.

ചോ; അങ്ങ് ഇങ്ങനെ എന്തിനുവേണ്ടിയിരിക്കുന്നു?.

ഉ; എന്തിനു വേണ്ടിയിരിക്കണമോ അതിനുവേണ്ടിത്തന്നെ,

ചോ; അങ്ങ് എന്തു നേടി?.

ഉ: എന്തുനേടിയിരിക്കണമോ അതുനേടി. എന്തു കണ്ടിരിക്കണമോ അതിനെ കാണുന്നു.

ചോ: എല്ലാവർക്കും അതു കാണാനൊക്കുമോ?

ഉ; മററുള്ളവർ കാണുന്നതുപോലെ ഞാനും കാണുന്നുണ്ട്, അതെല്ലാം അവരിലും ഉള്ളതാണ്.

ചോ: കാണാനുള്ള മാർഗ്ഗം?

ഉ: എല്ലാ മാർഗ്ഗങ്ങളും അതിലേക്കുള്ളതാണ്. പക്ഷെ ഒരിടത്തുകൂടിയേ പ്രവേശിക്കാനൊക്കുകയുള്ളൂ.

ചോ; മുക്തി സാധിക്കുന്നതിനു് അങ്ങുപദേശം തരുമോ.

ഉ: എന്തുപദേശം?. എല്ലാം ഉപദേശങ്ങളാണ്. ഗൃഹവാസി വീണ്ടും വരാമെന്നു പറഞ്ഞു മടങ്ങിപ്പോയി

ജൂലായ് 5, 1935

(മൗനത്തെപ്പറ്റി)

60. ഏകാന്തനായിരുന്നു മൗനം അവലംബിക്കുന്നതു സ്വാർത്ഥപരമാണ്. മിതഭാഷിത്വം മൗനത്തിനു തുല്യമാണ്. സംസാരത്തിനു നിയന്ത്രണം ഏർപ്പെടുന്നു. വാക്കിനെ അടക്കുന്നതു മൂലം മൗനം ഏർപ്പെടുന്നു. മറെറാരു വിചാരമുള്ളവൻ അധികം

സംസാരിക്കുകയില്ല. അന്തർമുഖനായിരിക്കുന്നവൻ സംസാരിക്കാൻ മുതിരുകയില്ല.

സംസാരം മൂലം മനസ്സിനു കൂടുതൽ വ്യാപാരം ഉണ്ടാകാതിരിക്കുന്നതാണു മൗനത്തിൻെറ രീതി മറ്റേതെങ്കിലും തരത്തിൽ മനോനിഗ്രഹം സാധിച്ചാൽ മൗനത്തിൻെറ ആവശ്യമില്ല. അപ്പോൾ മൗനം സഹജമായിത്തീർന്നുകൊള്ളും.

പന്ത്രണ്ടു വർഷം തുടരെ മിണ്ടാതിരുന്നാൽ ഒരാൾ മൗനിയായിക്കൊള്ളുമെന്നു വിദ്യാരണ്യസ്വാമികൾ പറയുന്നു. അതായതു പിന്നീടവനു മിണ്ടാനൊക്കാതെ വരുമെന്നു്. അതൊരു മൂകപ്രാണിയെപ്പോലെയാണു്. അതു മൗനമാവുകയില്ല.

നിറുത്താത്ത സംസാരം മൗനമാണു്. ചുമ്മാതിരിക്കുന്നതു അവിരാമമായ പ്രവർത്തനവുമാണു്,

ജൂലൈ 6, 1935

61. ശ്രീ. ഏകനാഥറാവു; ധ്യാനമഭ്യസിക്കുന്നതെങ്ങനെ?— കണ്ണടച്ചിട്ടോ, തുറന്നിട്ടോ?

ഉ; രണ്ടു വിധത്തിലുമാകാം. മനസ്സ് അന്തർമുഖമായി അന്വേഷണത്തിലേർപ്പെടുക എന്നതാണു് ഉദ്ദേശം. കണ്ണുകൾ പൂട്ടിയിരുന്നാൽ ചിലപ്പോൾ അന്തർലീനമായ വാസനകൾ ശക്തമായി ഉണർന്നിളകിയെന്നുവരാം. കണ്ണു തുറന്നിരുന്നാൽ മനസ്സിനെ അന്തർമുഖമാക്കാൻ പ്രയാസപ്പെട്ടെന്നുവരാം. അതിനു മനസ്സിനു തക്കശക്തിയുണ്ടായിരിക്കണം. ഒരു വിഷയത്തിൽ പ്രവേശിക്കുമ്പോൾ മനസ്സു കലങ്ങും. അല്ലാത്തപ്പോൾ അതു ശുദ്ധമാണു്. ബാഹ്യവിഷയാദികളിൽ നിന്നും വിരമിച്ച മനസ്സ് "സത്യാന്വേഷണബദ്ധമായിരിക്കുകയാണു്" ധ്യാനത്തിൻെറ ഉദ്ദേശ്യം.

62. ശ്രീ ഏകനാഥറാവു; സ്ഫുരണമെന്താണു്?.

ഉ; ഭയചകിതനാകുമ്പോഴോ വികാരോജ്ജ്വലനാകുമ്പോഴോ സ്ഫുരണം അനുഭവപ്പെടാം. അതെപ്പോഴുമുള്ളതാണെന്നിരുന്നാലും പ്രത്യേകസ്ഥാനങ്ങളിൽ പ്രത്യേകവസരങ്ങളിലാണേ

പ്പെടാററുള്ളതു്. സ്ഫുരണം പൂർവ്വകാല സംഭവങ്ങളുമായി ബന്ധപ്പെട്ടിട്ട് ദേഹത്തിനേർപ്പെട്ടതായും വരാം. ഏതായാലും അതു ശുദ്ധവും തനിതാവമുള്ളതുമാണ്. ഈ തനിതാവത്തെ പററി നിന്നാൽ ആത്മാനുഭവം ഫലം അതു് സാക്ഷാൽക്കാരമായി തീരും.

സ്ഫുരണം സാക്ഷാൽക്കാരത്തിന്റെ മുന്നോടി എന്നു പറയാം. അതു പരിശുദ്ധമാണ്. അതിൽ നിന്നും ദ്രഷ്ടാവും ദൃശ്യവും വെളിപ്പെടും. താനാണ് ദ്രഷ്ടാവെന്നു കരുതുമ്പോഴം ദൃശ്യം അവനന്യമായിനിൽക്കും. അതു കാലാകാലങ്ങളിൽ സ്ഫുരിക്കുകയും മറയുകയും ചെയ്യും. വിഷയബോധത്തിന്റെ രഹസ്യവുമതാണ്. ദ്രഷ്ടാവിനും ദൃശ്യങ്ങൾക്കും പ്രകാശിക്കുന്നതിരുള്ള ഒരു തിരശീലയാണ താനെന്നുണർന്നാൽ കുഴപ്പങ്ങൾ ക്കിടമില്ല. ഏതു ഉദിച്ചാലും അണഞ്ഞാലും നിർവ്വികാരനായി ട്ടിരിക്കാം.

63. ഒരു ഉയർന്ന ഉദ്യോഗസ്ഥപ്രമാണി!

ചോ; നമുക്കു കീഴിലുള്ളവരെ മേൽകയററം കൊടുക്കുമ്പോഴം മനസ്സു ക്ഷോഭിക്കുന്നു. ഈ അവസ്ഥയിൽ 'ഞാൻ' എന്നതു സമാധാനം തരുമോ?.

ഉ; തീർച്ചയായും തരും. ഞാനാരാണെന്ന അന്വേഷണം ഇളകിവശായമനസ്സിനെ ശാന്തമാക്കും.

ചോ; ഞാൻ സഗുണാരാധകനാണ്. അതു ജ്ഞാനത്തിനു വഴിതെളിക്കുമോ?.

ഉ; തീർച്ചയായും. ഉപാസന മനസ്സിന്റെ ഏകാഗ്രതയ്ക്കുതകും. അതു് വിഷയാദികളിൽ വിരമിച്ച് ധ്യാനനിരതമാവും. മനസ്സ് അതായിത്തന്നെതീരും. അങ്ങനെ ശുദ്ധമാവും. പിന്നീട് ആരാധകനാരാണെന്നു ചിന്തിക്കുക. ഉത്തരം'ഞാൻ' അഥവാ ആത്മാവെന്നായിരിക്കും. അപ്രകാരം ആത്മലാഭമുണ്ടാകുന്നു.

മനുഷ്യൻ, കർത്താവു താനെന്നു ചിന്തിക്കുന്നതാണനർത്ഥം. അതു തെററാണ്. ഈശ്വരശക്തിയാണ ചെയ്യുന്നതു്. മനുഷ്യൻ ഉപകരണം മാത്രം. ഇതിനെ ബോധിച്ചാൽ അനർത്ഥം തീർന്നു. അല്ലെങ്കിൽ ദുഃഖത്തെ ക്ഷണിച്ചു വരുത്തുകയായിരിക്കും. ഒരു

ഗോപുരംതാങ്ങിയിലെ ചിത്രത്തെ നോക്കുക. കണ്ടാൽ എന്തു തോന്നുന്നു. ഗോപുരത്തിന്റെ ഭാരം മുഴുവൻ അതാണു ചുമലിൽ വഹിക്കുന്നതെന്ന്. ആലോചിക്കുക. ഗോപുരം ഭൂമിയിൽ പണിതിരിക്കുന്നു. അസ്തിവാരക്കെട്ടിനെ ആധാരമാക്കി അതു നിലകൊള്ളുന്നു. ചിത്രം ഗോപുരപ്പണികളിൽ ഒരംശമാണ്. എന്നാൽ അതു് (ആററ്ലസ് ഭൂഗോളത്തെ വഹിക്കുന്നതുപോലെ) ഗോപുരത്തെത്താങ്ങിനിൽക്കുന്നു എന്നാണ് അതിന്റെ ഭാവം അതു നേരമ്പോക്കല്ലേ? 'ഞാൻ ചെയ്യുന്നു' എന്ന മനുഷ്യന്റെ വിചാരവും ഇതുപോലെയാണ്. ഒരു ഭക്തൻ 'ഉള്ളതു നാല്പതു്' എന്ന പുസ്തകത്തിന്റെ മലയാളം പരിഭാഷ സന്ദർശകന്റെ അറിവിനായി വായിച്ചു കേൾപ്പിച്ചു.

അതുകേട്ടിട്ട് അതിൽ സാധനയുടെ ഫലമായ അദ്വൈതത്തെപ്പററി എടുത്തു ചോദിച്ചു.

ഉ: സാധന ആരംഭിക്കുമ്പോൾ ദ്വൈതാനുഭവമെന്നും അവസാനം അദ്വൈതമെന്നും ചിലർ കരുതുന്നതു ശരിയല്ല എന്നാണു ആ പാട്ടിന്റെ സാരം.

ജീവൻ ഈശ്വരനെ പൂജിച്ച് ഒടുവിൽ അവനോടു ചേരുന്നു എന്നു ചിലരും ജീവനും ഈശ്വരനും വെവ്വേറാണെന്നു മററു ചിലരും പറയുന്നു. അവസാനം എന്തോ ആയിക്കൊള്ളട്ടെ നാം ഇപ്പോൾ അതിനെപ്പററി വ്യാകുലപ്പെടുന്നതെന്തിന്?. ജീവനുണ്ടെന്ന് എല്ലാവരും സമ്മതിക്കുന്നു. മനുഷ്യൻ തന്നെ അതിനെ കണ്ടുപിടിക്കട്ടെ. എന്നിട്ട് പരബ്രഹ്മത്തോടു ചേരുന്നുണ്ടോ എന്നറിയാം. അതു് ബ്രഹ്മത്തിന്റെ അംശമാണോ അതോ അതിനന്യമാണോ എന്നും അറിയാം. മുൻകൂട്ടി നാമൊന്നും തീരുമാനിക്കേണ്ട. സത്യം നിങ്ങളുടെ മുമ്പിൽ വന്നു നിൽക്കും. മനസ്സിനെ തുറന്നു പിടിച്ച് ഉള്ളിലോട്ടാണ്ടു് ആത്മാവിനെ കണ്ടെത്തിയാൽ മതി.

നമ്മുടെ ഇപ്പോഴത്തെ തീരുമാനങ്ങളെല്ലാം യുക്തിയിൽ കൂടിയോ ബുദ്ധിയിൽ കൂടിയോ ആയിരിക്കും. ബുദ്ധിക്കു വെളിച്ചം കിട്ടുന്നതു ആത്മാവിൽ നിന്നുമാണ്. ഈ നിലയിൽ ബുദ്ധിയുടെ ഭാഗിക പ്രകാശം മുഖേന അഖണ്ഡാത്മാവിനെ എങ്ങനെ അറിയാൻ കഴിയും.

ചോ: ഏതവസ്ഥയിലാണു് ശാസ്ത്രജ്ഞാനം പ്രയോജന രഹിതമായിത്തീരുന്നതു്?.

ഉ: നമുക്കും മുകളിൽ ഒരു ദൈവികശക്തിയിരിക്കുന്നതിനെയും അതിനെ പ്രാപിക്കാനുള്ള മാർഗ്ഗത്തെയും ശാസ്ത്രങ്ങൾ നമ്മെ ബോധിപ്പിക്കുന്നു. അവയെക്കൊണ്ടുള്ള പ്രയോജനം അത്രത്തോളം തന്നെ. പല നിലകളിലും ഉള്ളവർക്കായി എത്രയോ ശാസ്ത്രങ്ങൾ ഇരിക്കുന്നു. മേളിലേക്കു പോകുന്തോറും മുമ്പുള്ളവ പൂർവ്വപക്ഷത്തായിത്തീരും, ഒടുവിൽ ഒടുവിലത്തേതു മാത്രം. അതൊന്നേ കാണുകയുള്ളു. അപ്പോൾ മുൻപുള്ളതെല്ലാം തന്നെ അർത്ഥശൂന്യങ്ങളായിത്തീരുന്നു നാമെത്രയോ പാഠിക്കുന്നു, പഠിച്ചതെല്ലാം ഓർമ്മിച്ചുകൊണ്ടോ ഇരിക്കുന്നു എന്നാലും മുഖ്യാംശങ്ങളെല്ലാം ഓർമ്മയിൽ തങ്ങിനിൽക്കും. സാരാംശം ഉള്ളിൽ പതിയും. മററതു മറന്നു പോകുന്നു. ശാസ്ത്രാഭ്യാസങ്ങളും അങ്ങനെ തന്നെ.

നാം നമ്മെ ദേഹം. മനസ്സ് എന്നീ അളവുകോലുകളിൽ വച്ചുകൊള്ളുന്നതിനാലാണു ദുഃഖങ്ങൾ. അതു തെററു്, ഉറക്കത്തിൽ ഒന്നുമില്ല, ഉറങ്ങുന്നവനുമില്ല. ആത്മാനന്ദാവസ്ഥയിൽ നിന്നും ഞാൻ എന്നൊന്നുദിക്കുന്നു. ലോകത്തെക്കാണുന്നു. തന്നെ ഒരളവിനുള്ളിൽ നിൽക്കുന്ന അല്പവസ്തുവായിക്കാണുന്നു. വെളിയിലുള്ള എന്തിനെയോ പ്രാപിക്കണമെന്നു വെമ്പൽ കൊണ്ടു് ദുഃഖത്തിനാളാകുന്നു. ഈ അഹന്ത ഉദിക്കുന്നതിനു മുമ്പുള്ള ആനന്ദാവസ്ഥ എവിടെ? അതിനു ശേഷമുള്ള ദുഃഖാവസ്ഥ എവിടെ? അതിനാൽ സർവ്വ അനർത്ഥത്തിനും ഈ അഹന്തയാണു് മൂലകാരണമെന്നു സ്പഷ്ടമാണു്. അതെന്താണു്, എവിടെനിന്നും ഉദിക്കുന്നു എന്നും സൂക്ഷ്മമായി നോക്കിയാൽ അതിനൊരു സ്വസ്ഥാനമില്ലെന്നും സത്യത്തിലുള്ളതു് ഭേദം അററ ഒരു സുഖാവസ്ഥയാണെന്നും അറിയാം.

ഇതിനെയാണു് ഉറങ്ങാതെ ഉറങ്ങുന്നു എന്നു പറയുന്നതു്. ഈ ആത്മസ്വരൂപം എല്ലാരിലും എപ്പോഴുമുള്ളതാണു്. ഇതിനെക്കവിഞ്ഞു് നാം മറെറാന്നിനെ പ്രാപിക്കാനുമില്ല.

തന്നെ കൃശനാക്കി വച്ചുകൊണ്ടിരിക്കുന്ന ഉപാധികൾ ഒഴിയണം. മുൻപു പാടിയ പാട്ടിൽ ഇക്കാര്യം പ്രസ്താവിച്ചിട്ടുണ്ടു്.

പത്തു ബാലന്മാർ ആററിൽ കളിക്കാൻ പോയി. കളികഴിഞ്ഞു കരയിൽ കയറി ഒരാൾ കുട്ടികളെ എണ്ണി നോക്കി. ഒൻപതേയുള്ളു. ഓരോരുത്തരും മാറിമാറി എണ്ണിയപ്പോഴും എണ്ണം പത്തില്ല, ഒൻപതു്. ഒരാൾ ആററിൻെറ ഒഴുക്കിൽപ്പെട്ടുപോയി എന്നു എല്ലാവരും നിലവിളിച്ചു കരഞ്ഞു. ഒരു വഴിപോക്കൻ കാരണമാരാഞ്ഞു. ആയാളുടെ എണ്ണത്തിൽ പത്തുപേരുമുണ്ടു്. ഓരോരുത്തർക്കും ഓരോ അടി കൊടുത്തെണ്ണി പത്തുപേരെയും കാണിച്ചുകൊടുത്തു, തന്നെ വിട്ടെണ്ണിയതിനാലാണു പ്രമാദം പിണഞ്ഞതെന്നെല്ലാർക്കും മനസ്സിലായി. ഇവിടെ പത്താമൻ എങ്ങും പോയുമില്ല, വന്നുമില്ല. അവിടെത്തന്നെ ഉണ്ടായിരുന്നു. തന്നെ ഉൾപ്പെടുത്തി എണ്ണാത്ത ഭ്രമം മാറിയപ്പോൾ ദുഃഖം ഒടുങ്ങുകയും ചെയ്തു.

സ്വന്തം നെക്ക്ലേസ് കഴുത്തിൽ ധരിച്ചിരുന്ന വിവരം ഓർക്കാതെപോയ ഒരു സ്ത്രീ അതിനെ പലയിടത്തും തപ്പിനടക്കുന്നു. ഒരു കൂട്ടുകാരി അതിനെ കഴുത്തിൽ ചൂണ്ടിക്കാണിച്ചപ്പോൾ തപ്പിനോക്കിയിട്ടു് കളഞ്ഞുപോയതു തിരിച്ചു കിട്ടിയതുപോലെ സന്തോഷിക്കുന്നു. നെക്ക്ലേസ് കളഞ്ഞുപോവുകയോ തിരിച്ചു കിട്ടുകയോ ചെയ്തില്ല. മറവിയിൽ ദുഃഖിക്കുകയും ഓർമ്മ വന്നപ്പോൾ സന്തോഷിക്കുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ അയാൾ വ്യസനിച്ചതും സന്തോഷിച്ചതും തെറ്റല്ലേ?

മനുഷ്യന്റെ ആത്മലാഭത്തിൻെറ കഥയും ഇതുതന്നെ. പുതുതായി ലഭിക്കാനൊന്നുമില്ല. പുതുതെന്നു പറഞ്ഞാൽ മുക്തി ഇല്ലാത്തതായിരിക്കണം. ആത്മാവിനെപ്പററിയുള്ള അറിവില്ലായ്മയാണു ദുഃഖത്തിനു നിദാനം. ഒരിക്കൽ ഇല്ലാതിരുന്നതു വീണ്ടും ഇല്ലാതാകും. മുക്തി നിത്യമാണു്.

അതുകൊണ്ടു് മനുഷ്യൻെറ ശ്രമം അജ്ഞാനത്തെ ദൂരീകരിക്കാനാണു്. ജ്ഞാനം നിത്യവും സഹജവുമാണെങ്കിലും പുതുതായി കൈവന്നതുപോലെ തോന്നും.

ആഗതൻ യാത്ര പറയുമ്പോൾ ഭഗവാനെ വന്ദിച്ചിട്ടു് ഇപ്രകാരം പറഞ്ഞു.

''കടുവയുടെ വായിൽ പെട്ടതിനെത്തിരിഞ്ഞു നോക്കേണ്ട''.

'സദ്ഗുരുവിന്റെ കരുണാകടാക്ഷത്തിൽപെട്ടവൻ തിരിച്ചു ലൌകികത്തിലേയ്ക്കില്ല'. എന്നതായിരുന്നു ആഗതൻ പറഞ്ഞതിന്റെ വ്യംഗ്യാർത്ഥം.

64. ഒരാളിന്റെ മരണത്തെപ്പറ്റി ഒരാൾ ഭഗവാനോടു പറഞ്ഞപ്പോൾ നന്നായി എന്നായിരുന്നു ഭഗവാന്റെ ഉത്തരം. മരണം മരിച്ചയാളിന് ആനന്ദപ്രദമാണ്. ദേഹഭാരത്തെ അയാൾ ഒഴിച്ചുവച്ചു. മരിച്ചയാൾ ദുഃഖിക്കുകയില്ല. ജീവിച്ചിരുന്നവർ ദുഃഖിക്കുന്നു. ഉറങ്ങാൻ ഭയമുണ്ടോ? സുഖമായിട്ടുറങ്ങാൻ കിടക്ക വിരിക്കുന്നു. ഉറക്കം താൽക്കാലിക മരണമാണ്, മരണം ദീർഘനിദ്രയും. ഒരാൾ ചത്തശേഷം ജീവിച്ചിരിക്കുകയാണെങ്കിൽ അയാൾ മറ്റൊരുവന്റെ മരണത്തിൽ വേദനിക്കുകയില്ല.

ദേഹത്തോടുകൂടിയും അല്ലാതെയും ജീവൻ സ്ഥിതിചെയ്യുന്നു വ്യക്തമാണ്. ഉണർച്ചയിലായാലും ഉറക്കത്തിലായാലും ജീവന്റെ സ്ഥിതി നമുക്കറിയാം. സത്യം അതാണെങ്കിൽ ദേഹബന്ധം തുടർന്നിരിക്കണമെന്ന അത്യാഗ്രഹം എന്തിന്? ദേഹത്തെ ഞാനെന്ന അഹന്ത ചത്താൽ ആനന്ദമയമായ ആത്മസ്വരൂപമായി നിത്യനായിരിക്കാം.

ജൂലൈ 13, 1935

65. ഒരു സന്ദർശകൻ:

സാക്ഷാൽക്കാരത്തിനു ശേഷവും ഈ ജഗത്തിനെ കാണാനൊക്കുമോ?

ഉ: ഈ ചോദ്യം ആരിൽ നിന്നുമാണ്. ഒരു ജ്ഞാനിയിൽ നിന്നുമാണോ, ഒര ജ്ഞാനിയിൽ നിന്നുമാണോ?

ചോ: ഒരജ്ഞാനിയിൽ നിന്നുമാണ്"

ഉ: അറിയാത്തവൻ ആരെന്നു നോക്കൂ. സംശയമുണ്ടായതാരെന്നറിഞ്ഞതിനുശേഷം സംശയം വീണ്ടുമുദിച്ചാൽ അപ്പോൾ നോക്കിക്കൊള്ളാം. ദേഹമോ, ലോകമോ ഞാനിരിക്കുന്നു, എന്നു പറയുന്നുണ്ടോ?. അതോ അവയെക്കാണുന്നവനോ ഇതാ ദേഹം ഇതാ ലോകം എന്നും മറ്റും പറയുന്നതു? കാണാൻ ആളില്ലെങ്കിൽ കാഴ്ച എങ്ങനെ ഉണ്ടാകും? കാണുന്നവൻ ആരെന്നു

ഇപ്പോഴേ കണ്ട് സുഖമായിരിക്കാതെ മേൽ എന്തെല്ലാം സംഭവിക്കുമോ എന്നെന്തിന്നു ദുഃഖിക്കുന്നു.

ലോകം ദൃശ്യമോ അദൃശ്യമോ ആയിക്കൊള്ളട്ടെ. അതുകൊണ്ട് നമുക്കെന്തു ലാഭ. നഷ്ടം? ലോകം ഇപ്പോഴം ദൃശ്യമാണല്ലോ. അതിനാൽ നമുക്കുള്ളമേന്മയെന്തു്? ഉറക്കത്തിൽ കാണാതെപോകുന്നതിനാൽ നമുക്കുവന്ന കുറവെന്തു? അതുകൊണ്ട് ലോകം ദൃശ്യമായാലും അദൃശ്യമായാലും നമ്മുടെ സ്ഥാനം കൂടുകയോ കുറയുകയോ ചെയ്യുന്നില്ല.

ഈ ചോദ്യമുദിക്കുന്നതിന്നു ഹേതു ജ്ഞാനികളും അജ്ഞാനികളെപ്പോലെ ഇരുന്നു കൊള്ളുന്നതിനാലാണ്. ജ്ഞാനിയും അജ്ഞാനിയും ലോകത്തെ കാണുന്നുണ്ടെങ്കിലും വീക്ഷണം രണ്ടു വിധത്തിലാണ്. സിനിമാ സ്ക്രീനിൽ ലോകമെല്ലാം കാണപ്പെടുന്നുണ്ട്. എന്നാലും സത്യത്തിൽ അവിടെ തിരശ്ശീലയേ ഉള്ളൂ, കാഴ്ചകളെല്ലാം കണ്ടുതീരുമ്പോഴം എന്തവശേഷിക്കുന്നു. അപ്പോഴും തിരയൊന്നേയുള്ളൂ. അതുപോലെ ലോകം ദൃശ്യമാവുമ്പോഴം അതവർക്കു ദൃശ്യമാവുമെന്നു ഗണിച്ച് അധിഷ്ഠാന, അഹംസ്വരൂപമാണ് നാം, എന്നു ബോധിച്ചാൽ ലോകം ദൃശ്യമായാലും അദൃശ്യമായാലും നമുക്കതു ബാധകമല്ല. അജ്ഞാനിലോകത്തെ ശാശ്വതമെന്നു വിചാരിക്കുന്നു. ജ്ഞാനിക്കോ ലോകം തന്റെ സ്വരൂപത്തിലുദിച്ചുണരുന്ന കാഴ്ചമാത്രം. ഉദയാസ്തമയങ്ങളും ജ്ഞാനിയെ ഹനിക്കുന്നില്ല.

66ജൂലൈ 19, 1935

സ്മൃതി, നിദ്ര, മരണം എന്നിവകളെക്കുറിച്ചറിയാനായി ഒരു വിദ്വാൻ ആശ്രമത്തിലേക്കു കത്തയച്ചിരുന്നു. അതു വായിച്ചപ്പോഴം മറുപടി അയയ്ക്കാൻ ബുദ്ധിമുട്ടാണെന്നു കരുതിമാററി വച്ചിരുന്നു. പിന്നീട് അക്കാര്യം ഭഗവാന്റെ ശ്രദ്ധയിൽപ്പെടുത്തിയപ്പോഴം ഇങ്ങനെ മറുപടിയുണ്ടായി. ''സങ്കല്പത്തിലുള്ള 'ഞാൻ വേറെ, യഥാർത്ഥത്തിലുള്ള ഞാൻ (ആത്മാവു) വേറെ ഈ വിവരം അറിയാതിരിക്കുന്നതാണ് അനർത്ഥങ്ങൾക്കു ഹേതു. ഗുണം, രൂപം മുതലായവ ആത്മാവിന്നുള്ളതല്ല. അവ അഹന്തയെ സ്പർശിക്കുന്നവയാണ്. ഈ സൂക്ഷ്മജ്ഞാനത്തെ അറിയാതിരിക്കുന്നതിനെ മാററുകയാണ് നാം വേണ്ടതു്.

അജ്ഞാനത്തെ മാററാനായിരിക്കണം നമ്മുടെ ശ്രമം. ആത്മാവിനെ അറിഞ്ഞുകൊള്ളാൻ വേണ്ടിയാകരുതു്. അജ്ഞാനമകന്നാൽ പിന്നെ ഉള്ളതാത്മാവൊന്നു മാത്രമാണെന്നറിയാനൊക്കും ഇങ്ങനെ തന്റെ ആദി, നിത്യ, സത്യ, ആത്മസ്വരൂപത്തിൽ തന്നെ ഇരുന്നുകൊള്ളാനെന്തു പ്രയാസം?'' എന്നിപ്രകാരം അനായാസമായി സമാധാനം പറഞ്ഞു കൊടുത്തു.

ജൂലൈ 21, 1935

67, സൌത്തിൻഡ്യൻ റെയിൽവേ ഉദ്യോഗസ്ഥൻ ശ്രീ. കെ. എസ്. എൻ അയ്യർ ഭഗവാനെ സന്ദർശിച്ചു, അദ്ദേഹം ഇങ്ങനെ ഉണർത്തിച്ചു.

ഞാൻ സ്വയം 'ഞാനാരാണു'' എന്നു ചോദിക്കുമ്പോഴും എന്റെ യുക്തി ഇപ്രകാരം സമാധാനം പറയുന്നു.

'ഞാൻ എന്റെ കണ്ണുകൊണ്ടു കാണുന്നു. ആരു കാണുന്നു. എന്റെ കണ്ണു കാണുന്നു. കണ്ണിനെ എങ്ങനെ കാണാം. കണ്ണാടിയിൽ ച്ഛടി കാണാം. അതുപോലെ എന്നെ കാണാൻ ഒരു കണ്ണാടി വേണം. എന്നാൽ ഈ കണ്ണാടി എവിടെയിരിക്കുന്നു. അതിന്റെ സ്ഥാനമറിയാൻ പാടില്ല.

ഉ; എന്നാൽ 'ഞാനാരാ'ണെന്നു് നിങ്ങളെന്തിനന്വേഷിക്കുന്നു. അതറിയാതെ നിങ്ങൾ വിഷമിക്കുന്നു എന്നും മററും പറയുന്നതെന്തിനു്?. മിണ്ടാതിരുന്നാൽ പോരേ? നിങ്ങളുടെ തൻസ്സാന്നിധ്യത്തിൽ നിന്നും എന്തിനിളകിപ്പോകണം ?

ചോ; ഇങ്ങനെ അന്വേഷിക്കുന്നതുമൂലം എനിക്കേകാഗ്രതയുണ്ടാവുന്നു.

ഉ; അതുമൂലം ഏകാഗ്രതമാത്രമേ ലഭിക്കുകയുള്ളോ?

ചോ; നിങ്ങൾക്കു കൂടുതലെന്തുവേണം? ഏകാഗ്രതയേ ആവശ്യമുള്ളൂ. നിങ്ങൾ അതിനെ വിട്ടുകളയുന്നതെന്തിനു്?.

ഉ; ബാഹ്യമായി ഞാൻ വലിച്ചിഴയ്ക്കപ്പെടുന്നു.

ചോ; ഞാനാരാണെന്നന്വേഷിക്കുന്നതു. 'ഞാൻ' എന്നതിന്റെ ആദിയിലോട്ടു നോക്കുകയാണു്. ആദിയെ കാണുന്നി

ടുത്തു് നിങ്ങളുടെ ഭ്രമം തീരുന്നു. അന്വേഷണം നിലയ്ക്കുന്നു. അതിനെപ്പറ്റി നിരന്തരമായി ചിന്തിച്ചാൽ ഭ്രമങ്ങളൊഴിയും. എല്ലാം പ്രാപിച്ചതാവും.

63. സുപ്രസിദ്ധ ഡാക്ടർ രാധാകമലമുക്കർജി ഭഗവാനെ കാണാൻ വന്നിരുന്നു. നല്ല ശരീരം, യുവത്വം, ശാന്തപ്രകൃതി ധ്യാനസാധനയിൽ തനിക്കേർപ്പെട്ട ചില അനുഭവങ്ങളുടെ രഹസ്യത്തെപ്പററി ഭഗവാനോടു ചോദിച്ചറിയണമെന്നാഗ്രഹിച്ചു. ആത്മസാക്ഷാൽക്കാരം കഠിനമാണെന്നും അതിനു വേണ്ടി ഗുരു കാരുണ്യമുണ്ടാകാനാഗ്രഹിച്ചിട്ടാണ് താൻ വന്നതെന്നും പറഞ്ഞു.

ചോ; ഉപനിഷത്തുകളിൽ പറഞ്ഞിരിക്കുന്ന ധ്യാനമാർഗ്ഗം ഇപ്പോഴും കാണാനില്ല. ബംഗാളിലുള്ള ഒരു മുനികളുപദേശിച്ചു. എത്രയോ വർഷം ശരിയായിട്ടഭ്യസിച്ചശേഷം ചില അനുഭവങ്ങൾ പ്രകാശിച്ചു. ഭൂമാവെന്ന പരചൈതന്യമാണു് അന്തമററ അഖണ്ഡവസ്തുവെന്നും 'ഞാൻ' എന്നതു് അല്പജ്ഞാനമാണെന്നും ഞാൻ മനസ്സിലാക്കുന്നു. ഇതിൽ പിശകുണ്ടോ?

ഉ; ഉള്ളതു പരിപൂർണ്ണ ചൈതന്യമായ ഭൂമാസ്വരൂപം തന്നെയാണു്. അതു് അന്തമില്ലാത്തതാണു്. അതിരററതുമാണു്. അതിൽ നിന്നും ഒരു ജീവബോധം ഏതോ ഉപാധിയോടു ചേർന്നുനിന്നു ചേഷ്ടിക്കുന്നു. ഇതിനെ ആഭാസ ചൈതന്യം എന്നു പറയുന്നു.

ഈ ആഭാസ ചൈതന്യത്തെ ആത്മചൈതന്യത്തിലൊതുക്കി വയ്ക്കണം. അതുമാത്രമാണു നാം ചെയ്യേണ്ടതു്.

ചോ; ഭൂമാവു (ബൃഹത്തു്) ബ്രഹ്മത്തിന്റെ ലക്ഷണമല്ലേ?

ഉ; എവിടെയാണു് കാണാനോ, കേൾക്കാനോ, ചിന്തിക്കാനോ അന്യമായൊന്നുമില്ലാതിരിക്കുന്നതു് ആ പരം പൊരുൾ തന്നെയാണു ഭൂമാവു്. അതു ഗുണമോ ലക്ഷണമോ ഒന്നുമില്ലാത്തതു്. അങ്ങനെ, ഇങ്ങനെ എന്നൊന്നും പറയാനൊക്കാത്തതു്. ഉള്ളതുപോലെ ഉള്ളതു്.

ചോ; അഖണ്ഡനില ഒന്നു് അനുഭവമാകുന്നു. അതു് ഭൂമാവല്ലെന്നിരുന്നാലും അതിനടുത്തതിനെ ഭൂമാവെന്നു പറയാമോ?

ഉ: ഉള്ളതു ഭൂമാവൊന്നുമാത്രം. വേറൊന്നുമില്ല. മറ്റെല്ലാം സങ്കല്പങ്ങളാം.

ചോ: മനസ്സിനതീതമായിട്ടുതന്നെയാണ് ഈ അഖണ്ഡാവസ്ഥബോധ്യമാവുന്നതു്.

ഉ: അതെ, അതെ.

പ്രഫസർ തനിക്കല്പം അകലെയായിരുന്ന ഒരു സ്ത്രീയോടു ഭഗവാൻ പറഞ്ഞതിനെയെല്ലാം ഹിന്ദിയിൽ പറഞ്ഞു കേൾപ്പിച്ചു ആ സ്ത്രീ ഭഗവാനോടു;

ധ്യാനത്തിനും വിക്ഷേപത്തിനും വ്യത്യാസമെന്താണ്?.

ഉ: ഭേദമൊന്നുമില്ല. വിചാരം ഉണ്ടാവുന്നതിനെ വിക്ഷേപം എന്നു പറയുന്നു. വിചാരം ഒടുങ്ങിയതിനെ ധ്യാനമെന്നും പറയുന്നു. ധ്യാനവും അഭ്യാസത്തിൽപ്പെട്ടതാണ്. ആയാസരഹിതമായ സഹജശാന്തിയാണു അനുഭൂതിനില.

ധ്യാനിക്കുന്നതെങ്ങനെ? വിചാരത്തിനിടം കൊടുക്കാതിരിക്കുകയാണതു്.

ചോ: ധ്യാനവും വ്യവഹാരവും യോജിച്ചു പോകുമോ? എങ്ങനെ?

ഉ: വ്യവഹരിക്കുന്നതാരു്? അവനല്ലേ ആ പ്രശ്നം. പ്രശ്നങ്ങളെ ഉണ്ടാക്കുന്നതു മനസ്സ്. മനസ്സു നാമല്ല. ആത്മാവാണു നാം. ആത്മസന്നിധിയിൽ വ്യവഹാരമെല്ലാം സ്വയം ഒഴിഞ്ഞു മാറും. അതിനാൽ വ്യവഹാരം സാക്ഷാൽക്കാരത്തിനു തടസ്സമല്ല. കർത്താവു താനാണെന്നു്, തന്നെ സ്വയം ബന്ധിക്കുന്നതാണു ദുഃഖത്തിനു കാരണം. കർത്താവു താനാണെന്ന മിഥ്യാവിചാരത്തെ ഒഴിച്ചു വിടണം.

പ്രഫസ്സർ; അബോധാവസ്ഥ അഖണ്ഡാവസ്ഥയെത്തൊട്ടുനില്ക്കുന്നതല്ലേ.

ഉ: അഖണ്ഡാവസ്ഥ മാത്രമേ ഉള്ളു. മറ്റൊന്നുമില്ല.

ചോ; ഭഗവാന്റെ മൗനത്തിൽ ശാന്തി പ്രകാശിക്കുന്നു. ആ സന്നിധിയിൽ മനസ്സു താനേ ശാന്തിയടയുന്നു.

ഉ: മൗനമാണ് അവിരാമമായ സംസാരം. ഈ സംസാരത്തെ മററു, വാ, കൊണ്ടുള്ള സംസാരങ്ങൾ തടയുന്നു. മൗനത്തിൽ മനസ്സ് സർവ്വചുററുപാടുകളോടും സമരസത്തിൽ ചേർന്നിരിക്കുന്നു. അതാണു ദക്ഷിണാമൂർത്തിയുടെ മൗനപ്രഭാവം. മൗനം പരംപൊരുൾ സത്യത്തെ നല്ലോണം വ്യാഖ്യാനിക്കുകയാണ്. അതുമൂലം അദ്ദേഹത്തിന്റെ നാലുശിഷ്യന്മാരുടെ സംശയങ്ങളും നിവൃത്തിക്കപ്പെട്ടു. മൗനത്തിന്റെ ശക്തി അത്രത്തോളമാണ്.

സംസാരിക്കാൻ വാഗിന്ദ്രിയം ഒന്നാവശ്യമാണ്. സാധാരണ വാഗിന്ദ്രിയത്തെ അനുസരിച്ചു തോന്നുന്ന അതിന്റെ വ്യാപാരമാണ് സംസാരം. മൗനസംസാരം മനസ്സിനും മുമ്പേയുള്ളതു. മനസ്സിനപ്പുറത്തിരിക്കുന്നതു മിണ്ടാത്ത മിണ്ടൽ. അതീതനിലയെപ്പററിയുള്ള പ്രസംഗമാണതു്, പരവാക്കെന്നു പറയുന്നതിതിനെയാണ്.

ചോ; അനുഭവനിലയിൽ അറിവു പ്രകാശിക്കുമോ?.

ഉ; നിദ്രയിലാണ്. അറിവു പ്രകാശിക്കാതിരിക്കുന്നതു്. എന്നാൽ അനുഭൂതിയിൽ അറിവു പ്രകാശിക്കുന്നു. പക്ഷെ ഇവിടത്തെ അറിവിൽ കർത്താ, കർമ്മങ്ങളില്ല. അഖണ്ഡജ്ഞാനമാണ്. അറിവിന്റെ വാച്യാർത്ഥം മനോവൃത്തിയാണ്. ലക്ഷ്യാർത്ഥം ആത്മബോധവും.

ചോ; വൃത്തിയിൽകൂടിത്തന്നല്ലോ ജ്ഞാനത്തെ അറിയണം.

ഉ; അതെ, അതുതന്നെ. എന്നാൽ വൃത്തിവേറെ, ജ്ഞാനം വേറെ എന്ന് നല്ലപോലെ ഉണരണം. വൃത്തി മനസ്സിന്റേതാണ്. നമ്മുടെ നിജസ്വരൂപമായ ജ്ഞാനം മനോമയമല്ല. മനസ്സിനും അപ്പുറത്തു പ്രകാശിക്കുന്നതാണു ജ്ഞാനം.

ചോ; ബ്രഹ്മാകാരവൃത്തിയിൽ പെട്ടിരിക്കണമെന്നും അപ്പോൾ തീവ്രത പ്രബലമായി നിൽക്കുമെന്നും പറയുന്നു.

ഉ; അതു വളരെ നല്ലതു്. സഹജമായിത്തീരുന്നതുവരെ ആ നിലയെപ്പററി നിൽക്കണം. (അല്പനേരം മിണ്ടാതിരുന്നിട്ടു ഭഗവാൻ തുടർന്നു). വൃത്തിയെയാണ് ജ്ഞാനമെന്നധികവും കരുതിപ്പോരുന്നതു്. എന്നാൽ വൃത്തി, ജീവസങ്കല്പത്തിന്റെ ഒരാഭാസമാണ്. ജ്ഞാനാജ്ഞാനങ്ങളെ കടന്നു നിൽക്കുന്നതാണു

ജ്ഞാനം. അതു് വൃത്തിയുടെ സ്വരൂപമല്ല. കാണുന്നവൻ, കാഴ്ച എന്ന വ്യത്യാസമവിടെയില്ല.

വൃത്തി രജോഗുണത്തിൽപ്പെട്ടതാണു്. സാത്വികബുദ്ധിയിൽ സാക്ഷിയായി പ്രകാശിക്കുന്നതിനാൽ അതിനെ സത്വബുദ്ധി എന്നു പറയുന്നു. സാക്ഷിയാണെന്നു തോന്നുന്നതു ആഭാസജ്ഞാനം. (മനസ്സു ആഭാസനാണു്) മനസ്സു താനേ വൃത്തിപ്പെടുകയില്ല. അതുകൊണ്ടാണതിനെ സത്വമനമെന്നു പറയുന്നതു്. ഇതാണു ജീവന്മുക്തന്റെ നില. ഇതിനെ മൃതമനസ്സ് (നശിച്ച മനസ്സ്) എന്നും പറയുന്നു. ജീവന്മുക്തനു മനസ്സുണ്ടെന്നും എന്നാലതിനെ മരിച്ച മനസ്സെന്നും പറയുന്നതു് പിശകല്ലേ എന്നു കേട്ടാൽ വ്യവഹാരത്തിൽ അതിനെ സമ്മതിക്കേണ്ടിത്തന്നെ വരും.

ജീവന്മുക്തന്റെ മനസ്സു ബ്രഹ്മമാണു്. ബ്രഹ്മത്തെ അറിയുന്നവൻ എന്ന അർത്ഥത്തിൽ ബ്രഹ്മവിദ് എന്നു് എങ്ങനെ പറയാനൊക്കും. ബ്രഹ്മം അറിയപ്പെടാൻ തക്കവണ്ണമുള്ള ഒരു വസ്തുവല്ല. സാധാരണ അങ്ങനെ പറഞ്ഞു വരുന്നുവെന്നേയുള്ളൂ

മനസ്സിനെക്കൂടാതെ എങ്ങനെ ജീവിച്ചിരിക്കുമെന്നു കേട്ടാൽ ജീവന്മുക്തനും ഈശ്വരനും സത്വമനസ്സാണുള്ളതെന്നു പറയേണ്ടിവരും. എന്നാൽ സത്വമനസ്സ് പരചൈതന്യമാണു്. ദ്രഷ്ടാവും ദൃശ്യവും ഏകസ്വരൂപമായി, ആ അഖണ്ഡചൈതന്യമൊന്നേ താനേതാനായ് വിളങ്ങി നിൽക്കുന്നു. അതു ശൂന്യമല്ല, അജ്ഞാനവുമല്ല. അതാണു യഥാർത്ഥസ്വരൂപമായ ഏകാത്മാ: അതിൽനിന്നും ആദിയിൽ മനസ്സും പിന്നീടു ജീവസങ്കല്പവുമുണ്ടാകുന്നുവെന്നു ചിലരും ജീവസങ്കല്പത്തിനു ശേഷമാണു മനസ്സുണ്ടാകുന്നതെന്നു ചിലരും പറയുന്നു. എന്നാൽ രണ്ടും ഏകസമയത്താണുണ്ടാവുക.

“ഞാൻ ആയിരം മൈലപ്പുറം പോവുകയാണു്. ഭഗവാൻ അനുഗ്രഹിക്കണം” എന്നു് പ്രൊഫസ്സർ പ്രാർത്ഥിച്ചപ്പോൾ „ദേശവും കാലവുമെല്ലാം മനോമയമാണു്. നിജസ്വരൂപം ദേശകാലങ്ങളെയും മനസ്സിനെയും കടന്നതാണു്. അടുത്തതെന്നോ ദൂരത്താണെന്നോ പറയാനിടമില്ല” എന്നരുളിച്ചെയ്തു. പ്രൊഫസ്സറുടെ

കൂടെയുണ്ടായിരുന്ന സ്ത്രീ ഭഗവാനെ വിട്ടുപിരിയാൻ മടിച്ചിരുന്നതു കണ്ടിട്ട് "നിങ്ങൾ എപ്പോഴും എന്റെ സന്നിധിയിൽ തന്നെ ഇരിക്കുന്നു എന്നു വിചാരിച്ചു കൊള്ളുക. അപ്പോൾ പിരിഞ്ഞു പോയിയെന്നു തോന്നുകയില്ല." എന്നു് അവർക്കു സമാധാനം പറഞ്ഞയച്ചു.

69. ഈ പ്രൊഫസ്സർ പിന്നീട്"യൂണിവേർസിററിയിൽ സന്താനനിയന്ത്രണത്തെപ്പററി ചെയ്ത പ്രസംഗങ്ങൾ ഹിന്ദുവിൽ റിപ്പോർട്ടുചെയ്തിരുന്നു ഈ വിവരം ഭഗവാന്റെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ അവർ ചാകാൻ (അഹന്തനശിക്കാൻ) വഴി കണ്ടുപിടിച്ചാൽ വളരെ നല്ലതു്'" എന്നഭിപ്രായപ്പെട്ടു.

70. നാദ, ബിന്ദു, കലകളെപ്പററി ശ്രീ. രാജുശാസ്ത്രികൾ ഭഗവാനോടു ചോദിച്ചു.

ഉ; നാദ, ബിന്ദു, കലകൾ പ്രാണ, മനോ, ബുദ്ധികളാണു്. തേജോഗർഭമായ ശബ്ദത്തിന്റെ ആദിസ്വരൂപം നാദമെന്നു പറയപ്പെടുന്നു. ഈ പ്രകാശം ശിവന്റെ സ്വരൂപമത്രേ, ഇതിൽ ശബ്ദം എഴമ്പാതിരിക്കുന്ന അവസ്ഥയിൽ അതിനെ ബിന്ദുവെന്നു പറയും. അത്രത്തോളം തേജോമയമായിരിക്കുകയാണു സാധനയുടെ ലക്ഷ്യം. കല, ബിന്ദുവിന്റെ അംശമാണു്.

71. ഭഗവാൻ തിരുവണ്ണാമലയിൽ വിവിധ സ്ഥാനങ്ങളിൽ തങ്ങിയിരുന്ന കാലക്രമം.

1896–സെപ്റ്റംബർ 1–ാം തീയതി ചൊവ്വാഴ്ച രാവിലെ (തന്റെ 17–ാം വയസ്സിൽ) ഭഗവാൻ തിരുവണ്ണാമലയിൽ വന്നു. അക്കൊല്ലത്തിലും അടുത്തകൊല്ലാരംഭത്തിലും ആയിരംകാൽമണ്ഡപം, പാതാളലിംഗം, ശിവഗംഗത്തടാകത്തിനു സമീപം ഇലിപ്പ മരച്ചുവടു്, എന്നീ ക്ഷേത്രാന്തർഭാഗങ്ങളിൽ ദേഹാദിപ്രപഞ്ചങ്ങളെ മറന്നു് ഇരുന്നു.

1897–ആരംഭത്തിൽ തിരുവണ്ണാമലയ്ക്കടുത്തു കിഴക്കുള്ള കിഴ് ഗ്രാമത്തിലുള്ള ഗുരുമൂർത്ത സമാധിക്ഷേത്രമണ്ഡപത്തിലും തൊട്ടടുത്തുള്ള മാന്തോപ്പിലുമായി 18 മാസം താമസിച്ചു.

1898–സെപ്റ്റംബർ പവഴക്കുന്നിൽ താമസിച്ചു. (6 മാസം) ഭഗവാനെ അന്വേഷിച്ചു വന്ന മാതാവു് ഇവിടെ വച്ചാണു ഭഗവാനെ കണ്ടതു്.

1899–ഫെബ്രുവരി അണ്ണാമലമുകളിലുള്ള വിരൂപാക്ഷഗുഹയിൽ. ഇക്കാലത്തു മററു ഗുഹകളിലും താമസിച്ചിരുന്നു.

1905–തിരുവണ്ണാമലയിൽ പ്ളേഗു ബാധയുണ്ടായിരുന്ന കാലത്തു് 6 മാസം മലഞ്ചരിവിലുള്ള പച്ചയമ്മൻകോവിലിൽ താങ്ങിയിരുന്നു. പല ഭക്തന്മാരും കൂടെയുണ്ടായിരുന്നു. പിന്നീടു മലയിൽ പോയിരുന്നു.

1908–വീണ്ടും 3 മാസം പച്ചയമ്മൻ കോവിലിൽ. പിന്നീട് വിരൂപാക്ഷ ഗുഹയിൽ.

1916–വിരൂപാക്ഷഗുഹയിൽ നിന്നും തിരുവണ്ണാമലമുകളിൽ ഭക്തന്മാർ തനിക്കു നിർമ്മിച്ച സ്കന്ദാശ്രമത്തിൽ.

1922– കാർത്തികദീപത്തിനുശേഷം ഡിസംബർ മധ്യത്തിൽ സമാധിസ്ഥലത്തു് തെക്കെമലഞ്ചരിവിൽ ഇപ്പോഴുള്ള രമണാശ്രമത്തിൽ 27–ൽ പരം വർഷങ്ങളും താമസിച്ച ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരുന്നു.

1950 ഏപ്രിൽ 14– വെള്ളിയാഴ്ച രാത്രി 8–40ൽവിദേഹമുക്തനായി.

സെപ്തംബർ 25, 1935

72. കെ. എസ്. നാരായണയ്യർ ജപത്തെപ്പററി ഭഗവാനോടു ചോദിച്ചു.

ഉ; ഒച്ചകൂടാതെ ജപിക്കുക, മനസ്സുകൊണ്ടോർമ്മിക്കുക, ധ്യാനിക്കുക, ഇവ ജപത്തിന്റെ മുറകളാണ്. അനായാസേനയുള്ള നിരന്തര ജപം ഒടുവിൽ സിദ്ധിക്കും. അവിടെ ജപിക്കുന്നവനും ജപം ഏകകാര്യത്തിലിരിക്കും. 'ഞാൻ ആര്' എന്ന ചോദ്യരൂപത്തിലുള്ള ജപമാണ് ഏററവും വിശേഷം.

73. ഗുരുകൃപയില്ല, അനുഗ്രഹമില്ല, എന്തു ചെയ്യുമെന്നു് കൂടെക്കൂടെ ഏങ്ങിപ്പോകുന്നു, എന്ന് ഏകനാഥറാവു ഭഗവാനെ അറിയിച്ചപ്പോൾ ഭഗവാൻ;

ഉ; ഇതു് അറിവില്ലായ്മയാണ്. ഏങ്ങുന്നതാരാണെന്നു ചിന്തിച്ചുനോക്കണം. ഉറങ്ങുമ്പോഴും ഈ വിചാരങ്ങളൊന്നുമി

ല്ലല്ലോ. അവിടെ 'ഞാൻ' എന്ന അഹന്തയുമില്ല. അഹന്തയു ദിച്ചാൽ ഇത്തരം വിചാരങ്ങൾ തുടർന്നുണ്ടാവും. അതിനാൽ ദുഃഖനിവൃത്തിക്ക് അഹന്തയുടെ മൂലകാരണത്തെ അന്വേഷിച്ച റിയണം. ഉറക്കത്തിൽ ഏതാണ്ട നമ്മുടെ തനിഅവസ്ഥയാണു ള്ളത്. അപ്പോഴെങ്ങനെയാണ് യാതൊരു ദുഃഖവും കൂടാതെ ആനന്ദമായിരിക്കുന്നു എന്നറിയണം.

ചോ: പ്രോത്സാഹജനകമായിട്ടൊന്നുമില്ലാത്തതിനാൽ സാധനകൾ ബലപ്പെടുന്നില്ല.

ഉ: ധ്യാനത്തിലിരിക്കുമ്പോൾ ചെറുതായിട്ടെങ്കിലും ഒരു ശാന്തി തോന്നുന്നില്ലേ? അതു് പുരോഗതിയുടെ ലക്ഷണമാണ്. നിരന്തരമായഭ്യസിച്ചാൽ ആ ശാന്തി തുടർന്നുപ്രകാശിക്കും. അതു ഗുണാതീത നിലയിലെത്തിക്കും, അതാണ് തീർന്ന നില യെന്ന് ഭഗവദ്ഗീതയിലും പറഞ്ഞിരിക്കുന്നു, ഏക്കവും ഉൾക്ക വുമെല്ലാം ത്രിഗുണങ്ങളിൽപെട്ടതാണ്. മനോമയമായ ത്രിഗു ണങ്ങളെയും താണ്ടി ഗുണാതീത നിലയിലെത്തേണ്ടതാണ്.

ഇതിനു മുമ്പുള്ള അവസ്ഥകളെ അശുദ്ധതത്വം മിശ്ര തത്വം, ശുദ്ധസത്വമെന്നല്ലാംപറയും. രജോഗുണത്താലും തമോ ഗുണത്താലും മലിനപ്പെട്ടിരിക്കുന്നതാണ് അശുദ്ധതത്വം, അ പ്പോൾ സത്വപ്രധാനമായതാണ് മിശ്രതത്വം. രജസ്സമോ ഗുണങ്ങൾ മുഖ്യമാവാനിടയില്ലാതെ സ്വയം പ്രകാശിക്കുന്നതു് ശുദ്ധസത്വം. ഈ സർവ്വത്തേയും താണ്ടിനിൽന്നതുഗുണാതീതം.

74. ഭഗവാനെ വിചാരിക്കുമ്പൊഴെല്ലാം അദ്ദേഹം എന്നിലി രിക്കുന്നു മാത്രമല്ല, അദ്ദേഹത്തെ വിചാരിക്കാതിരിക്കുമ്പൊഴും അദ്ദേഹം എന്നിലിരിക്കുന്നു. ഇല്ലെങ്കിൽ "ഞാനെങ്ങനെ നില നിൽക്കും" എന്ന് മിസ്റ്റർ ഫ്രൈഡ്മാൻ എന്ന എൻജിനീ യർ ഒരു കത്തിലെഴുതിയിരുന്നതു് സന്നിധിയിൽ ഒരാൾ വാ യിക്കുകയുണ്ടായി.

75. മുമ്പ് വിദേശീയസ്ഥാനപതി മന്ദിരത്തിലിരുന്ന ഗ്രാന്റ് ഡഫ് (Grant Duff) ആശ്രമത്തിലേയ്ക്കെഴുതിയിരുന്ന കത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു

'ഭഗവാന്' എന്റെ ഹൃദയപൂർവ്വമായ നമസ്കാരം എന്റെ പ്രശ്നങ്ങളാംകെല്ലാം അത്ഭുതകരത്ത ഓയ്മിച്ചാൽ മതി, സമാധാനം കിട്ടുന്നുണ്ട്. മാത്രമല്ല എന്റെ മുമ്പിൽ ഭഗവാന്റെ സാന്നിധ്യസുഖവും ഞാനനുഭവിച്ചു വരുന്നു.

71. ശ്രീ കെ. എസ്. എൻ. അയ്യർ;

ചോ: ലോകവ്യവഹാരങ്ങളാൽ മനസ്സ് പല വാകന്നു ചിതറിപ്പോവുന്നു. അതിനിടയിൽ ധ്യാനം അസാധ്യമായി തോന്നുന്നു.

ഉ; അസാധ്യമൊന്നുമില്ല. നിങ്ങളുടെ സംശയത്തിനു യോഗവാസിഷ്ഠത്തിൽ സമാധാനം പറഞ്ഞിട്ടുണ്ട്.

(1) വിഷയചിന്തയൊഴിഞ്ഞതായിടത്തു് തന്നിൽ പ്രകാശിക്കുന്ന പരിപൂർണ്ണതത്വത്തോടുകൂടി ലോകത്തു് ഉലാവുക.

(2) ഉള്ളിൽ ആശയറ്റ്, വാസനയുമൊഴിഞ്ഞ് ബാഹ്യമായി മററുള്ളവർക്കൊപ്പം ഈ ലോകത്തിരിക്കു.

(3) മഹാനന്ദാവത്വവും മാധുര്യവും വർദ്ധിച്ചവനായി ജഗത്തോടുചേർന്നുനിന്നു് ഉള്ളിൽ എല്ലാം ഒഴിച്ചവനായും (നിവൃത്തിച്ചവനായും) ഇരിക്കു,

(4) എല്ലാകാര്യങ്ങളും നല്ലവണ്ണം ചിന്തിച്ച് നിന്ദ്യമല്ലാത്ത ഔന്നത്യത്തെ ഉൾക്കരുത്തോടു പററിനിന്നു് ലോകത്തിരിക്കു.

(5) ഉള്ളിൽ നിരാശയോടും വെളിയിൽ ആശയുള്ള ഭാവത്തോടും, ഉള്ളിൽ ശാന്തിയോടും എന്നാൽ വെളിയിൽ അശാന്തനെപ്പോലെയും ലോകത്തിരിക്കു

(6) ഉള്ളിൽ വ്യവഹാരമില്ലാതെയും എന്നാൽ വെളിയിൽ വ്യവഹാരമുള്ളവനെപ്പോലെ ഭാവിച്ചും അകത്തു് അകർത്താവായും പുറത്തു കർത്താവായും ലോകത്തിരിക്കു.

(7) നീ സൃഷ്ടിയെപ്പററി നല്ല അറിവുള്ളവനാകയാൽ ആ അവസ്ഥവിടാതെ യഥേഷ്ടം ലോകത്തിരിക്കു.

(8) ഉത്സാഹം, ആനന്ദം, ഭ്രമം, കോപം, പരിശ്രമം, കഷ്ടം മുതലായവയെ പ്രകടിപ്പിച്ചുകൊണ്ടു് (ഉള്ളിൽ ഇതൊന്നുമില്ലാതെയും) ലോകത്തിരിക്കുക.

(9) അഹന്തയെ ഒഴിച്ചു് ശോകം കളിർന്നു് ജ്ഞാനാംബരത്തിലെ നിഷ്കളങ്കപ്രകാശം പരത്തിക്കൊണ്ടു് ലോകത്തിരിക്കുക.

(10) ആശാപാശത്തെ നീട്ടിക്കൊണ്ടുപോകാതെ ഏതു നിലയിലും സമത്വമുള്ളവനായി വെളിയിൽ മുൻവ്യവഹാരത്തോടു ചേർന്നുനിന്നും ലോകത്തിരിക്കുക.

(മുകളിൽ പറഞ്ഞ പത്തും യോഗവാസിഷ്ഠത്തിൽ "പൂർണാം ദൃഷ്ടിം അവഷ്ടഭ്യ" എന്നു തുടങ്ങുന്ന പത്തു പദ്യങ്ങളുടെ സാരമാണു്)

ചോ: മനസ്സിനെ മുഴുവൻ പ്രയോഗിക്കാതെ വ്യവഹാരങ്ങളൊന്നും ചെയ്യാൻ കഴിയുന്നില്ല. ഈ അവസ്ഥയിൽ ധ്യാനിക്കുന്നതെങ്ങനെ?

ഉ: മനസ്സെന്നതു് ആത്മാവിൽ ഒരു തോന്നലാണു്. ജാഗ്രത്തിൽ ഇതുദയമാകുന്നു, ഉറക്കത്തിൽ യാതൊന്നുമില്ല. നോക്കിയതുകൊണ്ടു കാണുന്നു എന്നേയുള്ളൂ

(ലോകത്തെ ഇതിലേക്കു) നോക്കുന്നതാരു്, തോന്നിമറയുന്ന അഹന്തയാണു്. നമ്മളോ തോന്നിമറയാതെ എന്നുമിരിക്കുന്ന, അഹന്തക്കപ്പുറം വിചാരമറ്റു് എന്നെന്നുമുള്ള ആത്മാവാകുന്ന ബോധമാണു നാം.

ഉറക്കത്തിൽ മനസ്സു താൽക്കാലികമായി ലയിച്ചിരിക്കുന്നുവെന്നല്ലാതെ നശിക്കുന്നില്ല. നശിച്ച മനസ്സു് വീണ്ടും ഉദിക്കുകയില്ല. ധ്യാനത്തിലും മനസ്സു നശിച്ചിട്ടില്ലാത്തതിനാൽ വീണ്ടും ഉദയമാകുന്നു. അതിനാൽ നാം സാധിക്കേണ്ടതു മനോനാശമാണു്, മനോലയമല്ല. ധ്യാനവേളയിലെ ശാന്തിയിൽ മനസ്സു ലയിച്ചിരിക്കുന്നു. എന്നാൽ വിട്ടുപോകുന്നില്ല അതിനാൽ മനസ്സിനെ പാടേ മാറ്റേണ്ടിയിരിക്കുന്നു. എന്തോ ഒരു ചെറിയ വിചാരത്തിനിടയിൽ യോഗലയം ഉണ്ടായി

ദീർഘകാലശേഷം മനസ്സ് ഉദയമാവുമ്പോൾ മുൻപവശേഷി ച്ചിരുന്ന അഹന്താവാസനയുടെ തുടർച്ചയായുണ്ടാവും. ഇത്തരക്കാ രൻ മനോനാശം വന്നവനല്ല.

ശരി, മനോനാശമെന്നതുതന്നെ എന്താണ്? ആത്മാവായ തനിക്കന്യമായി മനസ്സെന്നൊന്നില്ല എന്ന് പ്രത്യക്ഷമായറി യുന്നതു തന്നെ മനോനാശം. ഇപ്പോഴോ എപ്പോഴുമോ മന സ്സിന് സ്വന്തമായ ഒരു നിലയില്ല. ഈ സത്യം നല്ലപോലെ അറിഞ്ഞാൽ ലോകമോ വ്യവഹാരമോ നമ്മെ എന്തു ചെയ്യാ നൊക്കും?. പ്രവർത്തികൾ താനേ നടന്നു കൊള്ളും. കർമ്മ ത്തിൽപെട്ടിരിക്കുന്ന മനസ്സു നാമല്ല. അതു് ആത്മാവിലുള്ള ഒരു തോന്നലാണെന്നുണർന്നാൽ മനസ്സു നശിച്ചു എന്നു പറയാം.

77. 'ഞാൻ ഈശ്വരനാ'ണെന്നു കരുത്തോടെ നിശ്ചഞ്ചലനാ യിരിക്കുക, എന്ന ബൈബിൾ 4 -ാം ഗീതക (Psalm) ത്തെ ഭഗവാൻ പരാമർശിച്ചു. ഇരിക്കുന്നതൊന്നു മാത്രം രണ്ടാമതൊ ന്നില്ല. വിളങ്ങുന്ന ഹൃദയം വലതുഭാഗത്തും അങ്ങനെ് ഇടതു ഭാഗത്തും ആ വേദഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതിനെ ഭഗവാൻ ഭക്തന്മാർക്കു ചൂണ്ടിക്കാട്ടുകയുണ്ടായി.

78. ചോ; ആത്മാവിനെ എങ്ങനെ അറിയും?

ഉ; നാം എല്ലാവരും എപ്പോഴും ആത്മാവായ തന്നെ അറി ഞ്ഞുകൊണ്ടുതന്നെ ഇരിക്കുന്നു,

ചോ; അതെങ്ങനെയെന്നറിയുന്നില്ല.

ഉ: സത്തിനെയും (ഉള്ളതു്) അസത്തിനെയും (ഇല്ലാത്തതു്) മാറിമാറി അറിയുന്ന വിപരീത ജ്ഞാനത്താൽ അറിയുന്നില്ലെ ന്നു് പറയുകയാണു്.

ചോ: ആത്മാവിനെ കാണുന്നതെങ്ങനെ?

ഉ; അന്വേഷിച്ചറിയാനുള്ള ഒന്നല്ല ആത്മാവു്. അനാത്മ കാരങ്ങളെ അറിഞ്ഞൊഴിച്ചു വച്ചാൽ മതിയാവും. എന്നാൽ സ്വയം പ്രകാശ വസ്തുവായ ആത്മാവു് താനേ വിളങ്ങും. താൻ തന്നെത്തന്നെ 'ആത്മാവു്', ഈശ്വരൻ, കുണ്ഡലിനി മന്ത്രം, മുത ലായ പേരുകളാൽ കുറിക്കുന്നു. ഇവയിൽ ഏതൊന്നിനെ മുറു കെപ്പിടിച്ചാലും അവസാനം നമ്മുടെ നിജ സ്വരൂപമായ ആ

ത്മാവിനെ ഉണരാം. ഈശ്വരൻ ആത്മാവിൽ നിന്നു വേറല്ല. അവൻ ആത്മസ്വരൂപനാണ്. ഇപ്പോൾ മനസ്സാണ് കുണ്ഡലിനീശക്തിയായി പ്രകാശിക്കുന്നത്. മനസ്സിൻെറ ആദിയെ നോക്കിയാൽ അതു തന്നെ കുണ്ഡലിനിയുടെ സത്യം, മന്ത്രജപത്താൽ മററു വിചാരങ്ങൾ ഒഴിഞ്ഞു ഏകാഗ്രത ഉണ്ടാകുന്നു. അപ്പോൾ മന്ത്രവും താനും ഏകാകാരമായ ആത്മാവാണെന്നുണരാം.

ചോ: ആത്മസാക്ഷാൽക്കാരത്തിനു ഗുരു ആവശ്യമാണോ?.

ഉ: 'ലാഘ്യ' (ചെറുതു്) ഉള്ളിടത്തോളം 'ഗുരു' (വലുതു്) ആവശ്യമാണ്. താൻ, തന്നെ, തെററായി കുടുസ്സാക്കിക്കൊള്ളുന്നതിനാൽ തനിക്കു ലാഘുത്വമേർപ്പെടുന്നു. ചെറിയവനായ താൻ വലിയവനായ ഈശ്വരനെ ആശ്രയിക്കുന്നതിനാൽ ഭക്തി വർദ്ധിച്ച് ആത്മസമർപ്പണം സിദ്ധിക്കുന്നു. തന്നെ അർപ്പിക്കുന്ന പക്വദശയിൽ ഈശ്വരകാരുണ്യം തന്നെ ഗുരുസ്വരൂപമായി പ്രത്യക്ഷപ്പെട്ട് ഈശ്വരൻ നിന്നിലമരും. നിൻെറ നിജസ്വരൂപമാണവൻ. അവൻ, 'നീ ആത്മാവാണ്', എന്ന സത്യത്തെ ബോധിപ്പിച്ച് അരുളിനെത്തരുന്നു. അതുവരെ സ്വപ്രയത്നം വേണം. തൻെറ സ്വരൂപം മറവററു പ്രകാശിക്കുന്നതുവരെ ഏതോ ഒരു തരത്തിൽ പ്രയത്നം ഉണ്ടായിരിക്കണം. പ്രയത്നം അവസാനിക്കുന്ന നില സഹജാനന്ദനിലയാണ്.

ചോ; ദൈനംദിന വ്യവഹാരം ഇതിനനുവദിക്കുന്നില്ല.

ഉ; ഞാൻ വ്യവഹാരത്തിലിരിക്കുന്നു, ഞാൻ ചെയ്യുന്നു എന്നും മററും ചിന്തിക്കുന്നതെന്തിന്? ഇപ്പോൾ നിങ്ങളിവിടെ വന്നിരിക്കുന്നതിനെത്തന്നെ നോക്കൂ. വീടു വിട്ടു വണ്ടി കയറി റെയിൽവേസ്റ്റേഷനിലെത്തി, അവിടെ നിന്നു ട്രയിനിലും പിന്നീടും കാറിലും സഞ്ചരിച്ച് ആശ്രമത്തിൽ വന്നു ചേർന്നു. സഞ്ചരിച്ചതെല്ലാം വാഹനങ്ങളാണെങ്കിലും സഞ്ചരിച്ചുവെന്നാണു പറയുന്നത്. എല്ലാ വൃത്തികളും ഇങ്ങനെയാണ്. ഏതോ ഒന്നു ചെയ്യിക്കുന്നു. അതിനെ അറിയാതെ ഞാൻ ചെയ്തു, ചെയ്യുന്നു എന്ന് വിചാരിക്കുന്നു, ഉൽക്കണ്ഠാകുലനാകുന്നു.

ചോ: ഇങ്ങനെ വിചാരിക്കാൻ തുടങ്ങിയാൽ മനസ്സു ശൂന്യമാവും. പ്രവൃത്തി ഒന്നും നടക്കുകയില്ല.

ഉ: സാരമില്ല. ആ ശൂന്യത്തെത്തന്നെ തുടർന്നു പോവൂ. എന്നിട്ടെന്തു സംഭവിക്കുന്നു എന്നു പറയൂ. പ്രവൃത്തി നടക്കുമോ ഇല്ലയോ എന്നപ്പോഴറിയാം.

ചോ; ജ്ഞാനികളെ ദർശിക്കുന്നതു സാക്ഷാത്ക്കാരസാധന യാണെന്നു പറയപ്പെടുന്നു.

ഉ; അതെ, അതു സത്യമാണ്.

ചോ; അങ്ങനെയാണെങ്കിൽ എൻെറ ഈ ഭഗവത്സന്ദർശനം മൂലം എനിക്കാ നില കൈവരണമല്ലോ.

(അല്പനേരം ചിരിച്ചുകൊണ്ട് മൗനത്തിലിരുന്ന ശേഷം)

ഉ; ഏതു നില?. അതിനെ ആരു പ്രാപിക്കുന്നു?. ഈ സംശയമാർക്കു?. ഇത്തരം വിചാരണയാൽ ആദിസ്ഥാനത്തെത്തിയാൽ പിന്നീടൊരു ചോദ്യവുമുദിക്കയില്ല.

79. ഒരു എൻജിനീയർ ചോദിച്ചു;

മൃഗങ്ങൾക്കുകൂടി, അവയുടെ ചുററുപാടിനും വിധേയമാകാത്ത ഒരു ജീവിതനിയമവും ജീവിതരീതിയും കാണുന്നുണ്ട്. എന്നാൽ മനുഷ്യൻ ഒന്നിലും ഉൾപ്പെടാതെ മൃഗങ്ങളെക്കാൾ മോശമായിരിക്കുന്നു.

ഉ; (കുറെ സമയത്തിനുശേഷം) തൻെറ സത്യത്തെ അറിയാത്തവർ മൃഗമാണെന്നു് ഉപനിഷത്തുകൾ് ഘോഷിക്കുന്നു. അങ്ങനെയുള്ളവൻ മൃഗത്തെക്കാൾ കേടുതന്നെ.

ഒക്ടോബർ 3, 1935.

80. ഭഗവാനോടു വളരെ ഭക്തിയുള്ള ഒരെളിയ ഭക്തൻെറ മൂന്നു വയസ്സുള്ള ഒരേ പുത്രി മരിച്ചുപോയി. അദ്ദേഹം അടുത്ത ദിവസം തന്നെ ദാരങ്ങളുമായി ആശ്രമത്തിൽ വന്നു. ഇവരെ ഭഗവാൻ ഇപ്രകാരം സമാധാനപ്പെടുത്തി.

മനസ്സിൻെറ പരിശീലനം മൂലം ഒരുത്തന്നു് എന്തുദുഃഖങ്ങളെയും സഹിക്കാൻ കരുത്തുണ്ടാകുന്നു. എന്നാൽ തൻെറ ഒരിളം കുഞ്ഞിൻെറ വേർപാടു് ദുഃഖങ്ങളേതിനെക്കാളും കടുപ്പമാണു.

നമുക്കൊരു നിർണ്ണീത രൂപം ഉണ്ടെന്നു നാം കരുതുന്നിടത്തോള
മേ ദുഃഖം നമ്മെ ബാധിക്കുകയുള്ളൂ. നാം നമ്മുടെ സാങ്കല്പിക
രൂപത്തെ അതിക്രമിച്ചു നിന്നാൽ ശാശ്വതമായ ആത്മസ്വരൂപ
ത്തിൽ നില്ക്കാം. മരണവുമില്ല, ജനനവുമില്ല. ജനിച്ചിരി
ക്കുന്നതു ദേഹമാണ്. ദേഹമെന്നതു് അഹന്തയുടെ പ്രദർശന
മാണ്. എന്നാലും ദേഹത്തെക്കൂടാതെ അഹന്ത വർത്തിക്കുന്നില്ല.
അതെപ്പോഴും ദേഹത്തോടു ചേർന്നേ ഇരിക്കുകയുള്ളു. എന്നാലും
ഈ ചേരുവയിൽ അഹന്തയാണു മുഖ്യം. ഇതു് ജാഗ്രത്തിലേ
പ്രത്യക്ഷമാകുന്നുള്ളൂ. ഉറക്കത്തിൽ പ്രത്യക്ഷമല്ല. അഹന്ത ഒടു
ങ്ങിയിരിക്കുമ്പോഴും നാമില്ലേ?

ഏതുണർന്നാൽ എല്ലാം ഉണരുന്നുവോ ഏതൊടുങ്ങിയാൽ
എല്ലാം ഒടുങ്ങിയിരിക്കുന്നുവോ ആ അഹന്ത എവിടെ നിന്നു
ണ്ടാകുന്നുവെന്നു ശ്രദ്ധിച്ചാൽ ആത്മാവായ തന്നിൽ (ആത്മാ
വിൽ) നിന്നും തന്നെയെന്നു മനസ്സിലാക്കാം. അവ്യക്തമായി
ട്ടെങ്കിലും ഇതിനെ ഗ്രഹിക്കാൻ ശ്രമിക്കുന്നിടത്തു് മനസ്സ് താഴു
ന്നതു കാണാം. മനസ്സു മായുന്തോറും സ്വരൂപം മേൽക്കുമേൽ
വ്യക്തമായിക്കൊണ്ടിരിക്കും. മനസ്സുപൂർണമായി നശിച്ചാൽ
സ്വസ്വരൂപം അവിടെത്തന്നെ പ്രകാശിക്കും. അവിടെ നാനാ
ജീവന്മാരില്ല, ജനനമില്ല, മരണമില്ല, ഒരു ദുഃഖവും തെല്ലുമില്ല.

ഒരാൾ. ജനിച്ചതു, താനാണെന്നു കരുതുകയാണെങ്കിൽ അ
യാൾക്കു മരണഭയത്തിൽ നിന്നും ഒഴിഞ്ഞു നില്ക്കാനാവില്ല.
ജനിക്കുന്നതു ദേഹമാണ്, നാമല്ല, ശരീരം മനസ്സിന്റെ ഉള്ളടക്ക
മാണ്. അതിനാൽ അഹന്ത-മനസ്സിന്റെ ഉദയമാണ് ജനനം.
ഈ ജനനമാണ് ദുഃഖത്തിനു മൂലകാരണം. അഹന്ത എവി
ടെ നിന്നും ഉദിക്കുന്നു എന്നു ഉറ്റുനോക്കിയാൽ അതു് അതിന്റെ
ആദികാരണമായ ആത്മാവിലൊടുങ്ങും. ജനമൃതിയറ്റ ശാശ്വ
തഅഖണ്ഡാത്മസ്വരൂപമായി നാം മാത്രമവശേഷിക്കും. ജനന
മെന്നും മരണമെന്നും സങ്കല്പിച്ചു ദുഃഖിക്കുന്ന അഹന്ത നിർവ്വി
ശേഷം നശിച്ചസ്ഥാനമാണതു്.

ചോ; ഈ അവസ്ഥയെ പ്രാപിക്കുന്നതെങ്ങനെ?.

ഉ; ജനനമരണം, വൃദ്ധിക്ഷയങ്ങൾ, എല്ലാം സങ്കല്പങ്ങൾ
മാത്രം. സങ്കല്പങ്ങൾ പൂർവ്വജന്മാർജിത വാസനയുടെ ഫല

മാണ്. അവ തീരെ ഒഴിഞ്ഞു മാറണം. അതൊന്നേ നാം ചെയ്യേണ്ടിയുള്ളൂ. വാസനയററിടത്തു് നമ്മുടെ ശ്രദ്ധ ആത്മസ്വരൂപം പ്രകാശിക്കും.

ചോ; ശരിയായി മനസ്സിലാകുന്നില്ല. —

ഉ; താൻ (ആത്മാവു്) ശാശ്വതനാണെന്നെല്ലാവർക്കും മനസ്സിലാക്കാം. അതുകൊണ്ടാണ് മററു മരണങ്ങളെ കണ്ടിട്ടും തന്റെ മരണത്തെആരും ഓർമ്മിക്കാതിരിക്കുന്നതു്. അതു് സത്യമാണ്. തന്റെ മരണത്തെ ആരും കാണുന്നുമില്ലല്ലോ. ഇതിൽകൂടി പ്രകൃതി തന്നെ ആ സത്യത്തെ ബലപ്പെടുത്തുകയാണ്. എന്താണെന്നറിയാൻ പാടില്ലെങ്കിലും അത്തരമൊരുവിശ്വാസം പ്രകൃത്യാതന്നെ എല്ലാവരിലും ദൃഢമൂലമായിരിക്കുന്നുണ്ട്. ആത്മാവിന്റെ അനശ്വര പ്രതിഭയെ ദേഹത്തിൽ പകർന്നുവച്ചു് അനർത്ഥങ്ങളെ ക്ഷണിച്ചു വരുത്തുന്നതാണുനാം ചെയ്യുന്ന ദോഷം. ഈ അനർത്ഥവും ഭ്രാന്തിയും ഒഴിയണം.

ചോ; അതെങ്ങനെ ഒഴിയും?.

ഉ; ജനിച്ചതു മരിച്ചേ തീരൂ. ഉണ്ടായതു ഇല്ലാതാവുകയും ചെയ്യും. ഭ്രാന്തി അഹന്തയോടു ചേർന്നു നിൽക്കുന്ന ഒന്നാണ്. അഹന്ത തോന്നുകയും ഒഴിയുകയും ചെയ്യുന്നതായിരിക്കുന്നു. ആത്മാവോ, ഉദിക്കുകയോ മറയുകയോ ചെയ്യുന്നില്ല. പാരമാർത്ഥികനായ സദ്ഗുരുവിന്റെ ഈ അരുമ വചനങ്ങളെകേട്ടു് അതിന്റെ പൊരുളിനെ മനനംചെയ്തു, ധ്യാനിച്ചു് ശിഷ്യനും ആ ഉണ്മയെ അനുഭവിച്ചറിയുന്നു. ശാശ്വതനായ ആത്മാവിന്റെ അനുഭവവും ശാശ്വതമാണ്. അതിനെ മറയ്ക്കുന്ന ഭ്രാന്തിയെയാണ് നാം മാറേറണ്ടതു്. ഗുരുശ്രവണമാത്രത്താൽതന്നെ ഈ ഭ്രാന്തിയൊഴിഞ്ഞു മാറുമെന്നും ചിലർ പറയുന്നു. ശ്രവിച്ചതിനെ മനനം ചെയ്തശേഷമേ മാറുകയുള്ളുവെന്നും ചിലർ പറയുന്നു. രണ്ടും സത്യമാണ്, അധികാരിഭേദത്താൽ ഇരുവിധത്തിലുമാകാം.

ചോ; ധ്യാനം ഒഴിച്ചു കൂടാത്തതാണോ?.

ഉ: മന്ത്രം കലയുംകൂടി ധ്യാനത്തിലിരിക്കുന്നുണ്ടെന്നു് ഉപനിഷത്തുകൾ ഘോഷിക്കുന്നു.

ചോ: പരിശ്രമവും കർമ്മമാണോ? കർമ്മം കർമ്മഭാരത്തെ വർദ്ധിപ്പിക്കുകയല്ലേ ചെയ്യൂ? അതെങ്ങനെ ജ്ഞാനസാധനമാവും?.

ഉ: 'ഞാൻ, എൻേറതുകൾ' എന്ന അഭിമാനം വിട്ടുചെയ്യാൽ കർമ്മം ചിത്തശുദ്ധിയേയും അതുമൂലം ഏകാഗ്രതയേയും ഉളവാക്കും. ഏകാഗ്രമായ ഹൃദയത്തിൽ സത്യം സ്വയം പ്രകാശിക്കും.

ചോ: മററു കർമ്മങ്ങളെല്ലാം ഒഴിച്ചിട്ട് ധ്യാനത്തിൽ പെട്ടു കഴിയുന്നതു നല്ലതല്ലേ?.

ഉ: ചെയ്തുനോക്കിയാലറിയാം. വാസനകൾ അതിനനുവദിക്കുകയില്ല. വാസനകൾ ഒഴിഞ്ഞൊഴിഞ്ഞു പരവെ ഗുരുകാരുണ്യവശാൽ പരിപാകതവന്ന് ധ്യാനം നിലച്ചു നിൽക്കും.

ഒക്ടോബർ 15, 1935

ഠ1. വേദാന്തപഠനത്തിൽ കഴിഞ്ഞ 20 വർഷം വിഹരിച്ച ഒരമേരിക്കൻ ഡാക്ടർ ബെൺഹാർഡ് ബേയ് അന്ന് ഇൻഡ്യയിലായിരുന്നു അദ്ദേഹം ഭഗവാനെ ദർശിക്കാൻ വന്നു. അദ്ദേഹം ചോദിച്ചു:

എങ്ങനെ അഭ്യാസം ചെയ്യേണ്ടതു്. ഞാൻ ഒരു സത്യാർത്ഥിയാണ്. അഭ്യാസം മനസ്സിൻെറ ഏകാഗ്രതയാണല്ലോ?.

ഉ: ഇതുവരെ എന്തഭ്യസിച്ചു വന്നിരുന്നു?

ചോ: നാസികാഗ്രത്തെ ലക്ഷ്യമാക്കി ഹൃദയത്തെ ശാന്തമാക്കാൻ ശ്രമിച്ചിരുന്നു. പക്ഷെ മനസ്സേകാഗ്രമാവുന്നില്ല. മനസ്സു നിലച്ചു നിൽക്കുന്നില്ല.

ഉ: മനസ്സെന്നൊന്നുണ്ടോ?.

(അടുത്തിരുന്ന ഒരു ഭക്തൻ പറയുന്നു) മനസ്സ് ചിന്തകളുടെ ഒരു താവളമാണ്.

ഉ: വിചാരങ്ങൾ ആർക്കുദിക്കുന്നു?. മനസ്സു് ആരാണെന്നന്വേഷിച്ചാൽ അതു് മാഞ്ഞുകളയും. താനായ ആത്മാവവശേഷി

ക്കം. അതിനന്യമൊന്നുമില്ലാത്തതിനാൽ അതു കൂമ്പുകയുമില്ല, വിരിയുകയുമില്ല.

ചോ; ഇതുഗ്രഹിച്ചുകൊള്ളുക കഷ്ടം. ഏതെങ്കിലും ഒരു മന്ത്രമോ ധ്യാനമോ പറഞ്ഞുതന്നാലെളുപ്പമായിരിക്കും.

ഉ; അങ്ങനെയാണെങ്കിൽ എല്ലാത്തിനും വിശേഷമായ 'ഞാനാര്' എന്ന ജപത്തെ അനുഷ്ഠിക്കാമല്ലോ. തനിക്കു തന്നെക്കാൾ സ്പഷ്ടമായ മറ്റെന്തുണ്ട്? എല്ലാവരും ഒഴിയാതെ അതിനെ അറിഞ്ഞുകൊണ്ടാണിരിക്കുന്നതു്. അത്ര മേൽ പ്രത്യക്ഷമായ സ്വസ്വരൂപത്തെ വിട്ടിട്ട് മറ്റൊന്തിനെയോ, എവിടെയോ ആശ്രയിക്കുന്നതെന്തിന്? അറിയാത്ത ഒന്നിനെ കാംക്ഷിച്ച് ഓടുന്നതിൽനിന്നും വിരമിച്ച്, അറിവേ സ്വരൂപമായി തന്റെ മുമ്പിൽ നില്ക്കുന്ന തന്നെയറിഞ്ഞുകൊള്ളുന്നതല്ലേ നല്ലതു്.

ചോ; ഞാൻ ആത്മാവിനെ എവിടെയാണ് ധ്യാനിക്കേണ്ടതു്. ശരീരത്തിന്റെ ഏതു ഭാഗത്തു്?.

ഉ; എവിടെ പ്രകാശിക്കുന്നതും ആത്മാവെന്നറിഞ്ഞുകൊണ്ടാൽ മതി.

(ഒരു ഭക്തൻ പറയുകെ) നെഞ്ചിന്റെ വലതു വശത്തു് ആത്മാവിന്റെ പീഠമായ ഹൃദയം അവിടെയാണിരിക്കുന്നതു്.

(മറ്റൊരു ഭക്തൻ)

ആത്മാനുഭവമുണ്ടാകുമ്പോൾ ജ്യോതിസ്സിന്റെ ഉറവിടം അതുതന്നെ എന്നറിയാം.

ഉ: ശരിയാണ്, അങ്ങനെ തന്നെ.

ചോ: മനസ്സിനെ ലോകബോധത്തിൽനിന്നും മാറ്റുന്നതെങ്ങനെ?.

ഉ: നമ്മെക്കൂടാതെ ഒരു ലോകമുണ്ടോ? തന്റെ ഇരിപ്പിനെപ്പറ്റി ലോകം പ്രഖ്യാപിക്കുന്നുണ്ടോ? അതിനോട്, അതുണ്ടെന്നു നാം പറയുന്നുണ്ടോ? നമ്മുടെ കാഴ്ചയിൽ മാത്രം ഉള്ള ലോകത്തെ വിട്ടിട്ട് നിരാധാരമായി, സ്വയം പ്രകാശിക്കുന്ന നമ്മുടെ സത്യസ്വരൂപത്തെ നാം ബോധിക്കേണ്ടതാണ്.

ഒക്ടോബർ 16, 1935

82. വിവിധ സമാധികളെപ്പററി ഒരു ചോദ്യമുത്ഭവിച്ചു.

ഉ: ഇന്ദ്രിയങ്ങളും മനസ്സും അന്ധകാരത്തിലാണ്ടിരിക്കുന്നതു് ഉറക്കം. പ്രകാശത്തിൽപെട്ടിരിക്കുന്നതു സമാധി. സഞ്ചരിക്കുന്ന വണ്ടിയിലുറങ്ങിക്കൊണ്ടിരിക്കുന്ന ഒരാളിനു് ആ വണ്ടി പോകുന്നതും നിൽക്കുന്നതും മാടിനെ വണ്ടിയിൽനിന്നും അഴിക്കുന്നതുംമററും അറിയാതെ പോകുന്നതുപോലെ ദേഹമാകുന്ന വണ്ടിയിൽ ഉറങ്ങാതെ ഉറങ്ങുന്ന ജ്ഞാനിക്കു ഇന്ദ്രിയാദികരണങ്ങളുടെ പ്രകൃതി സഹജമായ ജാഗ്രത്തും സ്വപ്നവും ഉറക്കവും ഒരു ഭേദത്തെയും ഉളവാക്കുന്നില്ല.

ഇന്ദ്രിയങ്ങൾ പ്രകാശിക്കാതിരുന്നാലും നിശ്ചഞ്ചലമായിരിക്കുന്നതിനാൽ സമാധിയിൽ തലകനിഞ്ഞു പോകുന്നില്ല. ഉറക്കത്തിലാണെങ്കിൽ ഇന്ദ്രിയങ്ങൾ മയങ്ങി ലയിച്ചുപോവുന്നതിനാൽ തല കനിഞ്ഞു പോവുന്നു. കേവല സമാധിയിൽ അവസ്ഥാത്രയങ്ങളുടെ സ്വാധീനം ദുർബലപ്പെട്ടുപോവുന്നു. സമാധിയിൽ നിന്നും ഉണരുമ്പോൾ വീണ്ടും ബലപ്പെടുന്നു. സഹജസമാധിയിൽ അവസ്ഥാത്രയങ്ങളും അവയെപ്പററി നിൽക്കുന്ന വ്യവഹാരങ്ങളും നിശ്ശേഷം ഒടുങ്ങിപ്പോവുന്നു. മററുള്ളവരുടെ ദൃഷ്ടിയിൽ ജ്ഞാനിയും മററുള്ളവരെപ്പോലെ വ്യവഹാരത്തിൽപെട്ടിരിക്കുന്നു എന്നു തോന്നപ്പെട്ടാലും അവനു ഒന്നിനോടും സംബന്ധമുണ്ടായിരിക്കുകയില്ല. അർദ്ധനിദ്രയിൽ പാൽ നുകരുന്ന ശിശുവിനെപ്പോലെ അപ്പോഴോ പിന്നീടോ അക്കാര്യം എങ്ങനെ അറിയാതെ പോവുന്നുവോ അങ്ങനെയായിരിക്കും ജ്ഞാനിയുടെ പ്രകൃതങ്ങളും.

83. ഏകനാഥൻ ഭാഗവതം എഴുതിക്കൊണ്ടിരുന്നപ്പോൾ ശ്രീകൃഷ്ണൻ 12 വർഷം അദ്ദേഹത്തെ ഭൃത്യന്റെ വേഷത്തിൽ നിന്നു സേവിച്ച കഥയും പാണ്ഡുരംഗൻ സക്കുബായിയുടെവേഷത്തിൽ വീട്ടിൽ നിന്നു കൊണ്ടു് സക്കുബായിയെ പണ്ഡരീപുരത്തിൽ പോകാൻ സഹായിച്ച കഥയും ഭഗവാൻ ഭക്തന്മാരെ പറഞ്ഞു കേൾപ്പിച്ചു. തന്റെ കാര്യത്തിലും ഈശ്വരൻ ഒരു മൗലവിയുടെ വേഷത്തിൽ വന്നു് 1896–ൽ അരുണാചലയാത്രക്കു് മാർഗ്ഗദർശനമരുളിയതും പിന്നീടു് വിചിത്രമായി തിരോധാനം ചെയ്തതും എല്ലാം ഭഗവാൻ പ്രസ്താവിച്ചു.

84. ഭഗവാന്റെ കരങ്ങളിൽ 'മുമ്പൊരിക്കൽ വിചിത്രമായ ഒരുകീരി വന്നുകയറിയതിനെപ്പററി ഗ്രാൻറ് ഡഫ് എന്ന വെള്ളക്കാരൻ ചോദിച്ചു.

ഉ: അതെ. അന്നു ഞാൻ സ്കന്ദാശ്രമത്തിലിരുന്നപ്പോഴാണ്, ജയന്തിദിനം ആർദ്ധദർശനാവസരത്തിലാണ്. സന്ദർശകരുടെ തിക്കും തിരക്കും വളരെയുണ്ടായിരുന്നു. സാധാരണയിൽ നിന്നും കൂടിയ വലിപ്പത്തിൽ ഒരു കീരി സാധാരണയായ ചാമ്പൽനിറമല്ല, സ്വർണവർണത്തിൽ. വാലിൽ പുള്ളികളൊന്നും കൂടാതെ ജനനിബിഡതയിൽ കൂടി ധൈര്യസമേതം ചാടിക്കടന്നുവന്നു. അതുവഴിയിൽ സ്നാനം ചെയ്തു നിന്ന പളനിസ്വാമിയുടെ അടുത്തെത്തി. കാണികൾ അതു് ആശ്രമത്തിൽ ആരോയിണക്കിയെടുത്തു വളർത്തുന്ന ഒന്നാണെന്നു ധരിച്ചു. പളനിസ്വാമി അതിനെ തട്ടിത്താലോടി. അതു് അയാളോടൊത്തു (വിരൂപാക്ഷ) ഗുഹയിലെത്തി. ഉള്ളിൽ പ്രവേശിച്ചു് ഓരോ മൂലയും മുക്കും പരിശോധിച്ചു. പിന്നീട് ജനക്കൂട്ടത്തോടു ചേർന്നു് അവരെ സ്കന്ദാശ്രമം വരെ അനുഗമിച്ചുപോയി. അതിന്റെ സ്വർണമനോഹരരൂപവും നിർഭയതവും കണ്ടു് എല്ലാവരും അത്ഭുതപ്പെട്ടു. എന്റെ തുടയിൽ വന്നുകയറി അല്പം വിശ്രമിച്ചിരുന്നു. പിന്നീടപ്രദേശങ്ങളെല്ലാം ചുററിനടന്നു. അതിനാരുടെയും ഉപദ്രവം ഉണ്ടാകാതിരിക്കാൻ ഞാനും അല്പം പിറകെപോയി. രണ്ടുമയിലുകൾ കീരിയെ തുറിച്ചു നോക്കി. കീരി അതൊന്നും വകവയ്ക്കാതെ എങ്ങും ഓടിനടന്നു. ഒടുവിൽ തെക്കുകിഴക്കേ പാറകളിൽ കേറി നടന്നു് അപ്രത്യക്ഷമായി. അതൊരു വിചിത്രമായ കീരിയായിരുന്നു.

ചോ: സ്മൃതി സങ്കല്പം ഇവ തമ്മിലുള്ള ബന്ധമെന്തു്? മനസ്സിനും ഇവകൾ തമ്മിലുള്ള സംബന്ധവും അറിഞ്ഞാൽ കൊള്ളാം.

ഉ: സ്മൃതി സങ്കല്പങ്ങൾ മനസ്സിന്റെ പ്രകൃതം അഥവാ ധർമ്മമാണ്. മനസ്സ് അഹന്തയുടെ സന്തതിയാണ്. അഹന്ത ആത്മാവിൽ നിന്നു മുളപ്പത്തികൊള്ളുന്നു.

നവംബർ 6, 1935

86. ക്രിസ്തുമതവിശ്വാസത്തിന്റെ യഥാർത്ഥ്യം, ശരീരമാകുന്ന കുരിശു മരത്തിൽ ജീവത്വത്തെ (അഹന്തയെ) തറഞ്ഞു മാററിയാൽ എന്റെ പിതാവും ഞാനും ഏകമായി നിൽക്കുന്ന അഖണ്ഡാത്മകത്വം (മഹത്തായ ഉയർത്തെഴുന്നേല്പ്) സിദ്ധിക്കുന്നു. എന്നതാണ് എന്നുഭഗവാൻ വിശദീകരിക്കുകയുണ്ടായി.

87. ക്രിസ്തുദേവനെ കുരിശിൽ തറച്ചപ്പോൾ അദ്ദേഹം 'എന്റെ ദൈവമേ ! എന്റെ ദൈവമേ!' എന്നെന്തിനു വിളിച്ചു എന്ന് ഒരുത്തമ യൂറോപ്യൻ ഭക്തനായ എ. ഡബ്ളിയു. സാത്വിക്ക് ചോദിക്കുകയുണ്ടായി.

ഉ; അതു് തന്നോടടുത്തു ക്രൂശിക്കപ്പെട്ട രണ്ടു തസ്കരന്മാരെ ഓർത്തുള്ള പരിദേവനമായിരിക്കാം. അതേതുവിധമായാലും അതുകൊണ്ടുകുറവൊന്നുമില്ല. ഒരു ജ്ഞാനിക്ക് ഏതു സമയത്തും എവിടെ വച്ചും മോചനം ലഭിച്ചെന്നു വരാം. ജീവന്മുക്തൻ സമാധിയിലിരിക്കുമ്പോൾ ശരീരത്തെ ത്യജിച്ചു എന്നു വരാം. ആ സമയം ദേഹം മറഞ്ഞുപോയെന്നും വരാം. രോഗം പിടിപെട്ട് അഴിഞ്ഞെന്നിരിക്കാം. ഏതു വിധത്തിൽ ദേഹം അഴിഞ്ഞുപോയെന്നു വന്നാലും അവരുടെ എല്ലാം ആത്മജ്ഞാനത്തിനു വ്യത്യാസമൊന്നുമില്ല. ജ്ഞാനിയെക്കണ്ടിട്ടു ചിലർ സഹതപിച്ചെന്നു വരാം. അവരുടെ പ്രകൃതം കണ്ടിട്ട് അവരെപ്പററി മറെറന്തെങ്കിലും ധരിച്ചു എന്നു വരാം. എന്നാൽ അവൻ തന്റെ ദേഹാത്മബുദ്ധിയിൽ തീരെ ഒടുങ്ങിയവനായതുകൊണ്ട് ദൈത്വവിചാരവും ദുഃഖവും അവനെ ബാധിക്കുന്നില്ല. അവനെന്നും അഖണ്ഡാനന്ദ സ്വരൂപനായിരിക്കും.

88. സെയിന്റു് പാളിന്റെ സാക്ഷാൽക്കാരത്തിനും ക്രിസ്തുവിനും തമ്മിലെന്തുബന്ധം?.

ഉ; സാക്ഷാൽക്കാരം നിരുപാധികമാണ്. രൂപങ്ങളുമായി അതിനു ബന്ധമൊന്നുമില്ല. പാളിനു സ്വസ്വരൂപാനുഭൂതിയുണ്ടായപ്പോൾ അദ്ദേഹം അതിനെ ക്രിസ്തുതത്വവുമായി ബന്ധപ്പെടുത്തിയതായിരിക്കാം.

ചോ; എന്നാൽ അപ്പോൾ പാൾക്രിസ്തു ഭക്തനായിരുന്നില്ലല്ലോ.

ഉ: സ്നേഹം മൂലമോ മറ്റേതെങ്കിലും നിമിത്തത്താലോ കൃഷ്ണവിൻെറ സ്മരണയുണ്ടായിരുന്നുവെന്നതാണു മുഖ്യം. രാവണാദി രാക്ഷസന്മാർ ശത്രുത്വത്തിൽ കൂടി ഭഗവാനെ സ്മരിച്ച് മുക്തിയെ പ്രാപിച്ചു. ആത്മബോധത്തെത്തന്നെ കൃഷ്ണബോധമെന്നു പറഞ്ഞു പോരുന്നത്.

89. ജ്ഞാനാഗ്നിയിൽ മനസ്സെരിഞ്ഞു മായുന്നതാണു കർപ്പൂരാരാധന. ജ്ഞാനാഗ്നിയിൽ എല്ലാം എരിഞ്ഞൊടുങ്ങിയശേഷം അവശേഷിക്കുന്ന അഖണ്ഡസത്താസ്വരൂപമാണ് വിഭൂതി. കുങ്കുമം സ്വരൂപാനുഭൂതിയാകുന്ന ചിച്ഛക്തിയാണെന്നും ഭഗവാൻ പ്രസ്താവിച്ചു. കൂടാതെ വിഭൂതി പരാ അപരാ എന്നു രണ്ടു വിധമാണെന്നും അതിൽ 'പര' അഖണ്ഡാത്മസ്വരൂപമാണെന്നും അതിന്റെ സ്മാരകമാണ് അപരാവിഭൂതിയെന്നും അരുളിച്ചെയ്തു.

90. ത്രിമൂർത്തികളുടെ ക്രമം:

പിതാവ് — ഈശ്വരൻ
ചൈതന്യം — ആത്മാവ്
പുത്രൻ — ഗുരു.

''ഈശ്വരോ, ഗുരുരാത്മേതി മൂർത്തിഭേദവിഭാഗിനേ
വ്യോമവത് വ്യാപ്തദേഹായ ദക്ഷിണാമൂർത്തയേ നമഃ''

അതായത് ഈശ്വരൻ ഭക്തനു ഗുരുരൂപത്തിൽ ദർശനം കൊടുക്കുന്നു. ഈശ്വരൻ ചൈതന്യവും ഈ ചൈതന്യം എല്ലാടത്തും സന്നിഹിതവുമാണ്. സ്വസ്വരൂപസാക്ഷാൽക്കാരത്തിൽകൂടി ഈശ്വരനെത്തന്നെ സാക്ഷാൽകരിക്കുകയാണ്. ഈശ്വരൻ, ഗുരു, താൻ എന്നു മൂന്നു വിധമായി പിരിഞ്ഞു നിൽക്കുന്നതും ആകാശംപോലെ അതിരറ്റതുമായ ദക്ഷിണാമൂർത്തിക്കു നമസ്കാരം.

91. ബംഗാളിൽ നിന്നും ഭഗവാനെ ദർശിക്കാൻ വന്ന ഒരു ഭക്തൻ മനസ്സിനെ എങ്ങനെ നിയന്ത്രിക്കാമെന്നു ചോദിച്ചു.

ഉ: മനസ്സെന്നു പറയുന്നതെന്തിനെയാണ്?

ചോ: ഈശ്വരനെ ധ്യാനിക്കാൻ തുടങ്ങുമ്പോൾ. മനസ്സവിടെ നിൽക്കുന്നില്ല. മറ്റു വിഷയങ്ങളുടെ പിറകേ ഓടുന്നു. അങ്ങനെ സംഭവിക്കരുതെന്നാഗ്രഹിക്കുന്നു.

ഉ: ചലനമാണ് മനസ്സിന്റെ സ്വഭാവം. നിരന്തരമായ ധ്യാനാഭ്യാസത്താലും വൈരാഗ്യത്താലും അതിനെ വശപ്പെടുത്തേണ്ടതാണെന്നും ഭഗവദ്ഗീതയിൽ പറയുന്നു. പലവിധ ചിന്തകളാൽ ചിതറിപ്പോകുന്ന മനസ്സ് ബലഹീനമായിപ്പോകുന്നു. ദുർബലമനസ്സ് ഒന്നിനെപ്പററി നിൽക്കുകയില്ല. ഒരു ലക്ഷ്യത്തിൽ അടക്കി നിറുത്തി ശീലിക്കണം. ഒന്നിൽ ചേർന്നു നിൽക്കുന്തോറും മനസ്സിനു ബലമേറും.

ചോ; മനസ്സിനു ബലം കൂട്ടുമെന്നു പറഞ്ഞാലതെന്താണ്!.

ഉ; വിക്ഷേപം (ചലനം) കൂടാതെ മനസ്സു നിലച്ചുനില്ക്കുന്നതിനെ മനോബലമെന്നു പറയാം

ചോ: അതെങ്ങനെ സിദ്ധിക്കും?.

ഉ; അഭ്യാസം കൊണ്ടുതന്നെ. ഭക്തനു് ഈശ്വരൻ സ്വന്തം കരുത്തിനെ കൊടുക്കുന്നു. ജ്ഞാനാഭ്യാസി അന്തർമ്മുഖനായി തന്റെ സത്യത്തെ ആരായുന്നു. ഏതു മാർഗ്ഗമവലംബിച്ചാലും പ്രയത്നം കൂടിയേ തീരൂ.

ചോ; ആത്മവിചാരത്തിൽ മനസ്സുന്നിയതിനു ശേഷവും മനസ്സ് നമ്മെ കബളിപ്പിക്കാൻ തുടങ്ങുന്നു. ഇതു നാം പിന്നീടേ അറിയുന്നുള്ളൂ.

ഉ: അതെ, അതെ. എല്ലാ കൗശലങ്ങളും അതിനറിയാം. എന്നാലും അഭ്യാസം നിഷ്ഫലമാവുകയില്ല. ആരംഭത്തിൽ മനസ്സ് അപ്പപ്പോഴം ലക്ഷ്യത്തിൽ നിൽക്കും. ക്രമേണ കൂടുതൽ നേരം ലക്ഷ്യത്തിൽ നില്ക്കുന്ന വൈഭവമുണ്ടാകും, അവസാനം അലച്ചിൽ മാറി നിശ്ചഞ്ചലമായിത്തീരും. ആ അവസ്ഥയിലേ അതുവരെ വെളിപ്പെടാതിരുന്ന നിജശക്തി തന്റെ പൂർണപ്രഭാവത്തോടെ പ്രകാശിക്കുകയുള്ളൂ. സാത്വികമനസ്സ് വിചാരമററ് ഉപശാന്തമായിത്തീരും. രാജസമനസ്സ് വിചാരജടിലമായിരിക്കും. സാത്വികം അഖണ്ഡചൈതന്യധാരയോടു ചേർന്ന് ഏകാകാരമായി നിൽക്കും.

ചോ: ഇങ്ങനെ ചൈതന്യാകാരമാവുന്നതിനു മുമ്പ് മനസ്സിനെ മാററി നിർത്താനാവുമോ?.

ഉ: ആഹാ! ചൈതന്യധാര പുത്തനായിട്ടുണ്ടാകുന്നതല്ല. എപ്പോഴും ഉള്ളതാണ്.

നവംബർ 7, 1935.

92. ഒരു സന്ദർശകൻ: മനോനാശമാർഗ്ഗം ആപൽക്കരമാണെന്നും മൃത്യുപാസനയേ ആകാവുള്ളുവെന്നും ചിലർ പറയുന്നു. അതെന്താണ്?

ഉ: ആർക്കാണാപൽക്കരം? ആപത്തായാലും സമ്പത്തായാലും അതു ആത്മാവിനന്യമായിട്ടായിരിക്കാനൊക്കുമോ? ഇടതടവില്ലാതെ 'ഞാൻ, ഞാൻ' എന്നു വിളങ്ങുന്ന അഖണ്ഡബോധജലധിയിലെ ഒരു കുമിളയാണ് അഹങ്കാരസ്വരൂപനായ ജീവൻ. കുമിളയും ജലംതന്നെ. കുമിളയായിട്ടിരിക്കുമ്പോഴും അതു ജലത്തെ വിട്ടിരിക്കുന്നോ. കുമിള പൊട്ടിയാലും കടലിൽ തന്നെ. ഈ സാർവ്വത്രിക സത്യത്തെ അറിയാതെ കുന്നുകളില്ലാത്ത മാർഗ്ഗങ്ങളിൽ കൂടിയും കർമ്മം, ഭക്തി, യോഗം തുടങ്ങിയ വിവിധ പിരിവുകളിൽ കൂടിയും വീണ്ടും അവയുടെ പാഠങ്ങളിൽ കൂടിയും പാഠാന്തരങ്ങളിൽ കൂടിയും ഭാഷ്യങ്ങളിൽ കൂടിയും വൈദഗ്ദ്ധ്യത്തോടുകൂടി ജിജ്ഞാസുക്കളെ നട്ടംതിരിപ്പിക്കുന്നു. വിശദീകരണങ്ങളും അവയുടെ സങ്കീർണതകളുംമൂലം ജിജ്ഞാസുക്കൾ കബളിപ്പിക്കപ്പെടുകയാണ്. ഫലത്തിൽ അരബ്ഭ്രാന്തന്മാരായ ജിജ്ഞാസുക്കളെ മുഴുബ്ഭ്രാന്തരാക്കിത്തീർക്കുകയാണ്. പ്രമാണങ്ങളെത്ര, നിയമങ്ങളെത്ര, തത്വങ്ങൾ, സിദ്ധാന്തങ്ങൾ, മതങ്ങളും, വിശ്വാസങ്ങളുമെത്രയെത്ര! അപ്പാ! തന്റെ സത്യമറിയാനാണോ ഇതെല്ലാം?.

ഇന്ദ്രിയങ്ങളിൽ കൂടി അറിയുന്ന വിഷയങ്ങളെ നാം പ്രത്യക്ഷങ്ങളെന്നുപറയുന്നു. ഇന്ദ്രിയങ്ങളുടെ സഹായം കൂടാതെ നേരിട്ട് എപ്പോഴും അറിയപ്പെടുന്ന, ആത്മാവായ, തന്നെ പോലെ അത്ര പ്രത്യക്ഷമായ വസ്തുവേറെയുണ്ടോ? ഇന്ദ്രിയ കരണാദികളുടെ സഹായത്തോടുകൂടി അറിയപെടുന്നതു എങ്ങനെ പ്രത്യക്ഷമാകും? അതിനെ അപ്രത്യക്ഷമെന്നു വേണം പറയാൻ. താനാകുന്ന അറിവാണ് പ്രത്യക്ഷം, ഇതെല്ലാവർക്കും പൊതുവായ അനുഭവമാണ്. താനുണ്ടെന്നറിയാൻ മറ്റൊന്നിന്റെ സഹായം വേണോ?

ആദിയന്തമറ്റ അഖണ്ഡിത പരിപൂരണം താനായ, തൻമയമായ തന്നെ താൻ 'ഞാൻ' എന്നുണരുന്നു. 'ഞാൻ' എന്നതു് അതിന്റെ ഉത്തമ നാമം. ഓം തുടങ്ങിയവ പോലും അതിനു ശേഷമുള്ളതാണു്. ആ അഖണ്ഡ ബോധാനുഭവമാണു് മോക്ഷം.

ഇതിനാധാരമായ ശ്രുതി 'അഹംബ്രഹ്മാസ്മി' എന്ന മഹാവാക്യം. ഇത്രയും പ്രത്യക്ഷമായതിനെ കൂടിയും ചൂണ്ടിക്കാണിച്ചു പഠിപ്പിച്ചിട്ടു മാത്രം അറിയേണ്ടിയിരിക്കുന്നു, ശ്രുതികളുടെ സാരമെന്നു മഹത്തുക്കൾ അരുളിച്ചെയ്യുന്നതു് ഇതിനെത്തന്നെ.

നവംബർ 9, 1935

93. ആത്മസ്വരൂപത്തെ അറിഞ്ഞു കൊണ്ടിരിക്കുകതന്നെയാണു്. എങ്കിലും തനിക്കൊരു സ്ഥിതിയില്ലെന്നാണു് അവൾക്കു തോന്നിക്കൊണ്ടിരിക്കുന്നതു്. അത്ഭുതം! തനിക്കെന്തില്ലയോ അതുണ്ടെന്നും എന്തുണ്ടോ അതില്ലെന്നും കല്പിച്ചുകൊണ്ടിരിക്കുന്നു. പ്രപഞ്ചത്തെ മനുഷ്യൻ തനിക്കന്യമായി കാണുന്നതുപോലെ കരുതുന്നു. അതാണാശ്ചര്യത്തിനും ആശ്ചര്യമായിരിക്കുന്നതു്. പ്രത്യക്ഷമോ, അനുമാനമോ യുക്തിയോ ഏതായാലും അറിയുന്നവനുള്ളപ്പോഴേ അവയുമുള്ളൂ, അവൻ മായുമ്പോൾ അവനോടൊത്തു് അതുകളും മായും. അവനോടു ചേർന്നാൽ മാത്രമേ അവയ്ക്കു നിലയുള്ളൂ.

94, ഒരു ഭക്തൻ:

ഞാനെത്രയോ അപകൃത്യങ്ങളും, കുറ്റങ്ങളും ചെയ്തുപോയിട്ടുണ്ടു്. അതെല്ലാം പൊറുത്തു് ഭഗവാനു മാപ്പുതരുമോ?

ഉ: ഭഗവാൻ ആരോടും അതൃപ്തിയുള്ളവനല്ല. തന്റെ മനസ്സു തന്നെ ബാധിക്കാതിരുന്നാൽ അതു മതിയാവും.

95, മേജർ എ. ഡബ്ലിയൂ സാഡിക് ഇപ്രകാരം ചോദിച്ചു;

തനിക്കു് ചിലപ്പോൾ സാക്ഷാൽകാര അനുഭൂതി ഉണ്ടാകാറുണ്ടെന്നും എന്നാൽ അതിന്റെ ശക്തി കുറെ നേരം ഉണ്ടായിരുന്നിട്ടു് പിന്നീടു് ക്രമേണ ഇല്ലാതായിപ്പോകുമെന്നും മി. എഡ്വേർഡ് കാർപ്പെന്റർ ഒരു പുസ്തകത്തിലെഴുതിയിരിക്കുന്നു. എന്നാൽ ശ്രീരമണഗീതയിൽ പറയുന്നതു് ഹൃദയഗ്രന്ഥി ഒരി

ക്കൽ ഭേദിച്ചാൽ അത്' എന്നന്നേക്കും ഭേദിച്ചതുതന്നെ എന്നാണ്. ആത്മാനുഭൂതിക്കു ശേഷവും ബന്ധം ഏർപ്പെടുമോ?

ഉ: ഗുരുവരുളാൽ സ്വപ്രകാശ അഖണ്ഡൈക സച്ചിദാനന്ദ സ്വരൂപപ്രാപ്തിവന്നു ആനന്ദം പൂണ്ട ശിഷ്യൻ ഗുരുപാദത്തിൽ സാഷ്ടാംഗപ്രണാമം ചെയ്തു.

"അനുപമമായ ഈ മഹാഅനുഗ്രഹത്തിന്' ഞാനെന്തു നന്ദി ചെയ്യാൻ" എന്നുകേട്ടപ്പോൾ ഗുരുനാഥൻ കാരുണ്യ പൂർവ്വം അവനെ നോക്കി "ഈ ആനന്ദത്തെ വിട്ടുകളയാതെ നീ എന്നും ആനന്ദ സ്വരൂപത്തിൽ തന്നെ ഇരുന്നു കൊള്ളുന്നതു മാത്രമാണ്' ഗുരുദക്ഷിണ' എന്നരുളിച്ചെയ്തതായി കൈവല്യനവനീതത്തിൽ പറഞ്ഞിരിക്കുന്നു.

ചോ; ഇത്ര വിശേഷമായ ആനന്ദത്തെ ഒരാൾ എങ്ങനെ നഷ്ടപ്പെടുത്തും?.

ഉ: ജ്ഞാനം ദൃഢമാകാത്ത അവസ്ഥയിൽ അനാദി വാസനയാൽ തിരിഞ്ഞുമാറി വീണ്ടും അജ്ഞാനത്തിൽ പെട്ടെന്നു വരാം.

ചോ: ഒരിക്കൽ അനുഭവിച്ച ആനന്ദം നിലച്ചു പോകാതെ അതിനെ ഹനിക്കുന്ന വിഘ്നങ്ങളെന്താണ്? അവയെ ഹരണം ചെയ്യുന്നതെങ്ങനെ?

ഉ; തന്നെ അറിയാത്ത അജ്ഞാനം ഇങ്ങനെയോ, അങ്ങനെയോ എന്ന സംശയവും ശരീരം ഞാനാണ്, ലോകം ഉള്ളതാണ്' എന്നു കരുതുന്ന വിപരീതവുമാണ്' വിഘ്നങ്ങൾ. ഇവ മൂന്നും ശ്രവണ, മനന നിദിധ്യാസനങ്ങളാലൊഴിയും

താൽക്കാലിക അനുഭവത്താൽ ബന്ധമൊഴിഞ്ഞതായി വരുകയില്ല. അപ്പോഴത്തേക്ക്' ബന്ധമറ്റ്' വിമുക്തനായെന്നു തോന്നിയാലും ബന്ധ വാസനകൾ ഉള്ളിൽ സൂക്ഷ്മരൂപേണ മറഞ്ഞു നിൽക്കും. പിന്നീട്' എഴുമ്പിത്തുടങ്ങും, ഇപ്രകാരം വീണ്ടും ബദ്ധരായ്ത്തീരുന്നവരെ യോഗഭ്രഷ്ടരെന്നുപറയും. വാസനകൾ വീണ്ടും ഉദയമാകാനിട കൊടുക്കാതെ താൻ തന്നിലേ

നിന്നുകൊണ്ടാൽ വാസനകൾ ഒഴിഞ്ഞുമാറും. വാസനകൾ നിശ്ശേഷം മാഞ്ഞിടത്തു് ദൃഢജ്ഞാനം നിരന്തരമായും സഹജമായും പ്രകാശിക്കും. അജ്ഞാനബന്ധം പിന്നീടൊരിക്കലും കുരുക്കുകയേയില്ല.

ചോ; ഇതു പോലെ സത്യം ശ്രവിക്കാൻ ചിലർക്കേ ഭാഗ്യമുണ്ടാവുകയുള്ളൂ എന്നു പറയുന്നു!

ഉ; ശ്രവണം രണ്ടു വിധം. ഒന്നു ഗുരുമുഖത്തിൽ നിന്നും. ഞാനാരു്” എന്ന ചോദ്യംതന്നിൽ തന്നെ ഉദിച്ചു് ഉള്ളിൽ സ്വയം അന്വേഷിച്ചു് അഖണ്ഡ, അഹംസ്ഫൂർത്തിയാണു താനെന്നു സ്വയം ബോധിച്ചുകൊള്ളുന്നതു മറ്റൊന്നു്. ഇതാണു് ശരിയായ ശ്രവണം. തന്നിൽ ഉണ്ടാകുന്ന ശ്രവണത്തെ അനുസന്ധാനം ചെയ്യുന്നതു മനനം. അതിൽ ഏകാഗ്രനായി ഭവിക്കുന്നതു് നിദിദ്ധ്യാസനം.

ചോ: താൽക്കാലിക ആത്മാനുഭവം സമാധിയാകുമോ?

ഉ: അല്ല, അതു നിദിദ്ധ്യാസനമേയാകുന്നുള്ളൂ.

ചോ: എങ്ങനെയും യഥാർത്ഥ തത്ത്വോപദേശം അപൂർവ്വം പേർക്കേ സിദ്ധിക്കയുള്ളൂ.

ഉ: ജ്ഞാനമാർഗ്ഗത്തെ അവലംബിക്കുന്നവർ, ഉപാസനകൾ ചെയ്തു തീർത്തവർ (കൃതോപാസകർ) തീർക്കാത്തവർ (അകൃതോപാസകർ) എന്നു രണ്ടു മട്ടുണ്ടു്. കൃതോപാസകൻ നിരന്തരഭക്തിയാൽ വാസനകളെ ഏതാണ്ടു വിജയിച്ചു ചിത്തശുദ്ധിവരുത്തി അനുഭവേച്ഛക്കാളാകും. അങ്ങനെയുള്ളവർ സദ്ഗുരുമുഖേന ആത്മതത്വം ഗ്രഹിച്ചു് ആത്മാനുഭവം നേടും. മറ്റവർ ഉപദേശത്തിനു ശേഷവും സാധനകളെ ശീലിക്കേണ്ടിവരും.

ശ്രവണമനനനിദിദ്ധ്യാസനങ്ങളാൽ മനസ്സിന്റെ ഭ്രമം അല്പാല്പമായി ഒടുങ്ങി കാലക്രമത്തിൽ അനുഭവപരായണരായിത്തീരും. നിദിദ്ധ്യാസനത്തിന്റെ ഒടുവിൽ നാലാമതുള്ള സമാധിക്കു പക്വനായിത്തീരും. അനുഭവം സിദ്ധിച്ചവരെത്തന്നെ ചിലർ ബ്രഹ്മവിത്തു്, വരൻ, വര്യാൻ, വരിഷ്ഠൻ എന്നു് അനുക്രമ

ത്തിൽ പറയുന്നു. എന്നാലും അവരെല്ലാവരും ജീവന്മുക്തരാണെന്നതിനാക്ഷേപമില്ല.

96. മേജർ. എ. ഡബ്ളിയു. സാഡ്വിക്.

പാശ്ചാത്യരിൽ ചിലർ, ഓരോരവസരങ്ങളിൽ ബ്രഹ്മജ്ഞാനം അനുഭവമായി എന്നു പറയുന്നതെന്താണ്.

ഉ: ഏതോ ഒരവസ്ഥയിൽ എങ്ങനെയോ പൊടുന്നനവെ തോന്നുന്ന ആ അനുഭവം വന്നതുപോലെ മറയുകയും ചെയ്യും. ഒരിക്കലും വിട്ടുനീങ്ങാതെ ആരിലുമുള്ള അഖണ്ഡചൈതന്യബോധത്തെ അറിഞ്ഞാൽ ആ അനുഭവം നിലച്ചു നിൽക്കും. 'താൻ ഉണ്ടെന്നെല്ലാർക്കും നിശ്ചയമാണ്'. അതിനെ ആരും നിഷേധിക്കുകയില്ല. ഉറക്കത്തിൽ അബോധനായും ജാഗ്രത്തിൽ ബോധവാനായും ഇരിക്കുന്നുവെന്നെല്ലാരും അവകാശപ്പെടുന്നു. ഈ രണ്ടവസ്ഥയിലും ഇരിക്കുന്ന ആളും ഒന്നാണ്, രണ്ടു പേരല്ല. ഉറക്കത്തിൽ ശരീരബോധമില്ല, ഉണർച്ചയിൽ അതുണ്ടെന്ന വ്യത്യാസമേയുള്ളൂ. ഉറക്കത്തിൽ അഹന്ത അടങ്ങിയിരിക്കുന്നു. ഉണർച്ചയിൽ അഹന്തയും ഉണരുന്നു. അത്രമേയുള്ളൂ. തന്റെ യഥാർത്ഥബോധമാകട്ടെ ഈ ഭേദങ്ങളില്ലാതെ എപ്പോഴും താനേ താനായി വിളങ്ങുന്നു, ഉറക്കത്തിൽ ഉണർവിനെ അറിയിക്കുന്ന ഉപാധികളില്ല. ഉണർച്ചയിൽ ഉപാധിയുണ്ടെന്നറിയുന്നു. ഈ ഉപാധിയാണു ബന്ധം, ശരീരം ഞാനെന്ന തോന്നലാണു വിപരീതഭാവന. ഈ വിപരീതജ്ഞാനം മാറണം. ഈ പ്രതിബന്ധത്തോന്നൽ മാറിയാൽ എപ്പോഴുമുള്ള യഥാർത്ഥ 'ഞാൻ' മറമാറി പ്രകാശിക്കും. ഇതപരോക്ഷജ്ഞാനം. ഇതു തോന്നലല്ല. ഒന്നിനാലും മറയ്ക്കപ്പെടുന്നതുമല്ല. ഉള്ളത് ഉള്ളനാളൊക്കെയുമുള്ളതായിരിക്കും. തോന്നലുകളെല്ലാം മറയും. ശരീരം ജാഗ്രത്തിൽ മാത്രം ഗോചരമാണ്. ശരീരത്തെ ഞാനെന്നഭിമാനിക്കുന്ന അഹന്ത ജാഗ്രത്തിൽ ഉണ്ടാകുന്നു, ഉറക്കത്തിൽ ഇല്ലാതാകുന്നു. മുൻപറഞ്ഞ വിപരീതജ്ഞാനം ഒഴിയുന്നതാണ് ആത്മസാക്ഷാൽക്കാരം—ആത്മാനുഭവം, അതു പുതനല്ല. പഴയതുമല്ല. എപ്പോഴുമുള്ളതു്. അതിനെ മറയ്ക്കുന്ന ആവരണത്തെ മാറ്റുന്നതാണ് മാർഗ്ഗം.

ചോ: ഈ ദേഹബോധം മാറിയെങ്കിലോ എന്നാശിക്കുന്നു.

ഉ: ദേഹത്തു ധരിച്ചിരിക്കുന്ന വസ്ത്രങ്ങളെയെല്ലാം ദൂരെ മാററാം. ദേഹത്തെ എവിടെ മാററിവയ്ക്കാൻ. അതിനെ എവിടെ എടുത്തു മാററിയാലും പിന്നെയും താനതിലല്ലേ ഇരിക്കുന്നതു്.

(മേജർ സാദിക് ചിരിക്കുന്നു)

സത്യം വളരെ ലഘുവാണു്. അതു് നാം ജനിച്ചപ്പോഴേ ഉള്ളതാണു്. അതിനെപ്പററി അത്രയേ പറയേണ്ടിയുള്ളൂ.

ഈ കേവല സത്യത്തെ ബോധിപ്പിക്കാനും, അത്ഭുതമായിരിക്കുന്നു, എത്ര മതങ്ങളും, മാർഗ്ഗങ്ങളും, വിശ്വാസങ്ങളും, വാദപ്രതിവാദങ്ങളും? ദയനീയം!.

ചോ: ജനങ്ങൾ കേവലത്വം അഥവാ ശുദ്ധത്വം കൊണ്ടു തൃപ്തരാകുന്നില്ല. അവർക്കു സങ്കീർണത്വം അല്ലെങ്കിൽ ആർഭാടതവേണം.

ഉ: ശരിയാണു്. ജനങ്ങൾക്കു ആഡംബരം വേണം, വിഷയങ്ങളും വേണം. എല്ലാം വിപുലമായിരിക്കണം തൽഫലമായി പല മതങ്ങളാവിർഭവിച്ചു. ഓരോന്നും കുഴപ്പം പിടിച്ചവ. ഓരോന്നിനും ഓരോ വിശ്വാസം. പ്രത്യേകം അനുയായികളും. അതുകൊണ്ടു് പ്രതിയോഗികളും ഉണ്ടായി,

ഉദാഹരണമായി, ഈശ്വരൻ നമുക്കെത്തും പിടിയുമില്ലാത്ത സ്വർഗ്ഗത്തിലിരിക്കുകയാണെന്നു പറഞ്ഞില്ലെങ്കിൽ ഒരു കൃസ്ത്യനു തൃപ്തിതോന്നുകയില്ല. ഈ രഹസ്യം ഒരു കൃസ്ത്യാനിക്കു മാത്രമേ അറിയാവൂ. യേശുകൃസ്തുവിനു മാത്രമേ നമ്മെ നയിക്കാനമാവൂ. കൃസ്തുവിനെ ആരാധിക്കുക, സ്വർഗ്ഗം പ്രാപിക്കുക. ഇവനോടു് 'ഹേ, നിങ്ങളുടെ സ്വർഗ്ഗം നിങ്ങൾക്കുള്ളിലാണിരിക്കുന്നതു്' എന്ന കേവലസത്യം പറഞ്ഞാൽ അവനു മനസ്സിലാവുമോ? പാമരർ അതിനു അനർത്ഥങ്ങളും കല്പിക്കും. വിവേകിയേ കൃസ്തുവിന്റെ ഉപദേശങ്ങളെ ശരിയായി മനസ്സിലാക്കുകയുള്ളൂ.

മേജർ സാദിക്: തനിക്കു് ധ്യാനത്തിൽ അകാരണമായേർപ്പെടുന്ന ഭയാശങ്കകളെ ഭഗവാനെ ഉണർത്തിച്ചു. സ്ഥൂല ശരീരത്തിൽനിന്നും വേർപെട്ട ജീവൻ ഭയന്നു പോകുന്നു.

ഉ; ആർക്കാണീ ഭയം? ദേഹാത്മബുദ്ധികൊണ്ടാണീഭയം. ജീവൻ ശരീരത്തെപ്പിരിഞ്ഞ അനുഭവം തുടരെയുണ്ടാവുമ്പോൾ, ഈ അനുഭവവുമായി താൻ പരിചയിച്ചു വരുമ്പോൾ ഭയം മാറിപ്പോവും.

നവംബർ 19, 1935

97. പഞ്ചാബിൽ നിന്നും ദർശനത്തിനു വന്നിരുന്ന രാമചന്ദർ എന്ന ഭക്തൻ ഹൃദയത്തെയും ആത്മസാക്ഷാൽക്കാരത്തെയുംപറ്റി ഭഗവാനോടു ചോദിച്ചു

ഉ; ഹൃദയമെന്നു വേദാന്തങ്ങളിൽ പറയുന്നതു സ്ഥൂലശരീരത്തിലുള്ള ഹൃദയമല്ല. ഹൃദ് + അയം (മൈയം) ഇതു കേന്ദ്രമാകുന്നു. എവിടെ നിന്നും ചിന്ത ഉളവാകുന്നുവോ, ഏതിനെ ആധാരമാക്കി ചിന്ത വർത്തിക്കുന്നുവോ ഒടുവിൽ ചിന്തകൾ എവിടെ ഒടുങ്ങുന്നുവോ അവിടമാണ് ഹൃദയം. വിചാരങ്ങളാണു മനസ്സ്. വിചാരങ്ങളുടെ സ്വരൂപമാണ് ഈ ലോകം. സർവ്വത്തിനും കേന്ദ്രം ഹൃദയം. ജീവലോകത്തിന്റെ ഉൽപത്തി, സ്ഥിതി, ലയങ്ങൾക്കധിഷ്ഠാനമായി ഉപനിഷത്തുക്കളിൽ പറയപ്പെടുന്ന ബ്രഹ്മമാണു ഹൃദയം.

ചോ: ആ ഹൃദയത്തെ അറിയുന്നതെങ്ങനെ?

ഉ; ഒരു നിമിഷത്തേക്കുപോലും ആരും തന്നെ അറിയാതെയിരിക്കുന്നില്ല. താൻ തനിക്കു ഒരു ക്ഷണനേരത്തേക്കും ഇല്ലാത്തതായിരിക്കുന്നില്ല. എപ്പോഴും ആ ആത്മസ്വരൂപമായിട്ടുതന്നെ ഇരിക്കുന്നു. അതു ഹൃദയമാണ്.

ചോ; ശരിയായിട്ടു മനസ്സിലായിട്ടില്ല

ഉ; ഉറക്കത്തിൽ ശരീരവും അഹന്തയും അറിയപ്പെടാതിരുന്നാലും അവ ഇല്ലാതാവുന്നുവോ? ഉള്ളതായിത്തന്നെ ഇരിക്കുന്നു, ഉണരുന്നു. അപ്പോൾ നിങ്ങൾക്കുള്ളതെല്ലാം ഉറക്കത്തിലും ഉണ്ടായിരുന്നു. രണ്ടവസ്ഥയിലും താൻ ഒന്നുതന്നെ. ഒരേവ്യത്യാസം. (ഉണർച്ചയിൽ) അറിയുന്നു (ഉറക്കത്തിൽ) അറിയുന്നില്ല. ലോകം മനസ്സിനോടൊത്തുദിക്കുന്നു. മനസ്സിനോടൊ

അസ്തമിക്കുന്നു. ഉദിക്കുന്നതും അസ്തമിക്കുന്നതും ആത്മാവല്ല അതുവേറൊന്നാണ്. അതാണ് മനസ്സിനെ ഉണർത്തുന്നതു്, നിലനിറുത്തുന്നതു്, ഒടുക്കുന്നതും. അതിനാൽ ലോകത്തിനാധാരം മനസ്സാണ്.

നിങ്ങളാരെന്നു കേൾക്കുമ്പോൾ നെഞ്ചിന്റെ വലതുഭാഗത്തു കൈ വച്ചിട്ട് 'ഞാ'നാണെന്നു പറയുന്നു. ഇവിടെ നിങ്ങളറിയാതെ ഹൃദയത്തെ ചൂണ്ടിക്കാണിക്കുകയാണ്. അതിനാൽ ആത്മാവ് അറിയപ്പെടാവുന്നതാണ്. ശരീരത്തിൽ അഹന്ത വ്യാപിക്കുന്നതു് ഈ മൂലസ്ഥാനത്തുനിന്നുമാണ്. 'ആരാണ്' എന്നു് ആരെങ്കിലും നമ്മോടു് കേൾക്കുമ്പോൾ 'ഞാൻതന്നെ' എന്നുത്തരം പറയുന്നു. 'ഞാൻ' എന്നതാണ് നമ്മുടെ നിജസ്വരൂപം. എന്നാലും വിപരീത ജ്ഞാനത്താൽ മനസ്സിനോടും ശരീരത്തോടും അതിനെ ബന്ധപ്പെടുത്തി അനർത്ഥത്തിനിടയാക്കുകയാണ്. ഈ വിപരീതത്തെ മാററുന്നതാണ് ആത്മസാക്ഷാൽക്കാരം. അതായതു്, വിപരീതജ്ഞാനം മാറുമ്പോൾ ആർക്കും സ്വതേ എപ്പോഴുമുള്ളതായിരിക്കുന്ന ആത്മാവു നിരാവരണനായി വിളങ്ങുന്നു.

ചോ; മനസ്സിനെ അടക്കുന്നതെങ്ങനെ?

ഉ; മനസ്സെന്നാലെന്താണ്? ആർക്കുള്ളതു്?

ചോ; മനസ്സ് എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നു. അതിനെ എന്നെക്കൊണ്ടടക്കാൻ കഴിയുന്നില്ല.

ഉ: അതെ, ചലിക്കുന്നതു തന്നെ അതിന്റെ സ്വഭാവം. എന്നാൽ മനസ്സ് നാമല്ല, മനസ്സു് ഉദിക്കുന്നതും ഒടുങ്ങുന്നതുമായിരിക്കുന്നു. എന്നാൽ നാം ഇതു രണ്ടും ഇല്ലാത്തതായി എന്നുമിരിക്കുന്നു. നിത്യസത്തായ ആ ആത്മസ്വരൂപത്തിനന്യമായൊന്നുമില്ല. ഉള്ളതെല്ലാം അതാണ്. (ആത്മാവ്) മനസ്സെന്താണെന്നു ശാന്തമായി ശ്രദ്ധിച്ചാൽ മനസ്സ് മറഞ്ഞു പോകും, ഒന്നിനാലും ബാധിക്കപ്പെടാത്ത ആത്മാവവശേഷിക്കും.

ചോ; അപ്പോൾ മനസ്സിനെ നിയന്ത്രിക്കാൻ ശ്രദ്ധിക്കേണ്ടേ?

ഉ: ആത്മബോധമുണ്ടാവുമ്പോരം നിയന്ത്രിക്കുന്നതിന് മനസ്സ് എന്നൊന്ന് ഉണ്ടായിരിക്കുകയേയില്ല. മനസ്സ് പ്രവർത്തിച്ചാലും ചുമ്മാതിരുന്നാലും സാക്ഷാൽക്കരിച്ച ഒരുവന് ആത്മാവു മാത്രമേ ഉള്ളൂ. ശരീരവും ലോകവും അവയെ കാണുന്ന മനസ്സും ആത്മാവിനു വിധേയമാണ്. ഇവ ആത്മാവിൽ തോന്നി മറയുന്നു. അതുകൊണ്ട് താനായ ആത്മാവിനെ ഉണരേണ്ടതാണ്. ഈ നിഴലുകരം ആത്മാവിനെത്തൊടുകയുമില്ല. അവയുടെ പേരിൽ നിങ്ങരംക്കൊരു വൈഷമ്യം വേണ്ട.

98. മുകളിൽ പ്രസ്താവിച്ചതിനെ ഇപ്രകാരം വിശദീകരിക്കുകയുണ്ടായി. സ്വയം പ്രകാശമായ ആത്മാവാണു ഹൃദയം. ഹൃദയപ്രകാശം മനസ്സിന്റെ ഇരിപ്പിടമായ ബുദ്ധിക്കു സിദ്ധിക്കുന്നതുമൂലമേ മനസ്സും പ്രകാശിക്കുകയാണ്. ആത്മാവിന്റെ പ്രതിബിംബപ്രകാശമായ മനസ്സിനാൽ ലോകം തോന്നപ്പെടുന്നു. തനിക്ക് ആത്മാവിന്റെ പ്രകാശം ലഭിക്കുന്നതിനാലാണ് മനസ്സിന് ലോകത്തെ കാണാൻ വൈഭവമുണ്ടാകുന്നതു്. ആ പ്രകാശമില്ലെങ്കിൽ മനസ്സിനൊന്നും അറിയാനൊക്കുകയില്ല. പ്രകാശത്തിന്റെ ഉറവിടത്തോട്ടു മനസ്സു തിരിഞ്ഞു നോക്കിയാൽ ദ്രഷ്ടാവ്—ദൃശ്യസംബന്ധമായ മനോമയജ്ഞാനം ഒഴിഞ്ഞ് അഖണ്ഡാത്മാവാകുന്ന ഹൃദയത്തിന്റെ പൂർണ്ണജ്ഞാനം സഹജമായി പ്രകാശിക്കും.

ചന്ദ്രൻ സൂര്യനിൽ നിന്നും പ്രകാശം ലഭിച്ച്, അതിനെ നിലാവെളിച്ചമായി പ്രതിഫലിപ്പിക്കുന്നു. സൂര്യപ്രകാശമില്ലാത്ത രാത്രിയിൽ നിലാവൊളിയിൽ വസ്തുക്കളെ കാണുന്നു. സൂര്യൻ വീണ്ടും ഉദിച്ചാൽ ചന്ദ്രനാൽ പ്രയോജനമൊന്നുമില്ല. അതിന്റെ പ്രകാശം സൂര്യപ്രകാശത്തിലൊതുങ്ങുന്നു. ചന്ദ്രന് ഒരു സ്ഥാനമേ ഇല്ലാതെ പോകുന്നു. ഇതുപോലെയാണ് ഹൃദയത്തിനും മനസ്സിനുമുള്ള സംബന്ധം.

ഒരു സന്യാസി ചോദിച്ചു:

99. ആത്മാവ് മനസ്സിനെത്താത്ത അതീത സത്യമാണെന്നു ചിലയിടങ്ങളിലും മനസ്സുകൊണ്ടുതന്നെ അതിനെ പ്രാപിക്കേ

ണ്ടതാണെന്നു മററു ചിലയിടങ്ങളിലും ഉപനിഷത്തുക്കൾ ഘോഷിക്കുന്നു. ഇതിൻെറ യഥാർത്ഥം എന്താണു്.

ഉ: ഞാൻ, എന്റേതു എന്നീപ്രകാരമുള്ള വാസനയൊഴിഞ്ഞ ശുദ്ധസത്വമനം തൻെറ ആദിയായ (ആധാരം) ആത്മാവോടു ഏകാകാരമാകുന്നു. അതിനെയാണു് മനസ്സുകൊണ്ടു് ആത്മാവിനെ അറിയുന്നു എന്നു പറയുന്നതു്. മനസ്സിനു് ആത്മാവിനെ ഒരു വിഷയമായി നേരിട്ടറിയാൻ സാധ്യമല്ല. ഇരുട്ടിലുള്ളതിനെ കാണാൻ ദീപപ്രകാശം ഉതകുന്നു. സൂര്യൻ പ്രകാശിക്കുമ്പോൾ പകൽ ദീപം കൊണ്ടൊരു പ്രയോജനവുമില്ല. സൂര്യനെ ദീപപ്രകാശംകൊണ്ടു് കാണേണ്ട കാര്യമില്ല. സ്വയംപ്രകാശമായ സൂര്യൻ മററുള്ളതുകളെയും പ്രകാശിപ്പിക്കുന്നു. അതുപോലെ വിഷയങ്ങളെ കാണാൻ മനസ്സിൻെറ പ്രതിഫലനപ്രകാശം വേണം. ഹൃദയസ്വരൂപത്തെ കാണുന്നതു മനസ്സിൻെറ പ്രകാശം കൊണ്ടല്ല. മനസ്സു് ഹൃദയാഭിമുഖമായാൽ മതി. മനസ്സു് അപ്പോൾ തൻെറ ഉറവിടത്തിൽ മറയുമ്പോൾ ഹൃദയം പരിപൂർണ്ണമായ ഏകസ്വരൂപമായി നിരാലംബമായി വിളങ്ങും.

100. കൈവല്യനവനീതത്തിൽ നിന്നും ചില ഭാഗങ്ങൾ ഉദ്ധരിച്ചു് ഭഗവാൻ വീണ്ടും വിശദീകരിച്ചു.

കേവല, സ്വപ്രകാശചൈതന്യമാണു് സർവ്വസാക്ഷിയായ ഹൃദയം അല്ലെങ്കിൽ ആത്മസ്വരൂപം. അതിൽനിന്നും അവ്യക്ത ആഭാസ പ്രകാശത്തോടുകൂടിയ (വൃത്തിസ്വരൂപ) ജീവൻ ഉദിക്കുന്നു. അന്തർഗതമായ ബുദ്ധിയും, ബഹിർഗമനം ചെയ്യുന്ന വൃത്തിയും ചേർന്നതാണു് ജീവൻെറ സ്വരൂപം. ബുദ്ധിയും (ആഭാസപ്രകാശത്തോടു ചേർന്ന വൃത്തിയാകുന്ന) മനസ്സും ചേർന്നതു് അങ്കുരാവസ്ഥയിലിരിക്കുന്ന അന്തഃകരണം. വിഷയസ്വരൂപത്തെ വഹിക്കുന്ന വൃത്തികളും സാമാന്യജ്ഞാനവും ചേന്നു് ഈ ദൃശ്യലോകമായിത്തീരുകയാണു്.

ശുദ്ധചൈതന്യമാകുന്ന ആത്മാവിൽ ആത്മാവുതന്നെ ദ്രഷ്ടാവായി നില്ക്കുന്നു. ഈ ദ്രഷ്ടാവു് ബുദ്ധിയായും മനസ്സായും ഭേദിച്ചു നില്ക്കുന്നു. വിഷയാകാരമായിത്തീരുന്ന വൃത്തികളും അവ

യെ പ്രകാശിപ്പിക്കുന്ന സാമാന്യഫല ചൈതന്യവും ചേർന്ന
താണ് (അന്തഃകരണം) അറിവാകുന്നത്. ഈ അറിവ് മനോ
വൃത്തിയുടെ ബാഹ്യവിഷയങ്ങളായി പരിണമിക്കുന്നു. വൃത്തി
കളിൽ പ്രതിഫലിക്കുന്ന ഫലചൈതന്യം വിഷയങ്ങളെ പ്രകാ
ശിപ്പിക്കുന്നു. മനോവൃത്തികളെ അടക്കി, അവയെ പ്രകാശി
പ്പിക്കുന്ന ചൈതന്യത്തിനഭിമുഖമായി നിന്ന് അതിനെ ആശ്ര
യിച്ചാൽ മനസ്സൊടുങ്ങുന്നു. ചൈതന്യപ്രകാശം സ്വതന്ത്രമായ
നിൽക്കും. രജസ്തമോ ഗുണാന്വിതമായ മനസ്സാണ് സാമാന്യ
മായി മനസ്സെന്നു പറയപ്പെടുന്നത്. അവ ഒഴിഞ്ഞ ശുദ്ധസത്വ
മനസ്സ് സ്വരൂപാകാരമായി പ്രകാശിക്കുന്നു. അതാണ് ആത്മാ
നുഭവം. ഇക്കാരണത്താലാണ് മനസ്സിനെക്കൊണ്ടു തന്നെ ആ
ത്മാവിനെ പ്രാപിക്കേണ്ടതാണെന്ന് ഉപനിഷത്തുകൾ ഘോ
ഷിക്കാനിടയായത്.

ശുദ്ധചൈതന്യമാണ് ശാശ്വതസ്വരൂപം. അതു നിത്യാപ
രോക്ഷമായ സാക്ഷി (ജ്ഞാനം) യായി വിളങ്ങുന്നു. അതിൽ
നിന്നും ആഭാസപ്രകാശവും അന്തഃകരണവും ചേർന്നു അറിവായ
ജീവൻ ഉദിക്കുന്നു. വൃത്തികളും അവയെ പ്രകാശിപ്പിക്കുന്ന
പ്രകാശവും ചേർന്നു അറിയപ്പെടുന്ന (ദൃശ്യം—ജ്ഞേയം) വസ്തു
വാകുന്നു. ഇവയിൽ വിഷയങ്ങൾ സ്ഥൂലരൂപത്തിൽ നില്ക്കും.
ഇവയെ പ്രകാശിപ്പിക്കുന്ന പ്രകാശത്തെ ഫലചൈതന്യ (അറി
വ്) മെന്നു പറയുന്നു.

ജീവന്റെ അന്തഃകരണവും സത്വം, രജസ്സ് തമസ്സ് എന്നു
പറയുന്ന ത്രിഗുണാത്മകമാണ്. ഇതിൽ സത്വം സാമാന്യമായ
അറിവിന്റെ പ്രകാശമാണ്. വൃത്തിരൂപമായ മനസ്സും ചേർന്ന
താണു രജസ്സ്. സ്ഥൂലവിഷയങ്ങൾ തമസ്സുമാണ്. അങ്ങനെ
സമഷ്ടി അന്തഃകരണത്തിന്റെ സത്വാംശം (അഖിലജഗന്നായക
നായ) ഈശ്വരനായും, രജസ്സ് ജീവരൂപത്തിലും തമസ്സ് പ്രപ
ഞ്ചരൂപത്തിലും നിൽക്കുന്നു.

ബ്രഹ്മസ്വരൂപത്തിന്റെ സദ്രൂപം സർവ്വത്തിനും അധി
ഷ്ഠാനമായിരിക്കുന്നു. ചിദാനന്ദരൂപത്തിൽ വിശേഷമെന്നു പറ
യപ്പെടുന്ന ഭേദങ്ങളുടെ ആദിയായ മായ ആവിർഭവിക്കുന്നു.

ലോകസൃഷ്ടി പ്രകൃത്യാ ഉള്ളതാണെന്നും നാനാവിഷയഭേദസങ്കല്പത്തോടുകൂടിയതാണെന്നും രണ്ടുവിധം പറയപ്പെടുന്നു. സത്തിനെ മായ മാറ്റുന്നില്ല. ചിദാനന്ദത്തെ മറച്ച് അതിനെ സഗുണമായി നാനാവിഷയങ്ങളാക്കിക്കൊണ്ടിരിക്കുന്നു.

മങ്ങിയ വെളിച്ചത്തിൽ കയറ് പാമ്പിനെപ്പോലെ തോന്നിപ്പിക്കുന്നു. കയറു സദ്വസ്തു. മങ്ങിയ വെളിച്ചം മായ. പാമ്പാണെന്ന അദ്ധ്യാരോപം, നാനാത്വപ്രപഞ്ചം. സദ്വസ്തുവാണ് അധിഷ്ഠാനസത്യം. അതിൽനിന്നും ഒരു നിർദ്ദിഷ്ടസങ്കല്പമായ അഹന്ത ഉദിച്ച് ശരീരമാണു താനെന്നഭിമാനിക്കുന്നു. അഹങ്കാരൻ തന്റെ സത്യത്തെ അറിയാതെ, തന്റെ സങ്കല്പങ്ങളോടു ചേർന്ന് അതുകളാണു താൻ എന്നഭിമാനിക്കുന്ന അജ്ഞാനമാണതിനു കാരണം. യഥാർത്ഥത്തിൽ ജീവൻ ജ്ഞാനസ്വരൂപമാണെങ്കിലും താൻ ദേഹമാണെന്ന വിപരീതജ്ഞാനമുണ്ടാകുന്നു. ഇരുമ്പു ഉണ്ടും അഗ്നിയും ചേർന്ന് അഗ്നിയുണ്ടാകുന്നു. അതുപോലെ ജഡത്തോടു താദാത്മ്യം പ്രാപിച്ചു നിൽക്കുന്ന ചിത്താണ് ജീവൻ.

101. അംബാലയിൽ നിന്നും വന്ന ഒരു ഭക്തൻ:

ദ്രൌപദിയുടെ വസ്ത്രം നീണ്ടുകൊണ്ടിരുന്നു എന്നു പറയുന്നതിന്റെ യുക്തിയെന്തായിരിക്കും?.

ഉ: ആത്മീയ കാര്യങ്ങൾ തത്വങ്ങളെ ആസ്പദമാക്കിയുള്ളവയല്ല. അതു് തത്വാതീതമാണ്. ദ്രൌപദി, തന്നെ ഭഗവാനർപ്പിച്ചപ്പോൾ ഈ അത്ഭുതം നടന്നതായതിനാൽ അതിൽ ദ്രൌപദിയ്ക്കൊരു കൈങ്കര്യവുമുണ്ടായിരുന്നില്ല എന്ന യഥാർത്ഥം മനസ്സിലാക്കി ഭഗവാനെ ശരണം പ്രാപിക്കുക.

ചോ: ഹൃദയത്തെ പ്രാപിക്കുന്നതെങ്ങനെയാണ്.

ഉ: ഇപ്പോൾ നിങ്ങൾ ഹൃദയത്തെ വിട്ടിരിക്കുകയാണോ?.

ചോ: ഞാൻ ശരീരത്തിലിരിക്കുന്നു.

ഉ: ശരീരത്തിൽ ഏതെങ്കിലും ഒരു ഭാഗത്തിലോ, മുഴുവനിലും ചേർന്നോ?.

ചോ; ശരീരം മുഴുവനിലും തന്നെ.

ഉ; ശരീരത്തിൽ എവിടെ ആരംഭിച്ചു, പിന്നീട് വ്യാപിക്കുന്നു?.

ചോ; അറിയാൻ പാടില്ല.

ഉ: നാം എപ്പോഴും ആത്മാവിൽതന്നെയിരിക്കുന്നു. അതിനെ വേർപിരിഞ്ഞെങ്കിലല്ലേ ,വീണ്ടും) പ്രാപിക്കേണ്ടൂ. ഉറക്കത്തിൽ നാം എവിടെ എങ്ങനെയിരിക്കുന്നു. ജാഗ്രത്തിൽ എങ്ങനെയിരിക്കുന്നു. ഇതെല്ലാം അഹങ്കാരന്റെ അവസ്ഥകളെന്നല്ലാതെ നമ്മുടെ അല്ല. ഈ അവസ്ഥാഭേദങ്ങളൊന്നും കൂടാതെ സത്യം ഒരേ അവസ്ഥയിൽ നിൽക്കുന്നു.

ചോ; ഭഗവാൻ പറയുന്നതു മനസ്സിലാകുന്നുണ്ട്. എന്നാൽ അനുഭവത്തിനു എത്തുപെടുന്നില്ല.

ഉ; എത്തുന്നില്ല എന്ന അറിയായ്മ ആർക്ക്.

ചോ; ഇതുകളൊന്നും മനസ്സിലാകുന്നില്ല.

ഉ; എത്തുപെടുന്നില്ല എന്ന ധാരണ തെററാണ്. അങ്ങനെ കരുതുന്നതാരാണ്?

ചോ; ഞാനെന്നു തന്നെ പറയണം.

ഉ; എപ്പോഴും നാം നാമായിട്ടുതന്നെ ഇരിക്കുന്നു. മററാരിരിപ്പില്ല. താൻ തന്നെ താനായിട്ടിരിക്കുന്നതിനെക്കാൾ എളുപ്പം വേറൊന്നില്ല. ഇതിനൊരു പ്രയത്നവും വേണ്ട. മറെറാരാളിന്റെ സഹായവും ആവശ്യമില്ല. ശരീരം ഞാനെന്ന വിപരീതജ്ഞാനത്തെ വിട്ടാൽ മാത്രം മതി. പിന്നീടുള്ളതു് നമ്മുടെ സഹജമായ ആത്മാകാരമാണ്.

102. ഈ ഭക്തൻ അടുത്ത ദിവസവും ഹാജരായി, ശാസ്ത്രജ്ഞാനം അനുഭവത്തെത്തരുകില്ല. അതിനു ഗുരൂപദേശം വേണമെന്നു പറയുന്നു, എത്രയോ ശാസ്ത്രഗ്രന്ഥങ്ങൾ നോക്കിയിരുന്നിട്ടും ഒരനുഭവവും ഉണ്ടാകുന്നില്ല. ഞാനെന്തു ചെയ്യണമെന്നു് ഭഗവാൻ പറയണം.

ഭഗവാൻ ഉത്തരം പറയാതെ മൗനത്തിലിരുന്നു. ആഗതനു ആ മൗനം തന്നെ സമാധാനമായി ഭവിച്ചു.

103. ഇതിനെ സംബന്ധിച്ചു് ഭഗവാൻ അടുത്ത ദിവസം രാവിലെ ഇപ്രകാരം പറഞ്ഞു

ജപം, ധ്യാനം, യോഗം തുടങ്ങിയതിൽ ഒന്നുപദേശിക്കണമെന്നു് താനാഗ്രഹിക്കുന്നു. എന്നാൽ താൻ മുമ്പെന്തു ചെയ്തിരുന്നു എന്നൊന്നും പറയുകയുമില്ല. പിന്നെയവർക്കെന്തുപദേശിക്കാനൊക്കും. ജപത്തെയും അതിൻെറ ഫലത്തെയുംപററി ചിന്തിക്കുന്നതിനു മുമ്പു് ജപിക്കുന്നതാരു്, ഫലമുണ്ണുന്നതാരു് എന്നറിയണ്ടേ? ഇതെല്ലാം സ്വയമേ ചെയ്തുകൂടേ. ആരെങ്കിലും ഉപദേശിച്ചാൽ അല്പം കഷ്ടിച്ചു ചെയ്തിട്ടു്. ഫലത്തിനെക്കാത്തിരിക്കും. ഫലമെന്നു പറയുന്നതു് വല്ല ദർശനമോ, സ്വപ്നമോ—സിദ്ധികളോ ആയിരിക്കും, അതൊന്നുമുണ്ടായില്ലെങ്കിൽ അതിന്മേൽ പരാതി പറയുകയാവും. ദർശനാദികൾ അഭിവൃദ്ധിയുടെ അടയാളമല്ല. മന്ത്രജപാദികൾ ചെയ്യുന്നവൻ തന്നെക്കൂടി അതുകളോടൊത്തർപ്പിക്കണം. അങ്ങനെ മന്ത്രം ഒരിക്കൽ ജപിച്ചാൽ അതിനേറതായ ഫലം ഉണ്ടാവും.. സ്ഥിരബുദ്ധിയോടുകൂടി ഇരിക്കുക എന്നതാണതിൽ പ്രധാനം.

നവംബർ 28, 1939.

104. ഡൽഹിയിൽ, റയിൽവേ ബോർഡിലെ ഒരുദ്യോഗസ്ഥനായ കിശോരിലാൽ ഭഗദ്ദർശനത്തിനായി വന്നിരുന്നു. ഒരു കടുത്ത രോഗിയായിരുന്നതിനാൽ സ്വന്തം സൗകര്യത്തിനു ടൗണിൽ താമസിച്ചുകൊണ്ടാണു വന്നതു്. അദ്ദേഹം ഒരു കൃഷ്ണഭക്തനാണു്. അദ്ദേഹത്തിനു കണ്ടതെല്ലാം കൃഷ്ണനായിരുന്നു. അദ്ദേഹം ചെയ്യുന്നതെല്ലാം കൃഷ്ണൻ ചെയ്യുന്നതായിട്ടാണു് തോന്നിയിരുന്നതു്. പലപ്പോഴും കൃഷ്ണന്റെ ദിവ്യമംഗള സ്വരൂപദർശനവും ലഭിച്ചിരുന്നു. ഒരു മഹാത്മാവു് അദ്ദേഹത്തെ നിർഗ്ഗുണോപാസന അനുഷ്ഠിക്കാൻ ഉപദേശിച്ചു. അതിനെത്തുടർന്നു് ഉപനിഷദ് ഗ്രന്ഥങ്ങളും രമണഭഗവാന്റെ അരുൾ മൊഴികളും (ഇംഗ്ലീഷിൽ) പഠിച്ചു. ഭഗവാൻെറ മൊഴികളിൽ അദ്ദേഹത്തിനു കൂടുതൽ മതിപ്പുതോന്നി. ഒരിക്കൽ രോഗമൂർഛിതനായി മൃത്യം

വക്ത്രത്തിൽ നിന്നും രക്ഷപ്പെട്ട ശേഷം ഇനി മരിക്കുംമുമ്പു ഭഗവാനെ കണ്ടുകൊള്ളാനാഗ്രഹിച്ചിപ്പോഴും വന്നതാണ്.

ചോ; ഭഗവാന്റെ അനുഗ്രഹത്തിനു വന്നതാണ്

ഭഗവാൻ: 'ആത്മൈവാഹം ഗുഡാകേശ, ഞാനാത്മാവാണ്'.

ആത്മാവ് ഗുരുവാണ്. ആത്മാവുതന്നെ അനുഗ്രഹവുമാണ്. ആരും ആത്മാവിനെപ്പിരിഞ്ഞിരിക്കുന്നില്ല. അതു കൂടെയുണ്ട്. അതിന്റെ അനുഗ്രഹത്തിനു ബാഹ്യസ്പർശം ആവശ്യമല്ല.

ചോ: ഞാനതു മനസ്സിലാക്കുന്നു. എനിക്കുവേണ്ടതും ബാഹ്യസ്പർശനമല്ല.

ഉ; എന്നാൽ ആത്മാവിനോളം തന്നെച്ചേർന്നിരിക്കുന്ന മറ്റൊന്നില്ല.

ചോ; മൂന്നുമാസം കൃഷ്ണന്റെ ദർശനമുണ്ടായി. "നിർഗ്ഗുണോപാസനയെപ്പറ്റി ചോദിക്കുന്നതെന്തിന്? സർവ്വഭൂതങ്ങളും തന്നിലും താൻ അവയിലും ശുദ്ധമായറിഞ്ഞാൽ മതി. അതുതന്നെ എല്ലാം, എന്നരുളിചെയ്യുകയുണ്ടായി.

ഉ; അതെ. അതിലെല്ലാമടങ്ങും. സത്യമാണ്. എന്നാൽ അതും ഔപചാരികമായി പറഞ്ഞുവെന്നേയുള്ളൂ. താനേതാൻ എന്ന് ആത്മാവുമാത്രമല്ലേ യഥാർത്ഥത്തിലുള്ളൂ മറ്റൊന്നില്ല. ജഗത്ത് മനസ്സിന്റെ സൃഷ്ടി. മനസ്സാണെങ്കിൽ ആത്മാവിന്റെ ഒരു പ്രതിഭാസം. അതിനാൽ (ഏക) സത്തായ ആത്മാവേ ഉള്ളൂ.

ചോ: എന്നാലും അതിനെ അറിയാൻ കഴിയുന്നില്ലല്ലോ

ഉ; പുത്തനായറിയാനൊന്നുമില്ല. നിത്യ ശുദ്ധ, ബുദ്ധ, മുക്ത സ്വരൂപമാണാത്മാവ്. അതിനന്യമില്ല വികല്പങ്ങളുമില്ല. പുതുതായ് പ്രാപിക്കാനുള്ളതുമല്ല. ഇന്നുള്ള അജ്ഞാനമാണു തടസ്സം. അതിനെ ഒഴിക്കണം അതിന് അതിന്റെ ആദിയെ നോക്കണം, തിരുത്തൽ വേണ്ടതവിടെയാണ്. കാണുന്നവൻ, കാഴ്ച, ഈ ദ്വൈതം, മനസ്സിന്റെ സ്വരൂപമാണ് മനസ്സ് ആത്മസ്വരൂപത്തിൽ വർത്തിക്കുന്നു. അതിനെ വിട്ട് മനസ്സിനൊരു വൃത്തിയുമില്ല.

ചോ: അതെ, അജ്ഞാനമെന്നൊന്ന് പ്രത്യേകമായി നില നിൽക്കും. ഒടുവിൽ രോഗമെന്താണെന്നു ഡാക്ടർക്കു മനസ്സിലാവും. അതിനു തക്ക ചികിത്സ അവൻ ചെയ്യും. മേലാൽ എന്തെങ്കിലും പഠിച്ചറിയണമെന്ന് ഉൽകണ്ഠ ഉണ്ടാവുകയില്ല. ഒരു ഗുരുവിനെ ശരണം പ്രാപിക്കുകയാണ് വേണ്ടതു്. ഞാൻ ശരണം പ്രാപിക്കുന്നു,

105. 'അറിയപ്പെടാത്തവ ഏതറിവിനാൽ അറിയപ്പെട്ടവയാകുമോ' (യേന അശ്രുതം ശ്രുതം ഭവതി) എന്ന് ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിരിക്കുന്നു.

മാധവസ്വാമി: 'തത്വമസി' മഹാവാക്യം ഒൻപതുതരത്തിൽ പറയപ്പെട്ടിരിക്കുന്നല്ലോ അതെന്തു്?

ഉ: ഒൻപതില്ല, ഒരു വിധം തന്നെ. ഉദ്ദാലകൻ, ഉപവാസത്തിൻെറ ഫലമായി, സങ്കല്പമെല്ലാം മനോമയമെന്നു തള്ളീട്ട് തത്വത്തെ ബോധിപ്പിക്കുന്നു.

(1) ഉപവാസത്തിൽക്കൂടി 'സത്തു്' എന്നാൽ മനോനാശത്തിനുശേഷമുള്ള 'ഉള്ളതു്' ആണെന്നു സ്പഷ്ടമായി.

2. പല പുഷ്പങ്ങളിലെയും തേനിനെപ്പോലെ സത്തും എല്ലാത്തിലും ഒന്നായിരിക്കും.

3. ഉറക്കത്തെപ്പോലെ എല്ലാവരിലും സത്തും ഒരേ അനുഭവത്തെ കൊടുക്കുന്നതായിരിക്കും. ഈ അനുഭവത്തെ ആരും അറിയുന്നില്ലല്ലോ എന്നു ചോദിക്കാം. കടലോടു ചേർന്നതു കാരണം, ഇല്ലാതെയായി പോകുന്ന ആറിനെപ്പോലെ സുഷുപ്തിയിൽ ആരും വ്യക്തിത്വമില്ലാത്തവരായി ഭവിക്കുന്നു.

4 കടലിൽ ചേർന്ന നദീജലം പിന്നീടില്ലെങ്കിലും കടൽ ജലം ഉള്ളതാണല്ലോ?.

5. അരഞ്ഞിവിട്ട മരം വീണ്ടും തളിർക്കുന്നു.

6. ഉപ്പുവെള്ളത്തിൽ ഉപ്പ് അരൂപത്തിലുണ്ട്, വ്യാപകമായിട്ടുണ്ട് രുചിച്ചു നോക്കിയാലറിയാം.

7. കാന്താരതാരകത്തിൻെറ സഹായത്തോടെ ഒരുവൻ വീട്ടിലെത്തിച്ചേരുന്നു.

8. സൃഷ്ടി, സ്ഥിതി, സംഹാരത്തിലും സത്തവശേഷിക്കുന്നു. സർവ്വവും അഗ്നിയിൽ വിലയിക്കുന്നു.

9. ശുദ്ധിയുള്ള ഒരാൾ അല്ലെങ്കിൽ സാക്ഷാൽക്കരിച്ചയാൾ എപ്പോഴും സന്തോഷവാനായിരിക്കും. മറ്റുള്ളവർ ക്ലേശങ്ങളിൽപെട്ടിരിക്കും.

നവംബർ 29, 1935.

106. 8–45 ന് സ്വാമി യോഗാനന്ദ, മറ്റു നാലു പേരുമായി വന്നു. നല്ല ആകൃതി, പ്രശാന്തഗംഭീരമായ മുഖഭാവം, കറുത്തു നീണ്ട തലമുടി തോളുകളോടു ചേർന്നു കിടന്നിരുന്നു. അദ്ദേഹത്തിന്റെ സെക്രട്ടറി സി. ആർ റൈറ്റ് ചോദിച്ചു.

ചോ; ഈശ്വരനെ എങ്ങനെയാണു സാക്ഷാൽക്കരിക്കേണ്ടതു്.

ഉ: ഈശ്വരൻ അജ്ഞാത വസ്തുവാണ്. എന്നാൽ ആത്മാവു എപ്പോഴും കൂടെയുണ്ട്. അതു നിങ്ങൾ തന്നെയാണ്. അടുത്തുള്ളതിനെ വിട്ടിട്ട് ദൂരെയുള്ളതിനെ എന്തിനു നോക്കുന്നു,

ചോ; ഈ ആത്മാവുതന്നെയെന്താണ്?

ഉ: ആത്മാവ് ആരാലുമറിയപ്പെടുന്നതാണ്. അവ്യക്തമായിട്ടാണെന്നേയുള്ളു. നിങ്ങൾ ഉണ്ട്. ഈ സ്ഥിതി (ഉണ്മ) തന്നെ ആത്മാവ്. ഞാനാകുന്നു എന്നാണു ദൈവത്തിന്റെ പേരു്. താനായിട്ടവർ ഇരിക്കുന്നു. അതു ബൈബിളിൽ കുറിക്കപ്പെട്ടിട്ടുള്ളതുപോലെ മറ്റെങ്ങും പൊരുംപെടുത്തി പറയപ്പെട്ടിട്ടില്ല. "ഞാനിരിക്കുന്നു എന്നു ഞാനിരിക്കുന്നു" (I am that I am) (എക്സോഡസ് അദ്ധ്യായം 3) ബ്രഹ്മൈവാഹം, അഹംബ്രഹ്മാസ്മി, സോഹം എന്നീ പേരുകളുമുണ്ട്, എന്നാൽ ജീവോഹം (I am) എന്ന പേര് ഏറ്റവും കൂടുതൽ ശരിയായിട്ടുണ്ട്. ശുദ്ധവസ്തു ഉപാധി രഹിതനാണ്. അതാത്മാവാണ്. അതിനെ അറിഞ്ഞാൽ ഈശ്വരനെ അറിയാം. ആത്മാവീശ്വരനാണ്.

ചോ: നല്ലതും ചീത്തയും എന്തിനാണ്?,

ഉ: അവ പരസ്പരം ചേർന്നിരിക്കുന്ന ദൈവതരൂപമാണ്, അതിനെ അറിയാൻ ഒരുത്തൻ ഉള്ളതുകൊണ്ടാണല്ലോ അതു തോന്നപ്പെടുന്നതു്? അതാണഹംകാരൻ. അഹങ്കാരൻ എവിടെ നിന്നുമാണെന്നു ചിന്തിച്ചാൽ ആത്മാവിൽ നിന്നുമാണെന്ന റിയാം അഹംകാരന്റെ ആദിയിലിരിക്കുന്നതേതോ അതാണീ ശ്വരന്റെ സ്വരൂപം.

ചോ: വാസ്തവം. എന്നാൽ ആ ആനന്ദരൂപത്തെ പ്രാപിക്കു ന്നതെങ്ങനെ?

ഉ: ഇപ്പോഴില്ലാത്ത ആനന്ദം മേലുണ്ടാകാൻ പോകുന്നുമില്ല. നമ്മുടെ സ്വരൂപമേ ആനന്ദമാണ്. ഇതിനെ ഉണരാതിരിക്കു ന്നതിനാലാണ് ഈ ചോദ്യം ജനിക്കുന്നതു്. ഈ അല്പജ്ഞാന ത്തോടുകൂടിയിരിക്കുന്നതാരെന്നു ശ്രദ്ധിക്കണം. ഉറക്കത്തിൽ ആർക്കും സുഖം തന്നെ. എന്നാൽ ജാഗ്രത്തിൽ അങ്ങനെയല്ല ഇതിന്റെ കാരണമെന്തു്? ഞാനെന്ന തോന്നലിന്റെ ഉദയമാ ണ് അതു്. നമ്മുടെ ആനന്ദസ്വരൂപത്തെ മറയ്ക്കുകയാണു്. ഈതട സ്സത്തെ മാററാൻ അതിന്റെ ആദിയെ അന്വേഷിക്കണം. ഈ അന്വേഷണത്തിൽ അഹംകാരൻ അതിന്റെ ആദിയായ ആത് മാവിൽ മറയുന്നതു കാണാം. അപ്പോഴ് നമ്മുടെ നിജസ്വരൂപ മായ ആനന്ദം അവിടെ പ്രകാശിച്ചു നിൽക്കുന്നതു കാണാം. അങ്ങനെയല്ലാതെ ആനന്ദം പുത്തനായി പ്രാപിക്കപ്പെടേണ്ട തല്ല. അതിനാൽ നാം ആനന്ദസ്വരൂപത്തിനന്യമാണെന്ന അ ജ്ഞാനമില്ലാതാകണം. ഇതറിയാതെ തപിക്കുന്നതാര്? അഹ ങ്കാരൻ. അഹന്തയെവിടെ നിന്നുമുദിക്കുന്നുവെന്നരായുമ്പോഴ് അതില്ലാത്തതായിത്തീരുന്നു. ആനന്ദസ്വരൂപമായ ആത്മാവ വിടെ അവശേഷിക്കുന്നു. നാം ആ വസ്തുവായിട്ടുതന്നെ ഇപ്പോഴ മിരിക്കുന്നു. സകല സന്ദേഹപ്പൂട്ടുകളെയും തുറക്കുന്ന താക്കോൽ ഈ അന്തർമ്മുഖവിചാരണയാണ്. അതിനാൽ പ്രപഞ്ചമേതോ ന്നൽ അതിന്റെ ഉടമയായ നമ്മിൽ അടങ്ങിയിരിക്കുന്നു എന്നു നല്ലപോലെ മനസ്സിലാക്കാം.

ചോ: ഉത്തമമായ ജീവിതമാർഗ്ഗം എന്താണ്?.

ഉ: അതു് അവരവരുടെ മനോപരിപാകമനുസരിച്ചിരിക്കും. ജ്ഞാനിക്ക് എല്ലാം തന്മയം. അന്യമില്ല, ലോകമൊന്നു

പ്രത്യേകമിരിക്കുന്നുവെന്നും അതിൽ നാമൊരുദേഹത്തിരിക്കുന്നു വെന്നും വിചാരിക്കുന്നതു തെറ്റ്. സത്യമെന്തെന്നാൽ ലോകമെല്ലാം തനിക്കുള്ളിൽ ഇരിക്കുന്നു എന്നതാണ്. കണ്ണിനൊത്തു കാഴ്ചയും. കാഴ്ചയുടെ ആരംഭം കണ്ണിൽ നിന്നാണ്. സ്ഥൂല കണ്ണുകൊണ്ടു നോക്കിയാൽ എല്ലാം സ്ഥൂലരൂപത്തിൽ തോന്നപ്പെടും. സൂക്ഷ്മകണ്ണാകുന്ന മനസ്സുകൊണ്ടു നോക്കിയാൽ എല്ലാം. സൂക്ഷ്മരൂപത്തിൽ തോന്നും. ആത്മാവേ കണ്ണായാൽ കാണാനന്യമെന്നൊന്നുമില്ലാതിരിക്കും. ആ അനന്ത ആത്മ സ്വരൂപംതന്നെ അതിരില്ലാത്ത കണ്ണായി പ്രകാശിക്കും.

ഈ അത്ഭുത മൊഴികൾ ശ്രവിച്ച യോഗാനന്ദശിഷ്യൻ നന്ദി പറഞ്ഞു ഭേദഭാവനയറ്റ് താൻ തന്നിൽതന്നെ നിൽക്കുകയാണ് വലിയ നന്ദി എന്നു ഭഗവാനരുളിച്ചെയ്തു.

107. യോഗാനന്ദൻ: ആത്മബോധം ഉണ്ടാക്കി ലോകത്തെ ഉദ്ധരിക്കുന്നതെങ്ങനെ? അവർക്കെന്തു നിർദ്ദേശം കൊടുക്കണം?

ഉ; ലോകം വിവിധ നിലകളിൽ ചിന്തിക്കുന്നവരാണ്. ഓരോരുത്തരുടെയും പക്വതയും അതുപോലെ വ്യത്യാസപ്പെട്ടിരിക്കും അതിനാൽ ഒരു സമൂഹത്തിനു പൊതുവേ ഉപദേശം അസാദ്ധ്യമാണ്.

ചോ; ഈശ്വരൻ ലോകത്ത് ദുഃഖത്തെ സൃഷ്ടിച്ചിരിക്കുന്നതെന്തിന്? തന്റെ വൈഭവത്താൽ ഈശ്വരൻ ദുഃഖങ്ങളെയെല്ലാം ഒരു നിമിഷത്തിൽ മാററിയിട്ട് എല്ലാവർക്കും ഈശ്വരസാക്ഷാൽക്കാരം കൊടുത്തുകൂടേ?.

ഉ: ദുഃഖം അതിനു മാർഗ്ഗമായിത്തന്നെ നില്ക്കുന്നു.

ചോ; മററുതരത്തിൽ സാക്ഷാൽക്കാരം കൊടുത്തുകൂടേ?.

ഉ; അതീശ്വരന്റെ നിയതിയാണ്. ചോദ്യം ചെയ്യാൻ നാമാര്?.

ചോ; യോഗം, ഭക്തി തുടങ്ങിയവ ദുഃഖനിവൃത്തിക്കു തന്നല്ലോ?.

ഉ; അതെ, അവമൂലംതന്നെ ദുഃഖങ്ങളെ ഒഴിവാക്കുന്നതു്?

ചോ; എങ്ങനെയായാലും ക്ലേശമെന്തിനുണ്ടായിരിക്കണം?

ഉ: ക്രോധമെന്നാലെന്തു്? ക്രോധിക്കുന്നതാര്?

യോഗാനന്ദൻ ഉത്തരം മുട്ടി സംഭാഷണം നിറുത്തി. അദ്ദേഹം എന്നിട്ടു് ഭഗവാനെ നമസ്കരിച്ചു. ഉടനെ മടങ്ങിപ്പോകേണ്ടിയിരുന്നതിൽ വ്യസനിച്ചു് ഭക്തിപരവശനായി കാണപ്പെട്ടു. തന്റെ പ്രവർത്തനങ്ങൾക്കായി ഭഗവാൻെറ ആശീർവാദത്തിനു പ്രാർത്ഥിക്കുകയും ചെയ്തു

103. (സംഭാഷണം 105 നെ തുടർന്നു്) എല്ലാം 'സത്'ൽ നിന്നുമാണുണ്ടാകുന്നതെന്നു് ഉദ്ദാലകൻ ശ്വേതകേതുവിനുപദേശിച്ചു. നിദ്രയിൽ നാം സത്തിനോടു ചേർന്നിരിക്കുകയാണെങ്കിൽ നാം എന്തുകൊണ്ടതറിയുന്നില്ല.

ഉ: എത്രയോ പുഷ്പങ്ങളിലുമുള്ള തേനൊന്നായിരിക്കുന്നു. എവിടെവിടെയെല്ലാം നിന്നെടുത്തതെന്ന ഭേദം അതിലില്ല. അതുപോലെ നിദ്രയിൽ ജീവന്മാർ തങ്ങളുടെ തനിസ്വഭാവത്തിലിരിക്കുന്നു. എവിടെ, എങ്ങനെ എതന്നൊന്നുമറിയാതെ ആ നിലയിൽ ആണിരിക്കുന്നു. ഉണരുമ്പോൾ വീണ്ടും പഴയ വ്യക്തിത്വങ്ങളെ കടന്നു പിടിച്ചുകൊള്ളുന്നു.

ചോ: തേൻ തിരിയെ പൂക്കളിൽ പോകുന്നില്ല എന്നു് ജീവരാശികൾ ഉണരുമ്പോൾ പഴയപ്രകൃതികളെ കൈകൊള്ളുകയാണല്ലോ.

ഉ: കടലിൽ ലയിച്ച നദികൾക്കു് തൻരൂപം നഷ്ടമാകുന്നുണ്ടു്, എന്നാൽ ആ ജലം ആവിയായി മേഘമായി മലകളിൽ വർഷിച്ചുനദികളാകുന്നു. അതുപോലെ ജീവന്മാർ, ഉറക്കത്തിൽ സ്വബോധം നഷ്ടപ്പെട്ടാലും ഉണരുമ്പോൾ അതതു വാസനകളോടുകൂടിയ പഴയ രൂപത്തെ പ്രാപിക്കുന്നു.

ചോ; ഇതെങ്ങനെ സാധ്യമാവുന്നു?.

ഉ: കവരങ്ങൾ വെട്ടിയാലും മരം വീണ്ടും വളരും. ഉയിരിന്നു കേടുവരാത്തിടത്തോളം അങ്ങനെയാണു്. അതുപോലെ മരിക്കുമ്പോൾ ജീവവാസനകൾ ഹൃദയത്തിൽ ലയിച്ചു നിൽക്കും നശിക്കുകയില്ല. ഹൃദയം (ആത്മാവു്) മറെറാരുപാധിയെ സ്വീകരിക്കുമ്പോൾ ഈ വാസനകൾ വീണ്ടും ഉണരും.

ചോ; ഹൃദയത്തിൽ ഒതുങ്ങിനിൽക്കുന്ന സൂക്ഷ്മമായ വാസനകളിൽനിന്നും സർവ്വവും വെളിപ്പെടുന്നതെങ്ങനെ?.

ഉ; ചെറിയ ആലിൻ കുരുവിൽനിന്നും വലിയ ആൽ വൃക്ഷമുണ്ടാവുന്നതുപോലെ നാമരൂപപ്രപഞ്ചമെല്ലാം ആത്മാവിൽനിന്നും വെളിപ്പെടുന്നു.

ചോ; സത്താണ് സർവ്വത്തിനും ആദി എങ്കിൽ അതു അജ്ഞാതമായിട്ടിരിക്കുന്നതെങ്ങനെ?.

ഉ: ഉപ്പുകട്ടി ഗോചരമാണ്. അതു് വെള്ളത്തിൽ കലങ്ങിയാൽ ഗോചരമല്ല. എന്നാലും രുചി നിമിത്തം ഉപ്പിന്റെ സാന്നിധ്യം ഗോചരമാണ്. അങ്ങനെ എങ്ങും വ്യാപകമായ സത്തു് ബുദ്ധിക്കു ഗോചരമല്ലെങ്കിലും അതിനും മേലുള്ള അതീന്ദ്രിയാവസ്ഥയിൽ അനുഭവമാകുന്നു.

ചോ: എങ്ങനെ?

ഉ; ഒരാളിനെ കണ്ണുകെട്ടി ഒരു കാട്ടിൽകൊണ്ടു വിട്ടുകളഞ്ഞാൽ ആരോടെങ്കിലും കേട്ട് കേട്ട് പഴയ സ്ഥാനത്തെത്തിക്കൊള്ളുന്നതുപോലെ അജ്ഞാനി തന്റെ ആദിയെപ്പറ്റി മഹത്തുക്കളോടു ചോദിച്ചറിഞ്ഞു് ആ മഹനീയ സ്ഥാനത്തെത്തുന്നു. "വാക്കു മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സ് പരദേവതയാകുന്ന പരമ്പൊരുളിലും നിലനിൽക്കും" എന്നു് ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു.

ചോ; ജ്ഞാനിയും അജ്ഞാനിയും മരിക്കുന്നു. എന്നാൽ ജ്ഞാനിക്കു മാത്രം പുനർജന്മമില്ലാതാകുന്നതെങ്ങനെ?.

ഉ; അജ്ഞാനി അറിയാതെ ഉറങ്ങുന്നതുപോലെ അറിയാതെ ചാവുന്നു. അറിയാതെ വീണ്ടും ജനിക്കുന്നു. ആ ജീവൻ മരണ അജ്ഞാനത്തിൽ ലയിച്ചു പോകുന്നു. അതേ ജീവസംസ്കാരത്തോടുകൂടി മറ്റൊരുപാധിയിൽപ്പറ്റി വീണ്ടും ജനിക്കുന്നു. ജ്ഞാനി ശരീരത്തോടുകൂടി ഇരിക്കവെ തന്നെ ജീവനെ സത്തായ ആത്മാവിലൊടുക്കി യാതൊരു സംസ്കാരവുമവശേഷിക്കാത്തവനായിരിക്കും. സംസ്കാരം അവശേഷിക്കാത്തിടത്തു് പുനർജന്മവുമില്ല.

ഡിസംബർ 13, 1935

109. അംബാലയിൽ നിന്നും ഭഗവാനെക്കാണാൻ വന്ന രണ്ടു പേർ കുറെ ദിവസങ്ങൾ ആശ്രമത്തിൽ തങ്ങിയിരുന്നു. അവർ മടങ്ങിപ്പോകാൻ യാത്ര പറയുന്ന അവസരത്തിൽ തങ്ങളുടെ സ്നേഹിതന്മാർക്കും മററും ഉള്ള ആദ്ധ്യാത്മിക ആലസ്യത്തെ എങ്ങനെ മാററാനെന്നു ചോദിച്ചു.

ഭഗവാൻ: നാം നമ്മുടെ ആലസ്യത്തെ ആദ്യം മാററുക— അതു് മററുള്ളവർക്കും പാഠമായിത്തീരും. നിങ്ങളുടെ മനസ്സാന്നിധ്യംകൊണ്ടു് മററുള്ളവരെ നിങ്ങളുടെ വശത്തുകൊണ്ടുവരാം. എന്നാൽ അതു് മാനസിക പരിവർത്തനമേ ആകുന്നുള്ളു. അതിനാൽ ആദ്യം നമ്മുടെ ശ്രദ്ധതന്നെ ദൃഢപ്പെടട്ടെ.

ചോ: എന്റെ മയക്കത്തെ ഞാനെങ്ങനെ മാററും.

ഉ: മയങ്ങുന്നതാരെന്നു നോക്കണം. അതിനു് അന്തർമ്മുഖനായിരുന്നു താനാരാണെന്നന്വേഷിക്കണം. നിങ്ങളുടെ സ്വന്തം അന്വേഷണം മററുള്ളവർക്കു പ്രേരകമായിത്തീരും.

ഡിസംബർ 14. 1935

110. ഒരമേരിക്കൻ വനിത ഭഗവാന്റെ സമാധി അനുഭവങ്ങളെപ്പററി ചോദിച്ചു:

ഭഗവന്റെ അനുഭവം നമ്മുടെ പ്രമാണമായിത്തീരും. എന്റെ അനുഭവം മററുള്ളവർക്കു് പാഠാർഹമായിരിക്കുകയില്ല. സമാധിയിൽ ഭഗവാനു് ഉഷ്ണമോ തണുപ്പോ അനുഭവപ്പെട്ടോ? പ്രാരംഭത്തിൽ മൂന്നു വർഷം ഭഗവാൻ സമാധിയിലായിരുന്നപ്പോഴും അനുഭവം എങ്ങനെയായിരുന്നു.

ഭഗവാൻ; മനസ്സിനും അതീത നിലയാണു് സമാധി. അതിനെ വാക്കുകൊണ്ടെങ്ങനെ വർണ്ണിക്കാൻ? ഉറക്കത്തിൽ എങ്ങനെയിരിക്കുമെന്നു പറയാൻ കഴിയുകയില്ലെങ്കിൽ സമാധിയെ എങ്ങനെ വിവരിക്കും?

ചോ; ഉറക്കത്തിൽ ഒന്നും അറിവില്ലാതിരുന്നു എന്നറിയാം.

ഉ; ഈ അറിവും അറിവില്ലായ്മയും മനോമയമാണു്. സമാധി മനസ്സൊഴിഞ്ഞാലുള്ളതാണു്.

ചോ; എന്നാലും ഏതെങ്കിലും ഒരു തരത്തിൽ വിവരി ച്ചുകൂടെ?

ഉ: അനുഭവം കൊണ്ടേ സമാധി എന്തെന്നറിയാനൊക്കുക യുള്ളൂ.

ഡിസംബർ 16, 1935

ചോ; ബ്രഹ്മഭാവനയെപ്പററി അറിഞ്ഞാൽ കൊള്ളാം.

ഉ; ഞാൻ ബ്രഹ്മമെന്നു മനസ്സുകൊണ്ടു ഭാവിക്കുന്നതിലർ ത്ഥമില്ല. സർവ്വം ബ്രഹ്മമെന്ന അനുഭവമാണുവേണ്ടതു്. അതാണു ജീവന്മുക്തി.

കേ; അന്തരം വൃത്തി എന്താണു്?

ഉ; യാതൊരു പററുതലുമില്ലാതെ അന്തഃകരണം ശുദ്ധമാവു മ്പോഴും കർമ്മങ്ങളും തന്നിച്ഛ കൂടാതെ നടക്കും. അതാണ് അന്തരംവൃത്തി.

ഡിസംബർ 17, 1935

112, ഭഗവാൻ പ്രവചിച്ച ഉപദേശ മഞ്ജരിയെപ്പററിച്ചുകൊ ണ്ടിരുന്ന പാറംബ്യണ്ടൻ ജീവേശ്വരജഗൽഭേദമെല്ലാം മിഥ്യ എന്ന ഭാഗത്തെ പരാമർശിച്ച് ''അവിടെ ഈശ്വരൻ എന്ന തിനു പകരം സൃഷ്ടിശക്തി, അഥവാ ഈശ്വരസ്വരൂപം എന്നാ യാൽ നന്നായിരിക്കുകയില്ലേ എന്നു ചോദിച്ചു.

ഉ: എല്ലാം എന്നു പറയുന്ന സമഷ്ടിയെയും സത്തിനെയും ചേർത്താണു് ഈശ്വരൻ എന്നു പറഞ്ഞതു്. അഹന്ത മുതലായ ഇന്ദ്രിയ കരണാദികളെയും സത്തിനെയും ചേർത്തു ജീവനെന്നും പറയുന്നു. നാമരൂപങ്ങളെയും സത്തിനെയും ചേർത്തു് ജഗ ത്തെന്നു പറയുന്നു. ഈ മൂന്നിലും സത്തൊന്നുമാത്രമേ സത്യമാ യിട്ടുള്ളൂ. എല്ലാമെന്ന സമഷ്ടിയും അഹങ്കാരനെന്ന ജീവോപാ ധിയും, നാമരൂപഭേദവും തോന്നൽമാത്രം. സത്തിനെയും തോ ന്നൽ മാത്രമായ അസത്തിനെയും കൂട്ടിച്ചേർത്തു് സത്തിനെ അ സത്തായിട്ടും അസത്തിനെ സത്തായിട്ടും നേരെ വിപരീത

മായി ധരിച്ചു് ഭ്രമിക്കുന്നു. ലോക വ്യവഹാരത്തിൽ ഉള്ളതെന്നും ഇല്ലാത്തതെന്നും പറയുന്ന രണ്ടുമല്ലാത്തതാണു് സത്ത്. ഈശ്വരനെന്നതുൾപ്പെടെ സർവ്വഭാവനയുമററതാണു് സത്യസ്വരൂപം. അതിനാൽ ഭാവനയിൽ പെട്ട 'ഈശ്വരൻ' എന്ന മനസ്സിൻെറ സങ്കല്പം യഥാർത്ഥമല്ല. ഹെബ്രുവാക്കളായ ജിഹോവ' എന്ന വാക്കു് ഈശ്വരൻെറ സത്യത്തെ ശരിയായി കുറിക്കുന്നുണ്ടു്. ഉപാധിയുടെ ബന്ധമില്ലാത്ത സമാധിയുടെ സന്മാത്രം വാക്കിനും ഭാവനക്കും എത്തുപെടാത്ത അതീതമാണു്. അതിനാൽ ,ഈശ്വരൻ' എന്ന വാക്കിവിടെ ഉപയോഗിച്ചിരിക്കുന്നതിൽ പിശകൊന്നുമില്ല. അതുമാറ്റരുതു്. മാറ്റാൻ സാധ്യവുമല്ല.

ചോ: ലോകത്തു് ചരിത്രാതീത കാലത്തും ആധ്യാത്മികം ഉണ്ടായിരുന്നു. പക്ഷെ ബുദ്ധി ഇന്നത്തെപ്പോലെ അന്നു വികസിച്ചിരുന്നില്ല. 'ആരുടെ ബുദ്ധി' എന്നു ഭഗവാൻ ചോദിച്ചതിനു് 'ആത്മാവായ തൻെറ ബുദ്ധി' എന്നു ബ്രണ്ടൻ ഉത്തരം പറഞ്ഞു ബുദ്ധി, ആത്മാവിൻെറ ഒരു കരണമാണു് അതുമൂലം നാനാ വിഷയളെയും അറിയുന്നു. ബുദ്ധി ആത്മാവല്ല. എന്നാൽ അതാത്മാവിനെ വേർപിരിഞ്ഞിരിക്കുന്നില്ല. ആത്മാവുമാത്രമാണു. സനാതനം. ബുദ്ധി ഒരു തോന്നൽ മാത്രം. അതു് നാനാ വിഷയങ്ങളിലും ഓടുന്നു. ബുദ്ധി പണ്ടുമുണ്ടു്. ഇന്നു വികസിച്ചുള്ള ബുദ്ധിയല്ല, അതു് നാനാ വിഷയങ്ങളിലും ഓടുന്നതിനെപ്പററിയാണു പറഞ്ഞതു്. നമ്മുടെ സാധാരണ അനുഭവത്തെ നോക്കാം. ഗാഢനിദ്രയിൽ ബുദ്ധിക്കു് അധികം പ്രകാശമില്ല. ഇപ്പോഴും നല്ല പ്രകാശം. ശൈശവത്തിൽ ബുദ്ധി അധികം പ്രകാശിക്കുന്നില്ല. വളരുന്തോറും പ്രകാശിക്കുന്നു. ഉറക്കത്തിലും ശിശു പ്രായത്തിലും ബുദ്ധി ബീജ രൂപത്തിലില്ലായിരുന്നുവെങ്കിൽ പിന്നീടെങ്ങനെ അതു വെളിപ്പെടും. ഇതറിയാൻ ചരിത്രങ്ങളെ തിരിഞ്ഞുനോക്കേണ്ട. ചരിത്രസത്യമെല്ലാം അതു പഠിക്കുന്നവൻെറ മനസ്സിൻെറ അളവൊപ്പിച്ചിരിക്കും.

113. ഒരാസ്ത്രാക്കാരൻ കർമ്മയോഗത്തെപ്പററിച്ചോദിച്ചു. നമ്മുടെ കർമ്മമെല്ലാം ഒരു നടനെപ്പോലെ ചെയ്യണം. കർമ്മങ്ങൾക്കെല്ലാം സത്തു് ആധാരമായുണ്ടായിരിക്കും. അതിനെ ഓർമ്മിച്ചു് കർമ്മങ്ങൾ ചെയ്യുക. ആഗതൻ ചിത്തശുദ്ധിയെപ്പററി ചോ

ിച്ച. ചിത്തശുദ്ധി മറെറല്ലാം വിട്ടിട്ട് ഒരു കാര്യത്തിൽ മാത്രം ശ്രദ്ധിച്ചിരിക്കാനുള്ളതാണ്. ഏകാഗ്രത എന്നുപറയുന്നതും ഇതു തന്നെ. ഏകാഗ്രത ചിത്തശുദ്ധിക്കുള്ളതാണ്.

ഡിസംബർ 23, 1935

114. കിഴക്കേ ജർമ്മനിയിൽനിന്നും ബാരൺ വൺ വെൽഫി, ചോദിച്ചു ഭൗതിക ജ്ഞാനത്തിനും ആദ്ധ്യാത്മികജ്ഞാനത്തിനും പൊരുത്തം വേണം. ഒരാം അവ രണ്ടിലും തോന്നണം. ഞാൻ പറയുന്നതു ശരിയാണോ എന്തോ?

ഉ; അതെ

ചോ: ബുദ്ധിസ്സും മേൽ ജ്ഞാനോദയത്തിനു മുമ്പ് ഈ ലോകം തന്റെ പ്രജ്ഞയിൽ ഒരു ചലച്ചിത്രം പോലിരിക്കുമോ?

ഉ: ദക്ഷിണാമൂർത്തിസ്തോത്രത്തിൽ ലോകം ഒരു നിലക്കണ്ണാടികളുള്ളിൽ പ്രകാശിക്കുന്ന നഗരക്കാഴ്ചയെപ്പോലെയിരിക്കുമെന്നും- കഠോപനിഷത്തിൽ, തന്നിൽ, താൻ, ഉള്ളവിധം കണ്ണാടിയിൽ നിഴലുപോലെ പ്രകാശിക്കുമെന്നും പറഞ്ഞിരിക്കുന്നു. (യഥാതർച്ചേതദാത്മനി)

ചോ: 1930–ാം വർഷം മുതൽ ലോകമെങ്ങും ആദ്ധ്യാത്മികബോധത്തിന്റെ പ്രസരണം കാണപ്പെടുന്നില്ലേ?

ഉ: എല്ലാം നമ്മുടെ വീക്ഷണം പോലെ കാണപ്പെടുന്നു.

ചോ; സമാധി അനുഭവത്തെ എനിക്കനുഗ്രഹിച്ചരുളണമെന്നു പ്രാർത്ഥിക്കുന്നു.

ഭഗവാൻ ഉത്തരം പറയാതെ മൗനത്തിലിരുന്നു.

ഡിസംബർ 2 , 1935

115. മി: മാരിസ് ഫ്രീഡ്മാൻ; നാമാഗ്രഹിക്കാതെ തന്നെ ചില അത്ഭുത അനുഭവങ്ങൾ ഉണ്ടാകുന്നു. അതെവിടെ നിന്നുണ്ടാകുന്നു?

ഉ: ഇപ്പോളാഗ്രഹിച്ചില്ലെങ്കിലും ആഗ്രഹം മുൻപുണ്ടായിരുന്നു. നിങ്ങൾക്കതറിവില്ലെങ്കിലും ആ ആഗ്രഹം പിന്നീട ഫലിച്ചതാണ്. ജ്ഞാനിയുടെ പ്രാരബ്ധം ഇതു പോലെയുള്ളതാണ്.

115. ചോ: ജീവൻ കർമ്മബദ്ധമാണെന്നു പറയുന്നത് ശരിയാണോ?

ഉ: കർമ്മം അതിൻെറ ഫലം അനുഭവിച്ചുകൊള്ളട്ടെ. നിങ്ങളെ സംബന്ധിച്ച്, നിങ്ങൾ കർത്താവാണെന്നിരിക്കിലല്ലേ ഫലം അനുഭവിക്കേണ്ടിയുള്ളൂ.

ചോ; കർമ്മത്തെ എങ്ങനെ നിവൃത്തിക്കാം.

ഉ: കർമ്മം ആരുടേതെന്നു നോക്കൂ. നിങ്ങൾ കർത്താവല്ലെന്നു മനസ്സിലാക്കിയാൽ നിങ്ങൾ സ്വതന്ത്രനായി. ഈ അകർത്തൃത്വബോധമുണ്ടാവാൻ ഈശ്വരാനുഗ്രഹം ഉണ്ടാകണം. അതിനു പ്രാർത്ഥിക്കൂ. താൻ കർത്താവാണെന്നല്ലാത്ത കർമ്മങ്ങൾ നമ്മെ ബന്ധിക്കുന്നില്ല.

ജ്ഞാനിയിൽ പോലും അവയവായാസങ്ങളെ കണ്ടിട്ട് ലോകം അവനു കർമ്മങ്ങളാരോപിക്കുന്നു. ഉദ്ദേശ്യം, സങ്കല്പം കൂടാതെ ഒരു കർമ്മവും ഉണ്ടാവുകയില്ല. വിചാരം കൂടാതെ ആർക്കും ജീവിച്ചിരിക്കാൻ കഴിയുകയില്ല. എന്നാൽ വിചാരം രണ്ടുതരത്തിലുണ്ട്., ബന്ധഹേതുകം: മുക്തിഹേതുകം എന്ന്. ആദ്യത്തേതിനെ ഒഴിവാക്കണം. രണ്ടാമത്തേതിനെ ശീലിക്കണം. കർമ്മം കൂടാതെ ഫലവുമില്ല. (മുൻ) സങ്കൽപം കൂടാതെ കർമ്മവുമില്ല. മുക്തിയും തീവ്ര പ്രയത്നത്തിൻെറ ഫലമാണെന്നു തോന്നും.

117. ലങ്കയിലുള്ള ഒരാൾ ആത്മ സാക്ഷാത്കാരത്തിൻെറ ആദ്യ നടപടി എന്താണെന്നു ഭഗവാനോട് ചോദിച്ചു. പുസ്തകം പഠിച്ചു പ്രയോജനം കാണുന്നില്ല. മഹർഷി സഹായിക്കുമോ?

ഉ: അങ്ങനെ പറയൂ. ആത്മാവു പുസ്തകത്തിലുണ്ടെങ്കിൽ അതിനെ സാക്ഷാത്കരിച്ചിരിക്കണം. ആത്മാവിനെ പുസ്തകത്തി

നകത്തു കാണാൻ ശ്രമിക്കുന്നതിനെക്കാറം അത്ഭുതം മററൊന്നു ണ്ടോ? എന്നാൽ ഈ ചോദ്യകൃന്നയിക്കാനും ആത്മാവിനെ അന്വേഷിക്കാനും പുസ്തകം ഉപകരിച്ചിട്ടുണ്ട്.

ആഗതൻ; പുസ്തകങ്ങറം നിഷ്പ്രയോജനങ്ങളാണ്. അവ ചുട്ടുകരിക്കണം. ശബ്ദമേ പ്രയോജനം ചെയ്യുകയുള്ളൂ.

മററുള്ളവരും അവരവരുടെ രീതിക്കു സംസാരിച്ചു. ഒടുവിൽ എല്ലാവരും വിഷയത്തിലേക്കു കടന്നു. ഭഗവാൻ മിണ്ടാതിരുന്നു.

118. വേലൂർ, വൂർഹിസ് കാളേജ് തെലുങ്കുപണ്ഡിതൻ ശ്രീരങ്കാചാരി ഭഗവാനോടു നിഷ്ക്കാമ്യ കർമ്മത്തെപ്പററി ചോദിച്ചു. അദ്ദേഹത്തിനു സമാധാനമൊന്നും പറഞ്ഞില്ല. അല്പനേരംകഴിഞ്ഞു് ഭഗവാൻ മലയ്ക്കു സമീപം പോയി. ഈ പണ്ഡിതനും മററു ചിലരും പിന്തുടർന്നു. വഴിയിൽ ഒരു മുറംകമ്പു കിടന്നതു ഭഗവാൻ കയ്യിലെടുത്തു. അദ്ദേഹം തറയിലിരുന്ന് ആ കമ്പിനെ മുള്ളുകളെ മാററി ഒരു പരുപരുത്ത ഇല കൊണ്ടു തേച്ചു മിനുസപ്പെടുത്തി. ഇതു ചെയ്യാൻ അദ്ദേഹം 6 മണിക്കൂർ സമയം എടുത്തിരിക്കും. തന്റെ കമ്പുകളുടഞ്ഞുപോയ ഒരാട്ടിടയന് ഭഗവാൻ ഈ കമ്പു കൊടുത്തു. അവൻ സന്തോഷം വാങ്ങിക്കൊണ്ടു പോയി. ഭഗവാനും ഭക്തന്മാരും ആശ്രമത്തിലേക്കു മടങ്ങി. തന്റെ ചോദ്യത്തിനുത്തരം ലഭിച്ചു. എന്നു് പണ്ഡിതൻ സമാധാനപ്പെട്ടു.

119. ആശ്രമത്തിൽ നാലുനായ്ക്കളുണ്ടായിരുന്നു. താൻ കഴിക്കാത്ത ആഹാരം ആ നായ്ക്കറം കഴിക്കുകയില്ലെന്നു ഭഗവാൻ പണ്ഡിതനോടു പറഞ്ഞു. പരീക്ഷിക്കാൻ പണ്ഡിതൻ ആ പട്ടികറംക്കാഹാരം കൊടുത്തു, അവ തൊട്ടില്ല. അല്പനേരം കഴിഞ്ഞ് ഭഗവാൻ അതിൽ നിന്നും അല്പം എടുത്തു തിന്നു. പിന്നീടു് പട്ടികറം നാലുംചേർന്നു ബാക്കി തിന്നുതീർത്തു.

120. ഒരാറം, കണ്ണുകറം മറച്ചിരുന്ന രണ്ടു മയിലുകളെ ആശ്രമത്തിൽ കൊണ്ടുവന്നു. ഭഗവാൻ അവയുടെ കൺമറ മാററാൻ പറഞ്ഞു. കണ്ണുകറം തുറന്നയുടനെ അവ പെട്ടെന്നു ദൂരെ

പറന്നു പോയി. വീണ്ടും അവയെ സന്നിധിയിൽകൊണ്ടു വന്നു. വീണ്ടും അവ പറന്ന് അകലെപ്പോയി. അവ പട്ടികളെപ്പോലെ പഴക്കമുള്ളവയല്ല, അതിനെ വിട്ടേയ്ക്കാൻ പറഞ്ഞു ഭഗവാൻ. അവ മലയിലേക്ക് പറന്നു പോയി.

121. രണ്ടു മുസ്ലീം ഭക്തന്മാർ വന്നു. ഒരാരം ഇപ്രകാരം സംഭാഷണമാരംഭിച്ചു.

ചോ; ഈശ്വരനു രൂപം ഉണ്ടോ?.

ഉ; ഉണ്ടെന്നാരു പറഞ്ഞു?.

ചോ; ഈശ്വരനു രൂപമില്ലെങ്കിൽ വിഗ്രഹാരാധന ശരിയാവുമോ?.

ഉ: ഈശ്വരനെങ്ങനെയിരിക്കുന്നുവെന്ന് ആരു കണ്ടു?. നാമെങ്ങനെ ഇരിക്കുന്നുവെന്നു നോക്കാം. നിങ്ങൾക്കു രൂപമുണ്ടോ?

ചോ; ഉണ്ടല്ലോ. തിരിച്ചറിയത്തക്ക രൂപത്തോടുകൂടി ഞാനിതാ ഇരിക്കുന്നല്ലോ.

ഉ: അപ്പോൾ കൈ, കാൽ അവയവങ്ങളോടുകൂടിയ ഈഏൺചാൺ ശരീരമാണു നിങ്ങൾ?.

ചോ; അതെ, സംശയമെന്ത്?.

ഉ: ഉറങ്ങുമ്പോൾ ശരീരത്തെ അറിയുന്നില്ലല്ലോ. ആ സമയത്ത് നിങ്ങൾ ഉണ്ടോ, എങ്ങനെ?.

ചോ: ഉണരുമ്പോൾ ഉറങ്ങിയതിനെ അറിയുന്നു.

ഉ; ഈ ശരീരമാണു താനെങ്കിൽ ചത്ത ശരീരത്തെ കഴിച്ചിടാൻ പാടില്ല. എന്നെ കഴിച്ചിടാൻ പാടില്ലെന്നു ചത്ത ശരീരം തടുക്കണം.

ചോ; അതെ, അതെ, ശരീരത്തിനുള്ളിൽ ഇരിക്കുന്ന ജീവനാണു ഞാൻ.

ഉ, കണ്ടോ? വാസ്തവത്തിൽ നമുക്കു രൂപമില്ലെങ്കിലും ഈ ശരീരരൂപത്തോടു ചേർന്നിരുന്നുകൊണ്ട് അതാണ് നാമെന്നു

കരുതുന്നു. അതുപോലെ ശരീരരൂപത്തെ തന്റേതാക്കി ആ രൂപ ത്തോടിരിക്കുന്ന മനസ്സ് രൂപമില്ലാത്ത ഈശ്വരനെ രൂപമുള്ള വനെന്നു സങ്കല്പിച്ചാരാധിക്കുന്നതിൽ തെറ്റെന്ത്? രൂപത്തെ ദത്തെടുത്ത നിങ്ങൾ എന്തു കൊണ്ടീശ്വരന് ഒരു രൂപം കൊടു ക്കുന്നില്ല.

(കൂടുതലൊന്നും സംസാരിക്കാതെ ആ മുസ്‌ലീം ഭക്തന്മാർ യാത്ര പറഞ്ഞു മടങ്ങിപ്പോയി).

ജനുവരി, 1, 1936

122. ക്രിസ്തുമസ്സ് ഒഴിവുകാലത്തു് ഭഗവാനെ ദർശിക്കാൻ ധാരാളം പേർ വന്നിരുന്നു.

ഒരാൾ; ഏകത്വാനുഭവം എങ്ങനെയുണ്ടാകുന്നു?.

ഉ: നാം ഏക ഉണർവ്വുതന്നെ ആയിരിക്കുമ്പോൾ അതിനെ പ്രാപിക്കുന്നതെങ്ങനെ? പ്രാപിക്കുന്നതെങ്ങനെ എന്ന ചോദ്യ ത്താൽ, താൻതന്നെ പ്രാപിക്കേണ്ടതില്ല എന്നു സ്പഷ്ടമാണ്.

ചോ; ആത്മാവെന്നതെന്തു്? അനാത്മാവേതു്? പരമാത്മാ വെന്നു പറയുന്നതേതു്?

ഉ: ക്രമപ്രകാരം ജീവനെയും ജഗത്തിനെയും ഈശ്വരനെയും കുറിക്കും. ഏതു് എങ്ങനെയിരുന്നാലും നാം എപ്പോഴും അവരെ ന്തായിട്ടിരിക്കുന്നു. തന്നെ, താനറിയുന്നതിനു സഹായമെന്തിനു്? എന്നാൽ അധികമാളുകളും തന്നെ പുതിയതായിട്ടൊരു ദൃശ്യമാ യിട്ട് പ്രകാശിക്കുന്ന ഒരു ജ്യോതിയായിട്ടോ മറ്റോ കാണാമെ ന്നു പ്രതീക്ഷിക്കുന്നു. ആത്മാവെങ്ങനെ അപ്രകാരം ഒരു ദൃശ്യ മാവും. അതൊരു ഗോചരവസ്തുവല്ല. എപ്പോഴും ഉള്ളതാണ്. അതു് വെട്ടമോ ഇരുട്ടോ അല്ല. അതു് ഇങ്ങനെ, അങ്ങനെ എന്നു് പറയാൻ നിർവ്വാഹമില്ലാതെ ഉള്ളവിധം ഉള്ളതായിരി ക്കുന്നു. 'ഞാനിരിക്കുന്നു എന്നിരിക്കുന്നു' എന്ന ബൈബിൾ വചനത്തേക്കാൾ കൂടുതൽ അതിനെ വ്യക്തമാക്കിപ്പറയാൻ സാ ധ്യമല്ല. അംഗുഷ്ഠമാത്രം, കതിരവാലിനെക്കാൾ സൂക്ഷ്മം എന്നും മറ്റും അതിനെപ്പറ്റി ഉപനിഷത്തുകളിൽ പറയുന്നതു മന സ്സിനെ ഒരുവിധം തിരിച്ചുവിടാൻ പറഞ്ഞ ലക്ഷണങ്ങളെന്ന ല്ലാതെ യഥാർത്ഥമല്ല. അതു് ഉള്ളതു്, ഇല്ലാത്തതു്,' എന്ന

രണ്ടിൽനിന്നും മാറിയിരിക്കുന്ന ഒരറിവുസ്വരൂപം. സുഖമോ ദുഃഖമോ അല്ലാത്ത ഒരു ശാന്തിരൂപം. ഇതിനെ തായുമാനവർ, 'അഹങ്കാരൻ മറയുമ്പോഴ് മറ്റൊരു 'ഞാൻ' (ആത്മാവായ) 'ഞാൻ' പ്രകാശിക്കും' എന്നു പാടിയിരിക്കുന്നു. 'സത്യമോ മിഥ്യയോ അല്ല, വെട്ടമോ ഇരുട്ടോ അല്ല' എന്നു സ്കന്ദാനുഭൂതിയിലും പറഞ്ഞിട്ടുണ്ട്.

ശ്രീശങ്കരൻ അതീതമെന്നു മാത്രമേ പറഞ്ഞിട്ടുള്ളൂ അതു പോരാ, സിദ്ധികൾ ദൈനംദിന ജീവിതത്തിൽ പ്രയോഗിക്കത്തക്കവണ്ണം കൂടിയായിരിക്കണമെന്നു കുംഭകോണത്തു ഒരു സിദ്ധൻ വാദിച്ചതായി ഒരാൾ പറഞ്ഞു.

തായുമാനവർ സിദ്ധികളെ നിരാകരിച്ചു പറയുന്ന ഒരു പദ്യത്തെ ഭഗവാൻ ചൂണ്ടിക്കാട്ടി. 'സിദ്ധികൾ എന്തും ചെയ്യാൻ കഴിയുന്നതാണ്. എന്നാൽ ചിന്തയെ അടക്കി വച്ചു ചുമ്മാതിരിക്കുന്ന വൈഭവമില്ലാതിരിക്കുന്നു.' എന്നദ്ദേഹം കണ്ടിരിപ്പുണ്ടു. 'എന്തെല്ലാം പഠിച്ചാലും എന്തു സിദ്ധികളുണ്ടായിരുന്നാലും മനസ്സിനെ മാററാൻ കഴിഞ്ഞില്ലെങ്കിൽ എന്തു പ്രയോജനമെന്നും അദ്ദേഹം ചോദിക്കുന്നു. അഹങ്കാൻ നശിച്ച സ്ഥാനത്തു അഖണ്ഡാനന്ദം പ്രകാശിക്കുന്നതു തന്നെ മൗനം. ഇരുട്ടോ പ്രകാശമോ അല്ലാത്ത അതിനെ കുറിക്കാൻ മററു വാക്കില്ലാത്തതിനാൽ പ്രകാശം എന്നു പറയേണ്ടി വരുകയാണ്.

ജനവരി 3, 1936

123. അലഹബാദിലെ ഒരു മുസ്ലീം പ്രഫസ്സറായ ഡാക്ടർ മഹമ്മദ് ഹാഫിസ് സയ്യദ് ഭഗവാനെ കാണാൻ വന്നു. ബാഹ്യവിഷയരൂപങ്ങളുടെ ആവശ്യമെന്താണെന്നു ചോദിച്ചു.

ഉ: ഈ വിഷയാദികൾ തന്നെ നിങ്ങളെക്കൊണ്ടിതു ചോദിപ്പിച്ചു.

ചോ: അതെ, ഞാൻ മായാബദ്ധൻ തന്നെ. അതിൽ നിന്നും വിമുക്തനാകുന്നതെങ്ങനെ?.

ഉ: മായ ബാധിച്ചിരിക്കുന്നതാരെയാണ്. മോചനം വേണ്ടതാർക്കു്?.

ചോ; ദേഹത്തോടും ഇന്ദ്രിയങ്ങളോടും കൂടിയിരിക്കുന്ന അജ്ഞാനിയായ എനിക്കു്. പാംബ്രണ്ടന്റെ പുസ്തകം വായിച്ചതിനുശേഷം ഞാനാരെന്നു ഞാൻ തന്നെ പരിശോധിച്ചു. മൂന്നോ നാലോ പ്രാവശ്യം എനിക്കു അതിഹർഷം തോന്നി. കുറെ നേരം കഴിഞ്ഞു് അതു മറഞ്ഞു. ആത്മാവോടെങ്ങിനെയാണു ചേർന്നുകൊള്ളുന്നതു്. എന്നെ അനുഗ്രഹിക്കുമോ?

ഉ; പുതുതായിത്തോന്നിയതു പിന്നീടു മറയണം.

ചോ; അനശ്വര സത്യത്തെ പ്രാപിക്കേണ്ടതെങ്ങനെയാണു്.

ഉ; നിങ്ങൾ അതുതന്നെയാണു്. താനായ ആത്മാവിനെ നിങ്ങൾക്കെപ്പോഴെങ്കിലും വിട്ടിരിക്കാനൊക്കുമോ? താനേ താനായിരിക്കാനെന്തു ബുദ്ധിമുട്ടു്?.

ഇതിനിടക്കു് ഒരാൾ കടന്നു കയറി പല ചോദ്യങ്ങളും ചോദിച്ചിട്ടു് ഒടുവിൽ ചില കുഞ്ഞുങ്ങൾ അകാല മരണം പ്രാപിക്കുന്നതിന്റെ കാരണം ചോദിച്ചു. ഞാനവർക്കു വേണ്ടി ചോദിക്കുകയാണെന്നും അയാൾ കൂട്ടിച്ചേർത്തു.

ഉ; ആ കുഞ്ഞുങ്ങൾ വന്നു കേൾക്കട്ടെ. മുൻ, പിൻ ഒന്നുമറിയാതെ നിങ്ങൾ ഭ്രമിക്കുന്നതെന്തിനു്.

125. ഡാക്ടർ സയ്യദ്:

സന്നിധിയിലിരിക്കുമ്പോൾ എന്റെ മനസ്സു് ശാന്തിയനുഭവിക്കുന്നു. മാറിയപ്പോൾ എത്രയോ കാര്യങ്ങളുടെ പിറകേ ഓടുന്നു.

ഉ: നമുക്കന്യമായി വിഷയങ്ങളിരിക്കുന്നോ? വിഷയജ്ഞനെ വേർപിരിഞ്ഞു് വിഷയങ്ങൾക്കിരിക്കാനാവില്ല.

ചോ; വിഷയജ്ഞനെ ഞാനെങ്ങനെ അറിയും?

ഉ; നാം അതായിത്തന്നെ ഇരിക്കവെ അതിനെ എന്തിനറിയണം. പരസ്പരം അറിയാൻ രണ്ടുഞാനുണ്ടോ?

ചോ; ഞാൻ വീണ്ടും കേട്ടു കൊള്ളുകയാണു്. ഭഗവാൻ ഇപ്പറഞ്ഞതിന്റെ രഹസ്യമെന്താണു്. അനുഭവിക്കാതെ അറിയുന്നതെങ്ങനെ?

ഉ: നാം പുത്തനായിട്ടൊന്നിനെയും പ്രാപിക്കേണ്ട. അറിയുകയുംവേണ്ട. അറിയാൻപാടില്ല എന്നവയെമറക്കണം. അനാത്മാവിനെ താനെന്നഭിമാനിച്ചതാണജ്ഞാനം.

ചോ; ഇനിയും എനിക്കു മനസ്സിലാകുന്നില്ല. ഭഗവാൻ തന്നെ ശരണം. ഭഗവദനുഗ്രഹത്തിനു വേണ്ടിയാണു് ഞങ്ങളും ഇവിടെ കാത്തു കിടക്കുന്നതു്. ഭഗവാനുണ്ടായ അനുഭവം ഞങ്ങൾക്കും ലഭ്യമാകണം.

ഇവിടെ വരണമെന്ന എന്റെ മുമ്പേയുള്ള കടുത്തആഗ്രഹം ഇന്നാണു് ഫലിച്ചതു്. അതും അങ്ങയുടെ അനുഗ്രഹം മൂലം തന്നെ. ഭഗവാൻ തന്നെ എന്നെ ഇവിടെക്കൊണ്ടുവന്നതെന്നു വിശ്വസിക്കുന്നു.

ഭഗവാനെ സമീപിച്ചു സംസാരിക്കാൻ ഒക്കുമോ ഇല്ലയോ എന്നു ഞാൻ സംശയിച്ചു. ആസംശയംമാറി. ഇവിടെ എല്ലാവരും സമന്മാരാണെന്നു ബോധ്യമായി. ഇവിടെ അതിശയകരമായ സമത്വംനടമാടുന്നു. മഹാത്മാഗാന്ധിയാലും നേടാൻ കഴിഞ്ഞിട്ടില്ലാത്ത സമത്വം ഇവിടെ സഹജമായിരിക്കുന്നു. ഞാൻ ഭഗവാനോടും മറ്റെല്ലാവരോടും ചേർന്നു് ആഹാരം കഴിച്ചു. ഇതെല്ലാം യു. പി. യിലെ എന്റെ ആളുകളോടു പറഞ്ഞാൽ അവർവിശ്വസിക്കുകയില്ല. എനിക്കാനന്ദം പെരുകുന്നു. ഇതാണീശ്വരസന്നിധി.

“ആരു് ആരെ പൂജിച്ചാലും അതെന്നെപ്പൂജിക്കുന്നതായിരിക്കും. അന്യനെ പൂജിക്കുന്നവരെയും ഞാൻ കാത്തുരക്ഷിക്കുന്നു.” എന്നു പറഞ്ഞകൃഷ്ണനാണു ദൈവം. മറ്റുള്ളവർ പറയുന്നതു് അവരെപ്പൂജിച്ചാലേ മോക്ഷമുള്ളൂ എന്നാണു്, കൃഷ്ണന്റെ സമത്വം തന്നെ ഇവിടെപ്പരിലസിക്കുന്നതും.

ജനവരി 4, 1936

126. ഡാക്ടർ സയ്യദ് വീണ്ടും ചോദിച്ചു:

ആത്മീയ പുരോഗതിക്കു കർമ്മമാർഗ്ഗമോ സന്ന്യാസമാർഗ്ഗമോ നല്ലതു്.

ഉ; നിങ്ങളെ വിടുകയോ? സന്ന്യാസ മെന്നാലെന്തു്? ഒരമേരിക്കൻ എൻജിനീയർ സത്സംഗത്തെപ്പററി ചോദിച്ചു.

ഉ; സത്ത് നമുക്കുള്ളിലാണു്.

ചോ; അങ്ങു് 'ഞാനാർ' എന്ന ഗ്രന്ഥത്തിൽ ഹൃദയം മനസ്സിൻെറ ഇരിപ്പിടമാണെന്നു പറഞ്ഞിരിക്കുന്നു. അങ്ങനെ തന്നെയോ?.

ഉ; മാത്രവുമല്ല മനസ്സ് ആത്മാവുമാണു്

ചോ; മനസ്സു് ആത്മാവിൻെറ ബാഹ്യരൂപമല്ലേ?.

ഉ; മനസ്സു് ആത്മാവുതന്നെയാണു്.

ചോ; മനസ്സാണു് അവസാനത്തെ തത്വമെന്നു് പാശ്ചാത്യർ കരുതുന്നു. പൗരസ്ത്യരുടെ തീരുമാനമതല്ല. അതെന്തു്?.

ഉ; മനശ്ശാസ്ത്രം അവസാനിക്കുന്നിടത്താണു് വേദാന്തം തുടങ്ങുന്നതു്. അനുഭവവുമതാണു്. മനസ്സു ജനിച്ചു, നാമതു കാണുന്നു.

മനസ്സിനെക്കൂടാതെയും നമുക്കു സ്ഥിതിശീയുണ്ടു്. എല്ലാവരുടെ അനുഭവത്തിലും അതു സ്പഷ്ടമാണു്.

ചോ; ഗാഢനിദ്രയിൽ അതറിയുന്നില്ലല്ലോ.

ഉ; ഉണർന്ന ശേഷമല്ലേ ഇതു പറയുന്നതു്. അതു് നാമരൂപങ്ങളെ എണ്ണുന്ന മനസ്സിൻെറ അറിവാണു്. മനോസീമയ്ക്കും അതീതമായ നിദ്രയിലെ നമ്മുടെ ഇരിപ്പിനെപ്പററി മനസ്സിനെന്തറിയാനൊക്കും.

ചോ; പരമാത്മാവു മനസ്സിനെയും നിയന്ത്രിക്കുന്നുവെന്നു് പാശ്ചാത്യർ സമ്മതിക്കുന്നു.

127. അമേരിക്കൻ എൻജിനീയർ ചോദിച്ചു.

ദൂരം അനുഗ്രഹത്തിനു തടസ്സമാണോ?

ഉ; സ്ഥലകാലങ്ങൾ നമുക്കുള്ളിലാണ്, നാം അവയ്ക്കുള്ളിലല്ല സ്ഥിതി ചെയ്യുന്നത്. അതുകൊണ്ട് ദേശകാലാദി അവസ്ഥകൾ നമുക്ക ബാധകങ്ങളല്ല.

ചോ; റേഡിയോ വാർത്തകൾ സമീപസ്ഥലങ്ങളിൽ പെട്ടെന്നു കേൾക്കുന്നു. അതുപോലെ വിഭിന്നദേശ, മതക്കാർക്ക സാധകബാധകങ്ങളല്ലേ?.

ഉ; ഇല്ല.

ചോ; ചിലർ മറ്റുള്ളവരുടെ വിചാരങ്ങളേയും അറിയുന്നുണ്ട്.

ഉ; ഇതും എല്ലാവരും ഏക സ്വരൂപത്തിലിരിക്കുന്നതിനു തെളിവാണ്;

ജനുവരി 5, 1936

128. ചില ഫ്രഞ്ചുസ്ത്രീപുരുഷന്മാരും ചില അമേരിക്കക്കാരും ദർശനത്തിനു വന്നിരുന്നു, അവർ പല ചോദ്യങ്ങളുമുന്നയിച്ചു.

അതിലൊന്ന്; പാശ്ചാത്യർക്ക പൗരസ്ത്യരുടെ സന്ദേശമെന്താണ്?.

(ഭഗവാനാ ചോദ്യത്തിനുത്തരം പറഞ്ഞില്ല)

പിന്നീടൊരു ചോദ്യത്തിനിപ്രകാരം ഉത്തരം പറഞ്ഞു.

നിങ്ങൾ 'ഞാനുണ്ട്' എന്നെങ്ങനെ പറഞ്ഞു. നിങ്ങളെ ഒരു വിളക്ക കൊണ്ടു നോക്കീട്ടു പറഞ്ഞതാണോ? അതോ ഗ്രന്ഥങ്ങളിൽ നിന്നും പഠിച്ചോ?.

ചോ; ശീലം കൊണ്ടു പറഞ്ഞു.

ഉ; അതെ, 'ശീലം' ആണു ശരിയായ വാക്ക്. അതനുഭവമാണ്, അറിവുവേറെ, അനുഭവം വേറെ. അറിയുന്നവൻ അറിയപ്പെടുന്ന വസ്തുക്കളോടു ചേർന്നതു് അറിവ്. അനുഭവം ദേഹകാര്യങ്ങളൊന്നും കൂടാതെയും നിർവ്വികല്പമായും അനസ്യൂതമായും സ്വയം പ്രകാശിക്കുന്നതു്.

ജനവരി 6, 1936

129. ഒരു വിശിഷ്ടാ ദ്വൈതഗ്രന്ഥമെഴുതിയ നരസിംഹ സ്വാമികൾ ഭഗവാനെ സന്ദർശിച്ചപ്പോൾ ചോദിച്ചു;

ചോ: മരിച്ചു രണ്ടാണ്ടുകൾക്കുള്ളിൽ സൂക്ഷ്മശരീരം ലയിച്ച് പുനർജന്മമുണ്ടാകാൻ സാധ്യമാണോ?.

ഉ: ആഹാ! സംശയമില്ല. അങ്ങനെ ജനിക്കാം. അതുമല്ല അങ്ങനെ ലഭിച്ച ശരീരം ഒന്നോ രണ്ടോ വയസ്സിൽതന്നെ ഇരുപതോ നാല്പതോ എഴുപതോ വയസ്സു പ്രായമുള്ളതായിട്ടു കൂടിവരാം. യോഗവാസിഷ്ഠത്തിലുള്ള ലീലകഥയിൽ ഈ വിചിത്രകാര്യങ്ങൾ വിവരിച്ചിട്ടുമുണ്ട്.

ചോ; അഭ്യാസത്തിലും ജ്ഞാനം നല്ലതു്. ജ്ഞാനത്തിലും ധ്യാനം നല്ലതു്; ധ്യാനത്തിലും കർമ്മഫലത്യാഗം ഉത്തമം. ത്യാഗത്തിനാൽ നിതാന്തശാന്തിയുണ്ടാകും, എന്നു ഗീതയിൽ പറയുന്നതിൻെറ താല്പര്യമെന്തു്?.

ഉ: അറിവു കൂടാതെയുള്ള അഭ്യാസം, അഭ്യാസമില്ലാത്ത അറിവ് എന്നിവകളെക്കാൾ അഭ്യാസത്തോടുകൂടിയ അറിവാണു നല്ലതു്.

ഫലാപേക്ഷയില്ലാത്ത കർമ്മം ഉൽകൃഷ്ടവുമാണ്.

ചോ; യോഗത്തിനും ആത്മസമർപ്പണത്തിനും തമ്മിലുള്ള ത്യാസമെന്തു്?

ഉ: ആത്മസമർപ്പണമാണ് ഭക്തിയോഗത്തിൻെറ മർമ്മം. ജ്ഞാനമാർഗ്ഗത്തിൽ ഞാനാരാണെന്ന നിരന്തരവിചാരത്താൽ ഞാനില്ലാതെയാകുന്നു. എന്നുമുള്ള താനായ ആത്മാവു പ്രാപ്തമാകുന്നു. അതേശരണം, അതുതന്നെ പരാഭക്തിയും.

130. ശ്രീരാമകൃഷ്ണമഠത്തിൽ നിന്നും വന്നിരുന്ന ലക്ഷ്മണ ബ്രഹ്മചാരി 'ഞാനാരെന്ന അന്വേഷണവും ഒരു മനോവൃത്തി തന്നല്ലോ. അതുകൊണ്ട് മനോനാശം എങ്ങനെ കൈവരും' എന്നുചോദിച്ചു.

ഉ: സീതയുടെ അതുല്യപാതിവ്രത്യശുദ്ധിയെ ഋഷിപത്നിമാർ പരീക്ഷിച്ചുനോക്കിയ ഒരു കഥയുണ്ടു്. പല ഋഷിമാർക്കിടയിൽ ശ്രീരാമനും സ്വന്തം രൂപംമാററി ഒരു ഋഷിവേഷത്തിൽ നിൽക്കവെ അതിൽ തൻെറ ഭർത്താവാരെന്നു് മുനിപത്നിമാർ ഓരോ മുനിമാരെ ചൂണ്ടിക്കാണിച്ചു ചോദിച്ചു. ഓരോന്നുത്തരെയും അല്ല, അല്ല, എന്നിങ്ങനെ മറുപടി പറഞ്ഞുകൊണ്ടിരിക്കവെ മുനിവേഷത്തിൽ നിന്ന ശ്രീരാമനെക്കണ്ടപ്പോറം ഒന്നും മിണ്ടാതെ മുഖം താഴ്ത്തി. ഇവിടെ സീതയുടെ മൗനം ഒരു വാചാപ്രസംഗമാണു്. അങ്ങനെ വേദങ്ങറം തത്വങ്ങളെ പരിശോധിച്ചു് അതോരോന്നും വസ്തുവല്ല (നേതി–ന–ഇതി) അല്ല, എന്നു നിരാകരിച്ചിട്ടു് ഒടുവിൽ ഇനിശേയാന്നും പറയാനില്ലെന്ന മട്ടിൽ നിറുത്തുന്നു. അതാണു് സത്യനില. മൗനത്തിൽകൂടി സത്യം എന്തെന്നു ഘോഷിക്കുകയാണിതു്. ചിന്താവൃത്തിമൂലം മററു വൃത്തികളെല്ലാം ഒഴിഞ്ഞു്, ഇനി ഒഴിക്കാനൊന്നുമില്ലാത്ത മട്ടിൽ ആ വൃത്തി തൻെറ ആദിയായ സ്വരൂപത്തിലൊടുങ്ങവെ സ്വരൂപം അവശേഷമായി നിൽക്കുന്നു. ഏക പരിപൂർണ്ണ അഹം സ്വരൂപംഅതാണു്–ഭേദാതീതമായ പരംപൊരുറം – വാക്കുകൊണ്ടു് വർണ്ണിക്കാനാവാത്ത അനുഭവസ്വരൂപം.

ചോ; പതഞ്ജലിമുനിയുടെ യോഗസൂത്രം ഐക്യാനുസന്ധാനത്തെപ്പററി പറയുന്നു.

ഉ; അഹങ്കാരൻെറ നാശമാണു് ഐക്യാനുസന്ധാനം

സബ്ബാറാവു; മുഖ്യപ്രാണവൃത്തിയും എവിടെനിന്നുമുദിക്കുന്നുവോ അതാണു് മുഖ്യപ്രാണൻ. അതിനെയാണു് കുണ്ഡലിനിയെന്നു പറയുന്നതു്. വെളിപ്പെടുകയോ മറയുകയോ ചെയ്യാതെ എപ്പോഴും ഇരിക്കുന്നതു പ്രജ്ഞ. തോന്നിത്തോന്നി മറഞ്ഞുപോകുന്ന മനോമയ അഹങ്കാരൻ പ്രജ്ഞയോടു ചേർന്നും അകന്നും പ്രവർത്തിക്കും. അതിനൊരു സ്വന്തം നിലയില്ല.

ചോ; മോക്ഷമെന്നതെന്താണു് ?

ഉ: നമുക്ക ജനനമേ ഇല്ലെന്ന സത്യത്തെ ഉണരുന്നതാണ് മോക്ഷം. താൻ തന്നെ ഈശ്വരൻ എന്നുണരുക. (Be stil know that I am God) ചിന്തയററു ചുമ്മാതിരിക്കുന്നതാണ ശാന്തി. മേൽ ഉപദേശത്തിൽ ഉണരുക എന്നാണ പറഞ്ഞിരിക്കുന്നത്. 'വിചാരിക്കു എന്നല്ല. ആ ഉപദേശം അനുഭവത്തെ പ്പററയുകയാണ് ഭാവനയെയല്ല.

ചോ: ഉള്ളതു നാൽപതു — നെഞ്ചിൻെറ നടുവിൽ നിന്നും രണ്ടുവിരൽ വലത്തോട്ട് പലനിറങ്ങളുള്ള ആറുസ്ഥാനങ്ങളുടെകേന്ദ്രം ഹൃദയസ്ഥാനമാണെന്നുപറയപ്പെട്ടിരിക്കുന്നു. അതു അഹംവൃത്തിയുടെ ആദിയാണെന്നു് ഭഗവാൻെറ ഉപദേശങ്ങളിൽ കാണുന്നു, അപ്പോൾ ഹൃദയത്തിൻെറ ശരിയായ സ്ഥാനമേതു് ? അവിടെ, ഹൃദയത്തിൽ നിലച്ചിരിക്കുന്നതെങ്ങനെ ?

ഉ താനാരെന്നറിഞ്ഞാൽ മതിയാവും. ഉറക്കത്തിലും ഉണർവിലും ഒന്നുപോലെ ബന്ധപ്പെട്ടിരിക്കുന്ന താൻ ഒന്നാണു്. ഇതറിയാത്തതിനാൽ ഉണർച്ചയിൽ ദു:ഖവും അതിനെ ഒഴിക്കാനുള്ള പ്രയത്നവും ആവശ്യവും ഏർപ്പെടുന്നു. ഉറക്കത്തിൽനിന്നു, ഉണരുന്നതു് ആരെന്നുകേട്ടാൽ 'ഞാൻ' എന്നുത്തരം പറയുന്നു. ഈ ഞാൻ എന്നതിനെ ശ്രദ്ധിക്കണം. അങ്ങനെ ശ്രദ്ധിച്ചാൽ ഞാൻ എന്ന അഹന്ത തനിക്കൊരു സ്ഥിതിയില്ലാതെ ഹൃദയത്തിൽ ഒടുങ്ങുന്നതുകാണാം; അവിടെ നിത്യസത്യസ്വരൂപം പ്രകാശിക്കും. അതുകൊണ്ടു് ഞാനെന്നതേതാണെന്നു സൂക്ഷ്മമായി മനസ്സിലാക്കി ശ്രദ്ധിക്കണം. വേറൊരു സ്ഥാനത്തെയും ധ്യാനിക്കരുതു. സത്യത്തിനു അകംപുറം എന്ന ഭേദമൊന്നുമില്ല, മുൻപും പുറവും എല്ലാം ഒന്നുതന്നെ, അല്ലെങ്കിൽ ഒന്നുമല്ല.

എന്നാലും 'ഹൃദയസ്ഥാനത്തെ ധ്യാനിക്കുന്നതു ഒരു മാർഗം മാത്രം. അതു സത്യാന്വേഷണമല്ല, ഹൃദയലക്ഷ്യമുള്ളവൻ മനംനശിച്ചു നിശ്ചലമാകുന്ന അവസ്ഥയിലേ തൻെറ സ്ഥിതിയെ അറിയാനൊക്കു, വേറെ സ്ഥാനങ്ങളെ ധ്യാനിക്കുന്നവൻ ഏതോ ഒരുവിധലയത്തിലിരിക്കും. മനസ്സുവീണ്ടും ഉണരുമ്പോ

ഴാണ് അതുവരെ അതു് നിശ്ചലമായിരുന്നുവെന്നറിയുന്നതു്.

ചോ; കേവലസത്തയെന്നൊന്നുണ്ടോ? അതിനും വ്യവഹാര സത്തയ്ക്കും തമ്മിലുള്ള സംബന്ധമെന്തു്? (എന്നു് നല്ല പഠിപ്പുള്ള ഒരാൾ)

ഉ; ഈ രണ്ടു വിഭിന്നസത്തകളും എവിടെ ഇരിക്കുന്നു?.

എല്ലാം മനസ്സു സൃഷ്ടിക്കുന്ന പ്രശ്നങ്ങളാണു്, ആമനസ്സോ ജാഗ്രത്തിൽ ചേഷ്ടിക്കുന്നതും ഉറക്കത്തിൽ മായുന്നതും. മനസ്സുള്ളിടത്തോളം ചോദ്യങ്ങളും സംശയങ്ങളും ഉണ്ടായിക്കൊണ്ടേ ഇരിക്കും.

ചോ; കേവലസത്തയെ പ്രാപിക്കുന്നതിനുമുമ്പു് പടിപടിയായി പുരോഗമിക്കണമെന്നു് പറയുന്നു, സത്യവസ്തുവിനു പല നിലകളുണ്ടോ?

ഉ; സത്യവസ്തുവിനില്ല. ജീവനുണ്ടു്. പുത്തനായിട്ടെന്തെങ്കിലും ലഭിച്ചാൽ അതു നഷ്ടപ്പെടുകയും ചെയ്യും. പക്ഷെ വസ്തു ഇതൊന്നിലും പെടുകയില്ല.

ചോ; അങ്ങനെയാണെങ്കിൽ എനിക്കെന്തുകൊണ്ടതെത്തു പെടുന്നില്ല.

ഉ ഈ അജ്ഞാനം ആർക്കാണു്? താൻ മറയ്ക്കപ്പെട്ടിരിക്കുന്നുവെന്നു ബ്രഹ്മം നിങ്ങളോടു വന്നു പറയുന്നോ? ബ്രഹ്മം മറയ്ക്കപ്പെട്ടിരിക്കുന്ന (അഗോചരം) എന്നു പറയുന്നതു ജീവനാണു് അപ്പോൾ അജ്ഞാനം ആർക്കാണെന്നു കണ്ടുപിടിക്കൂ.

ചോ: ശുദ്ധത്തിൽ ഈ അശുദ്ധിഎങ്ങനെയുണ്ടായി. പരിപൂർണ്ണവസ്തു എങ്ങനെ അപൂർണ്ണമായി.

ഉ; ഈ ആപേക്ഷികത്വം ആർക്കാണു്? അശുദ്ധി ആർക്കു്? ബ്രഹ്മം അശുദ്ധമല്ല. അതുകൊണ്ടതിനോടു ചോദിക്കാനൊക്കുകയില്ല, ആത്മജ്ഞാനിക്കാനൊക്കുകയില്ല. ഒരു ജ്ഞാനിക്കിത്തരം ചോദ്യം ഉദിക്കാനും ഇടയില്ല. ഈ രണ്ടിനും ഇടയിൽ എന്തോ ഒരു സങ്കല്പമുണ്ടായി. പല സംശയങ്ങളെയുമിളക്കിവിടുന്നു. അതഹങ്കാരനാണു്. അതുതോന്നിമറയുന്നു. നീ പൂർണ്ണമായിരി

കെ എന്തിനപൂർണ്ണത്വം തോന്നുന്നു. മതങ്ങളെല്ലാം അങ്ങനെയാണ് പഠിപ്പിക്കുന്നത്. അനുഭവങ്ങൾ എങ്ങനെയെല്ലാം മാറ്റിയാലും അനുഭവിക്കുന്നവൻ മാറുന്നില്ല.

'ഞാൻ പൂർണ്ണമാണ്',ശുദ്ധവുമാണ്'. ആരുടെ ഉറക്കത്തിലും ഇതിനു വ്യത്യാസമില്ലാത്തതിനാൽ അക്കാര്യം സ്പഷ്ടവുമാണ്.

ചോ; ഈവിധം പരിപൂർണ്ണനാണെങ്കിൽ ഞാനെന്തുകൊണ്ടറിയുന്നില്ല.

ഉ; അപൂർണ്ണത്വം ഉറക്കത്തിലും തോന്നിയില്ലല്ലോ. പിന്നെന്തിനാണ് ജാഗ്രത്തിലെ 'ഞാൻ'താൻ അപൂർണ്ണനാണെന്നു കരുതുന്നത്. അവിടെ എന്തോ കുഴപ്പമുണ്ട്. ഇല്ലാത്ത സങ്കല്പങ്ങളെ എല്ലാം ഉണ്ടാക്കിവച്ചുകൊണ്ടു ദുഃഖിക്കുകയാണ് ജാഗ്രത്തിലെ 'ഞാൻ'

ചോ: ജാഗ്രത്, സ്വപ്നം, സുഷുപ്തികളിൽ ഇരിക്കുന്നവൻ ഞാനൊരാൾ മാത്രമാണെങ്കിൽ ഇടയ്ക്ക് ഈ അഹന്ത എങ്ങനെ മറച്ചിരിക്കുകയാണോ ? അഥവാ അതെന്റെ സ്വയം കൃതാനർത്ഥമാണോ?

ഉ: നിങ്ങളെക്കൂടാതെ എന്തെങ്കിലും സംഭവിച്ചോ!

ചോ; എനിക്കൊരു മാററവും സംഭവിച്ചിട്ടില്ല.

ഉ; നാം കാണുന്നതുകൊണ്ടു എല്ലാം കാണപ്പെടുന്നു. ഉറക്കത്തിൽ ഇതൊന്നുമില്ലല്ലോ. ഇപ്പോൾ പുത്തനായി ഈ ദൃശ്യങ്ങളെല്ലാം എവിടെനിന്നും വന്നുചേർന്നു.

ചോ; ഇന്ദ്രിയങ്ങളും മനസ്സും നിമിത്തം.

ഉ; അങ്ങനെ പറയുന്നതാര്? ഉറക്കത്തിലുണ്ടായിരുന്നവനാണോ? അവൻ അപ്പോൾ നിദ്രയിലും ഇക്കാര്യം പറഞ്ഞിരിക്കേണ്ടിയിരുന്നു. ഉറക്കത്തിൽ തനിസ്വരൂപത്തിലിരുന്ന താൻ തന്നെ ഇപ്പോൾ 'ഞാൻ' വേറെയാണെന്നു മറെറാരു തലത്തിൽ ചെന്നുനിന്നു പറയുകയാണ്.

നിത്യശാശ്വതവും പരിശുദ്ധവുമായ ആയ സത്യവസ്തുവിനെ വിട്ട് എന്തെങ്കിലും ഒന്നു പുതിയതായുണ്ടാകാനൊക്കുമോ? ഈ സന്ദേഹവും എക്കാലത്തും തോന്നുന്നതാണ്, ഇതിന്റെ സത്യത്തെ അന്തർമുഖ വിചാരണയിൽക്കൂടിയേ അറിയാനൊക്കുകയുള്ളു. അങ്ങനെ ചെയ്യൂ വിവാദത്തിനന്ത്യമില്ല

ചോ: അങ്ങതന്നെ അതിനനുഗ്രഹിക്കുക. ഞാൻ വിവാദിക്കാനല്ല, പഠിക്കാൻ വന്നതാണ്?.

ഉ; ആദ്യം താനാരെന്നു പഠിക്കുക. ഇതിനു ശാസ്ത്രങ്ങളോ പാണ്ഡിത്യമോ വേണ്ട അതു കേവലം സ്വാനുഭവമാണ്. താൻ തന്റെ സ്വരൂപത്തെ അറിയാൻ അന്യരോടു മാർഗ്ഗം കേൾക്കുകയോ? വേദാന്തത്തിന്റെ ഉദ്ദേശം ഒരുത്തനെ ബാഹ്യവിഷയങ്ങളിൽ നിന്നു പിന്തിരിപ്പിച്ച് അന്തർമുഖനാക്കുകയാണ്.

നിന്നെ നീയറിഞ്ഞെന്നാൽ നിനക്കൊരു കേടമില്ല,

എന്നെ നീ കേൾക്കയാലീ സത്യവും നിനക്കോതി ' എന്നു കൈവല്യനവനീതം.

അധിഷ്ഠാനമായ ആത്മാവിനെ ചാരി നിന്നുകൊണ്ടേ അഹന്ത ചേഷ്ടിക്കാനാവൂ. നാം നമ്മെ (ആത്മാവിനെ) വിടാതെ ചേർന്നു നിന്നു കൊണ്ടാൽ അഹന്ത പ്രവർത്തിക്കാനിടമില്ലാതെ മാഞ്ഞുപോകും, സത്യം (ആത്മാവു) മാത്രം ഉള്ളിൽ പ്രകാശിക്കും. അതുവരെ അറിഞ്ഞവൻ 'നീ നിന്റെ സ്വരൂപത്തിലേ ഇരിക്കുന്നു' എന്നും അറിയാത്തവൻ 'അതെവിടെ' എന്നും പറഞ്ഞുകൊണ്ടേ ഇരിക്കും.

ചോ: തന്നെ അറിയണമെന്നാണല്ലോ ഇപ്പറഞ്ഞതിന്റെ എല്ലാം സാരം.

ഉ: അതെ. സർവ്വത്തിന്റെയും സാരം.

അദ്വൈതസിദ്ധാന്തത്തിൽ രണ്ടു പക്ഷങ്ങളുണ്ട്. ഒന്ന് സൃഷ്ടിദൃഷ്ടിയും മറ്റൊന്ന് ദൃഷ്ടിസൃഷ്ടിയും. ഈശ്വരസൃഷ്ടിയിൽ മുമ്പിനാലേ ഉള്ള ജഗത്തിനെ ജീവൻ തന്റെ കണ്ണു

കളാൽ കാണുന്നു എന്നുള്ളതൊന്നു്. ദൃഷ്ടി തന്നെ സൃഷ്ടിയും. കാണുമ്പോഴും തൽസമയം കാണുന്നവൻെറ ഭാവനയ്ക്കൊത്തു കാണപ്പെടുന്നതു്.

താന്ത്രികരുടെ അദ്വൈതത്തിൽ മൂന്നുഘടകങ്ങളും ജഗത്തു്, ജീവൻ, ഈശ്വരൻ ഈ മൂന്നിനെയും താണ്ടി അതീതമായി നിൽക്കുന്നതാണു് താന്ത്രികരുടെ അദ്വൈതം സത്യം അതിരില്ലാത്തതാണു്. ആ പരമാർത്ഥസത്യത്തിനന്യമായിട്ടു ജീവനും ഈശ്വരനും ജഗത്തും ഇല്ല. സത്യം സർവ്വവ്യാപകമായ പൂർണ്ണമാണെന്നതിനോടു് എല്ലാവരും യോജിക്കുന്നു. അപ്രകാരം ഈശ്വരൻ ജീവന്മാരെ വ്യാപിച്ചു നിൽക്കുന്നു. അങ്ങനെ ജീവനും ശാശ്വത സ്ഥിതിയുണ്ടു്. ഈവിധം അവൻെറ അറിവും അതിരറ്റതാണു്. എന്നാൽ താൻ കിഞ്ചിജ്ഞനാണെന്നു് ജീവൻ കരുതുന്നതു അറിവില്ലായ്മയാണു്. യഥാർത്ഥത്തിൽ അവൻ അനന്തം അറിവുള്ളവനാണു്. മൗനമാണു പരിപൂർണ്ണ ജ്ഞാനം. ഈ സത്യത്തെ ഈശ്വരൻ ദക്ഷിണാമൂർത്തിയായി വന്നു ബോധ്യപ്പെടുത്തിയിട്ടുണ്ടു്. ജീവേശ്വര ജഗത്തുകളെ കാണുന്നവർക്കു് അതു സത്യം. അവ കാണുന്നവനോടു ചേർന്നു പ്രകാശിക്കുന്നവയാണു്.

തന്ത്രമോ ഈശ്വരന്മാരെപ്പററി പറയുന്നു. അവയെല്ലാം ഓരോ തത്വങ്ങളെ കുറിക്കുന്നവയാണു്. ദേവതാസ്വരൂപം തത്വത്തിൻെറ ലക്ഷണമാണു്. നാമരൂപങ്ങൾക്കപ്പുറമുള്ളതാണു് പരതത്വം: ഇങ്ങനെ വേദാന്തമായാലും സിദ്ധാന്തമായാലും ഒരേ ലക്ഷ്യത്തെ നോക്കി നിൽക്കുകയാണു്. രണ്ടിൻെറയും ലക്ഷ്യം ഒന്നല്ലെങ്കിൽ അദ്വൈതാചാര്യനായ ശ്രീ ശങ്കരൻ പല സഗുണ മൂർത്തികളെയും സ്തുതിച്ചിരിക്കുന്നതു് എങ്ങനെ ശരിയാകും. എല്ലാവഴികളും ആവശ്യമെന്നു കരുതിയാണു് അദ്ദേഹം അങ്ങനെ ചെയ്തതു്.

ചോ: താൻ 'ബഹായ്' മതസിദ്ധാന്തം പഠിച്ചതോടെ തൻെറ ശൈവ സിദ്ധാന്തത്തിലുള്ള വിശ്വാസത്തിനു ശൈഥില്യം വന്നു പോയി എന്നും തന്നെ ശിക്ഷിക്കണമെന്നും ചോദ്യകർത്താവപേക്ഷിച്ചു.

ഉ: തൻെറ ആത്മാവിനെ ദൃഢമായറിഞ്ഞാൽ ലോകത്തൊന്നിനും തന്നെ ചലിപ്പിക്കാൻ കഴിയുകയില്ല എന്നു ഭഗവാൻ സമാധാനിപ്പിച്ചു.

ചോ: ബാഹ്യായികാം മററുള്ളവരുടെ വിചാരം മനസ്സിലാക്കുന്നു.

ഉ: അതെ. അതു സാധ്യമാണ്. നിങ്ങളുടെ വിചാരങ്ങളെ മറെറാരുത്തൻ മനസ്സിലാക്കുന്നു. മനസ്സിനെ അറിയാൻ ഒരുവൻ ഉണ്ടായിരിക്കണം. എല്ലാ വിചാരങ്ങാംക്കും നിത്യസാക്ഷിയായിരിക്കുന്നവനെ അറിയണം. വിചാരങ്ങാം ചലിക്കുന്നു സാക്ഷി ഒട്ടും ചലിക്കുന്നില്ല.

ചോ; എന്നെ അനുഗ്രഹിക്കണം.

ഉ: അതാം എപ്പോഴും ഉള്ളതാണ് (അനുഗ്രഹം) അതേതെങ്കിലും ഒരു സമയത്തേയ്ക്കുള്ളതല്ല. നിങ്ങാം ബാഹ്യാവുല്ലായേയും മററുള്ളവരെയും പററി എന്തിനു ചിന്തിക്കുന്നു. നിങ്ങാം നിങ്ങളെ അറിയുക. സർവ്വവും സത്യമാണെന്നു കരുതുക. അയാളെയും സത്യമാണെന്നു കരുതുക, അയാംക്കും സത്യത്തെ വിട്ടു നിൽക്കാൻ സാധ്യമല്ല. നിങ്ങളുടെ വിശ്വാസത്തിനു മാററം വരാം., പക്ഷെ സത്യം മാറുകയില്ല.

ചോ; എനിക്കു സിദ്ധാന്തത്തിൻെറ പൊരുാം പറഞ്ഞു തരുമോ?.

ഉ: അവരുടെ നിർദ്ദേശങ്ങളെ അനുസരിക്കൂ. പിന്നീടു സംശയം ഉണ്ടാകുന്നുവെങ്കിൽ ചോദിക്കൂ. അവരുടെ നിർദ്ദേശങ്ങാം നിങ്ങളെ മൗനത്തിലെത്തിക്കും. വ്യത്യാസങ്ങാം തോന്നുന്നതു് ബാഹ്യവിഷയങ്ങളെ സംബന്ധിച്ചാണ്. അവരുടെ നിർദ്ദേശങ്ങാം നിങ്ങാം അനുസരിച്ചാൽ ഭേദങ്ങളെല്ലാമൊഴിയും. രാജാവിൻെറ മകനെ ഒഴിച്ചു മററാരെയും രാജകുമാരനെന്നു പറയാൻ സാധ്യമല്ല. അതുപോലെ ശുദ്ധിയുള്ളതേ ശുദ്ധമാവൂ.

ശിഷ്യനാവുന്നതും ഉപദേശം സ്വീകരിക്കുന്നതും ശരണാഗതിയും എല്ലാം ബാഹ്യസാധനങ്ങാം മാത്രം. ഇതുകാംക്കെല്ലാത്തിനും ആധാരമായ സത്യത്തെ മറക്കരുതു്.

ചോ: ദക്ഷിണാമൂർത്തിയുടെ ഉപദേശത്തിൻെറ പ്രത്യേകത എന്താണ്?

ഉ: അതിനെപററി പല വ്യാഖ്യാനങ്ങളും ഓരോരുത്തരുടെ ബുദ്ധിയനുസരിച്ചുണ്ടായിട്ടുണ്ട്. നിങ്ങാംക്കിഷ്ടം തോന്നുന്നതിനെ നിങ്ങാംസ്വീകരിക്കുക.

ജനവരി 14, 1936.

134. ഹൃദയത്തെപ്പററി ഒരു ചോദ്യമുണ്ടായി.

തൻെറ ആത്മാവിനെ ശരണമാക്കി അതിനെ സാക്ഷാൽക്കരിക്കണമെന്നു ഭഗവാൻ പറഞ്ഞു. അപ്പോം അതു് സ്വയം പ്രവർത്തിച്ചു കൊള്ളും. സാക്ഷാൽക്കാരത്തിനാധാരം ആത്മാവാണ്. അതുള്ളിലോ പുറത്തോ എന്നു പറയാൻ സാദ്ധ്യമല്ല.

ചോ: സാക്ഷാൽക്കാരസ്ഥാനം ആത്മാവാണെന്നാണോ ഭഗവാൻെറ അനുഭവത്തിൽ

ഉ: ഞാൻ ഗ്രന്ഥങ്ങളിൽ നിന്നും ആ വാക്ക മനസ്സിലാക്കി പിന്നീടനുഭവത്തിൽക്കൂടി അതിൻെറ പൊരുളം ശരിയാണെന്നു കാണുകയും ചെയ്തു.

ജനവരി 15, 1936.

135. മദ്രാസ് അടയാറിൽ നടന്ന ബ്രഹ്മജ്ഞാന മഹാസമ്മേളനത്തിൽ പങ്കെടുക്കാൻ വന്ന മൂന്നു യൂറോപ്യൻ സ്ത്രീകൾ ഭഗവാനെ കാണാൻ വന്നിരുന്നു. താഴെ കാണുന്ന സംഭാഷണം നടന്നു.

ചോ: ഈ സൃഷ്ടി സംവിധാനം മുഴുവനും ശരിയായിട്ടുള്ളതാണോ? അതോ ഇതിൽ എന്തെങ്കിലും തിരുത്തിക്കൊണ്ടു പോകേണ്ടതുണ്ടോ?

ഉ: സൃഷ്ടിയിൽ പാകപ്പിഴ ഒന്നുമില്ല. പിശകുണ്ടെങ്കിൽ അതു നമ്മിലാണ്. നമ്മുടെ തെററിനെ നാം തിരുത്തിക്കൊണ്ടാൽ എല്ലാം ശരിയായിട്ടു തന്നെ ഇരിക്കും,

ചോ: ഉറക്കത്തിൽ ഉള്ള അനുഭവത്തെ അറിയാൻ എന്തെങ്കിലും ഉപായമുണ്ടോ?

ഉ: ഉപായത്തിൻെറ ആവശ്യമൊന്നുമില്ല. സുഖമായി ഉറങ്ങി എന്നും അപ്പോഠം ഒന്നും അറിഞ്ഞില്ല എന്നും എല്ലാവർക്കും പൊതുവെ അനുഭവമാണ്. മററൊന്നും സംഭവിക്കുന്നുമില്ല.

ചോ; എനിക്കു ബോധ്യമാവുന്നില്ല. ഉറക്കത്തിലെ ഞാൻ സൂക്ഷ്മ ലോകത്തു സഞ്ചരിക്കുന്നു. എന്നാൽ ആ അനുഭവങ്ങഠം ഓർമ്മയിൽ നിൽക്കുന്നില്ല.

ഉ; സൂക്ഷ്മ ലോകം സ്വപ്നത്തെ സംബന്ധിച്ചുള്ളതാണ്. ഞാൻ പറഞ്ഞതു് ഗാഢനിദ്രയെപ്പററിയാണ്.

ചോ: ലോകത്തു ദു:ഖമുണ്ടാകുന്നതിനു കാരണമെന്തു്? നമ്മുടെ പ്രയത്നം കൊണ്ടതു ശമിപ്പിച്ചു കൂടേ?

ഉ! നമ്മുടെ യഥാർത്ഥനിലയെ അറിഞ്ഞാലേ പരിഹാരമുണ്ടാവുകയുള്ളൂ.

ചോ; ലോകത്തിനു നന്മ ചെയ്യാൻ പെട്ടെന്ന് ആത്മജ്ഞാനത്തെ ആർജിച്ചു കൂടേ?

ഉ: നമ്മുടെ പ്രശ്നങ്ങളെ തീർക്കാൻ നമുക്കു കഴിയുന്നില്ല. അതിനുവേണ്ടി ദൈവത്തെ പ്രാർത്ഥിക്കുക. അതാണു മുഖ്യം. അങ്ങനെ ചെയ്താൽ ദൈവം നമ്മെയും ലോകത്തെയും കാക്കും.

ചോ: നാം പ്രാപിക്കേണ്ട ഉത്തമ ലക്ഷ്യമേതു്.

ഉ; തന്നെ താനറിയുന്നതാണ്.

ചോ: അവനവനു തക്ക ഗുരുവിനെ എങ്ങനെ പ്രാപിക്കാൻ?

ഉ: തീവ്രമായ ധ്യാനത്തിൻെറ ഫലം നിമിത്തം സദ്ഗുരുവിനെ ലഭിക്കും.

136. ഡാക്ടർ ജി. എച്ച്. മേസ് എന്ന ഹാളണ്ടു (ഡച്ചു) കാരൻ വന്നിരുന്നു. നല്ല പഠിത്തവും യോഗ്യതയും ആദ്ധ്യാത്മിക വിചാരവും ഉള്ള ആ ചെറുപ്പക്കാരൻ ചില പുസ്തകങ്ങളുമെഴുതിയിട്ടുണ്ട്.

ചോ; ഗാഢനിദ്രയിൽ ഞാൻ ഏതോ ഒരു തരം സമാധിയിലിരിക്കുന്നു എന്നു വിചാരിക്കുന്നു. ആ അനുഭവം ശരിയാണോ?

ഉ; ഈ ചോദിക്കുന്നതു ഉണർന്നിരിക്കുന്ന ഞാനാണ്. ഉറക്കത്തിലിരിക്കുന്ന ഞാനല്ല. സമാധിക്കുതുല്യമായി ഉണർച്ചയോടുകൂടിയ ഉറക്കം നിങ്ങൾക്കുണ്ടായിരുന്നുവെങ്കിൽ സംശയം വരുകില്ലായിരുന്നു.

സമാധി ഒരാളിന്റെ നിജനിലയാണ്. ഏതിനും അതാണാധാരം. അതിനാൽ ജാഗ്രത്തിൽ സമാധിനിലയുണ്ടായിരുന്നാൽ ഉറങ്ങുമ്പോഴും ആ നില തുടർന്നു പ്രകാശിക്കും. അറിവ് അറിവില്ലായ്മ എന്ന വിഭിന്നാവസ്ഥകൾ മനസ്സിന്റെ പരിധിക്കുള്ളിലുള്ളതാണ്. യഥാർത്ഥനില ഇവ രണ്ടുമല്ലാത്ത അറിവുസ്വരൂപം,

ചോ: പ്രത്യഗാത്മാവെന്നു പറയത്തക്കവണ്ണം തുടർന്നു നിൽക്കുന്ന ഒരു ജീവാത്മാവില്ലെന്ന ബൗദ്ധമതം ശരിയാണോ? പുനർജന്മത്തെ അംഗീകരിക്കുന്ന ഹിന്ദുമത സിദ്ധാന്തത്തിനിതു യോജിച്ചതാവുമോ? ഈ ജീവൻ വീണ്ടും വീണ്ടും പുനർജന്മങ്ങളിൽ കൂടി തുടർന്നു നിൽക്കുന്ന ഒരു പ്രത്യേകശക്തിയാണോ? അതോ വ്യക്തിത്വമൊന്നുമില്ലാത്ത സംസ്കാരാംശമാണോ?

ഒന്നിനാലും ബാധിക്കപ്പെടാതെ എപ്പോഴുമുള്ളതു് ആത്മസ്വരൂപം. ജനനത്തെത്തരുന്ന അഹങ്കാരൻ മനസ്സ്. വ്യവഹാരദശയിൽ മാത്രം ഉണ്ടെന്നുള്ള അഹങ്കാരനെ കടന്നുനിൽക്കുന്നതു് ആത്മസ്വരൂപം, വെറും തോന്നലായ അഹങ്കാരനെ സംബന്ധിക്കുന്നതാണ് പുനർജന്മ വ്യവഹാരം. അതുകൊണ്ടാണ് അതിനൊരിരിപ്പില്ലെന്ന് ബൗദ്ധന്മാർ സിദ്ധാന്തിക്കുന്നതു്. മനസ്സ് ജഡവും താദാത്മ്യപ്പെട്ടു നിൽക്കുന്നതിൽ നിന്നും ജീവൻ എന്നൊന്നുണ്ടായി.

**137.** വിചാരങ്ങളുടെ സാക്ഷിയാണു താനെന്നു കരുതാമോ? എന്നു ലക്ഷ്മണ ബ്രഹ്മചാരി ചോദിച്ചു.

ഉ: 'സാക്ഷിഞാ'നെന്ന ഭാവന വിക്ഷേപങ്ങളിൽ നിന്നും ഒഴിഞ്ഞു മാറി ഉപശാന്തമായിരിക്കാൻ സഹായമാവും. എന്നാലും ഭാവന മനസ്സിന്റേതാണ്. അങ്ങനെ ഭാവിച്ചാലും ഭാവിച്ചി

ല്ലെങ്കിലും ആത്മാവെന്നും സാക്ഷിയായിട്ട പ്രകാശിക്കുന്നു. ഭാവന മനോശാന്തികരാവുമെന്നല്ലാതെ അതിവിടെ ഉപകാരപ്പെട്ടുന്നുവെന്നു പറയാനില്ല. ഭാവന കൂടാതെ തന്നെ അപ്രകാരം ഇരിക്കുന്നതാണ നിജനില. അതാണുൽകൃഷ്ടം.

138 പാറം ബ്രണ്ടന്റെ 'രഹസ്യമാർഗ്ഗം' ഇൻഡ്യാക്കാർക്കും പ്രയോജനകരമായിരിക്കുമോ എന്നു് മൈസൂർ സ്റ്റേറ്റ് ഫൈനാൻഷ്യൽ സെക്രട്ടറി ചോദിച്ചു

ഉ; അതെ, ആർക്കും പ്രയോജനപ്രദമാണ്.

ചോ; ശരീരേന്ദ്രിയങ്ങൾ നാമല്ല എന്നു സാധാരണ എല്ലാവർക്കുമറിയാം. എന്നാൽ അറിവിനെ അനുഭവത്തിൽ കൂടി പ്രകാശിപ്പിക്കാനുള്ള മാർഗ്ഗമെന്താണ്?

ഉ; ആ ഗ്രന്ഥത്തിൽ തന്നെമാർഗ്ഗത്രയങ്ങളെപ്പറ്റി പറഞ്ഞിട്ടുണ്ട്.

ചോ; പ്രാണായാമം അന്വേഷണ മാർഗ്ഗത്തിനാവശ്യമാണോ.

ഉ; അതു് ഒഴിച്ചു വയ്ക്കാൻ പാടില്ലാത്തതാണെന്നില്ല.

ചോ; 'മദ്ധ്യേ ഒന്നുമറിയാത്ത ഇരുട്ടും ഒന്നു ചൂഴും' എന്നീ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതെന്താണ്?

ഉ; അതെ. അവിടെ നാം മയങ്ങിപ്പോകാതിരിക്കാൻ പറഞ്ഞതാണ്. ഇരുളിനെ കാണുന്നതാരാണെന്നു ശ്രദ്ധിച്ചു നോക്കണം.

ചോ; ഭക്തിമാർഗ്ഗത്തിൽ ഇങ്ങനെയൊന്നുമില്ലല്ലോ?

ഉ; ഭക്തിയിലും ലയം ഉണ്ടാകും. പിന്നീടതു മാറും.

ചോ: സമാധി അനുഭവം എങ്ങനെയിരിക്കും.

ഉ; (ആദിയിലേ) ഉള്ള വിധം ഇരിക്കുന്നതാണ സമാധി അവസ്ഥ. മറ്റുള്ളവർക്കു് അതൊരു മൂർഛപോലെ തോന്നും.

അഭ്യാസിക്കു ആരംഭത്തിൽ അങ്ങനെ തോന്നും. എന്നാൽ ക്രമേണ അതാണു തന്റെ സഹജമായ സത്യാവസ്ഥ എന്നു ബോദ്ധ്യമാവും.

ചോ; ആ അനുഭവം നാഡികളെ ശമിപ്പിക്കുന്നുണ്ടോ, അതോ ഇളക്കുകയാണോ?

ഉ; ആദ്യം ഇളക്കുമ്പോലെ തോന്നും. ക്രമേണ അതു സഹജമായി വരുമ്പോൾ നാഡികളെ ശമിപ്പിക്കും.

ചോ: ഇളക്കം ശാന്തിയെ ഭഞ്ജിക്കും, ജാഗ്രതയായിരുന്നാൽ അഭിലഷണീയങ്ങളായ ഫലത്തിനു കാരണമാവുകയില്ല.

ഉ; അതെ, ചലിക്കുന്ന മനസ്സു തെറ്റായ മാർഗ്ഗത്തിൽ പ്രവേശിക്കും. ഭക്തിയാലമർന്ന മനസ്സ് ശരിനിലയിൽ നിൽക്കും.

ജനുവരി 19, 1936.

139. ശ്രീ എല്ലപ്പച്ചെട്ടിയാർ, (M. L C) സേലത്തുനിന്നും ഭഗവാനെ കാണാൻ വന്നിരുന്നു.

ചോ; നാം അന്തർമുഖ വ്യാപാരത്തിലിരുന്നാൽ പോരേ, അതോ 'ഞാൻ ബ്രഹ്മമാണു'' എന്നു നാം ധ്യാനിക്കുകയും വേണമോ?

ഉ; ബഹിർമുഖമായിരിക്കുന്ന മനസ്സിനെ അന്തർമുഖമാക്കുകയാണേററവും മുഖ്യം. വിജ്ഞാനം തന്നെ വിമോചനം എന്നു് ബൗദ്ധന്മാർ കരുതുന്നു. വിജ്ഞാനത്തിനു അധിഷ്ഠാനമായിരിക്കുന്ന സത്തിനെ അറിഞ്ഞു് താൻ അതായിരിക്കണമെന്നു, നാം.

'ഞാൻ ബ്രഹ്മ'മെന്നു ധ്യാനിക്കുന്നതെന്തിനു്? ഞാൻ എന്ന അഹങ്കാരം വിട്ടൊഴിയുന്നതാണു മോചനം. 'ഞാൻ' എന്നതിനെപ്പററി നിരന്തരം വിചിന്തനം ചെയ്യുകയാണെങ്കിൽ അതു സാദ്ധ്യമാവും. അതുകൊണ്ടാണു് അഹം വൃത്തിയിൽ

'ഞാൻ' എന്നതിന്റെ ആദിയെ അറിയണമെന്നു പറയുന്നതു്. 'ഞാ'നെന്നതിനെ വിടാതിരുന്നാൽ ശൂന്യാവസ്ഥ പ്രകാശിക്കുകയില്ല. അതിനെ വിട്ടാൽ ഉറക്കമോ മയക്കമോ നമ്മെ മയക്കും.

എപ്പോഴും ഇരിക്കുന്നതു, അന്ത്യമററ അഹംസ്വരൂപം, ഈ സ്വരൂപത്തിൽ അപ്പപ്പോഴും ഉണ്ടായി മറയുന്നതു് അഹംവൃത്തി. അഹംവൃത്തി ഒടുങ്ങിയ സ്ഥാനത്തും എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഹംസ്വരൂപം താനേതാനായി പ്രകാശിച്ചുകൊണ്ടിരിക്കും.

ഒരു ദേഹത്തിന്റെ ഉത്ഭവം ഒരു ജനനമല്ലാ. നേരെമറിച്ച് അതിനെയും വഹിച്ചുകൊണ്ടുള്ള അഹങ്കാരന്റെ ജനനമാണ് ജനനം. ഈ അഹങ്കാരന്റെ നാശമാണ് മുക്തി. മുക്തി എന്നതു് ഒരു പുതിയ ലാഭമല്ല, എന്നും ഉള്ള തന്റെ സ്വഭാവ പ്രകാശസ്ഥിതിയാണ .

140. സത്യത്തിന്റെ സ്വരൂപമെന്താണ് ?

ഉ: എപ്പോഴും ഉള്ളതു എന്നുള്ളതാണ് സത്യം. അതിനു് രൂപമില്ല, നാമമില്ല. അതു് നാമരൂപങ്ങൾക്കധിഷ്ഠാനം. തന്നെ വേർതിരിക്കുന്ന ഉപാധി ഒന്നും കൂടാതെ ഉള്ളവയെല്ലാത്തിനും അതു് ആധാരമായിരിക്കും. സർവ്വസങ്കല്പങ്ങൾക്കും ആധാരമായ ആ പരമാർത്ഥ വസ്തു ഒന്നിനാലും ബദ്ധമല്ല. അതെങ്ങനെയിരിക്കുന്നുവെന്നാൽ അതെങ്ങനെയിരിക്കുന്നുവോ, അങ്ങനെയിരിക്കുന്നു എന്നേ പറയാവൂള്ളൂ. 'ഉണ്ട്' 'ഇല്ല' എന്നീ പരിമിതികളെ കടന്ന് എങ്ങനെയിരിക്കുന്നു. പറഞ്ഞറിയിക്കാൻ കഴിയാത്തതായിരിക്കുന്നു.

141. മുൻപു ചോദിച്ചുകൊണ്ടിരുന്നയാൾ തന്നെ കൈവല്യനവനീതത്തിൽ നിന്നും ഒരു പദ്യം ഉദ്ധരിച്ചുകൊണ്ട്, ഒരിക്കൽ നേടിയ ജ്ഞാനം പിന്നീടഴിഞ്ഞു പോവുമോ എന്നു ചോദിച്ചു

ഉ; ജ്ഞാനം ഒരു വിധത്തിൽ ഉണ്ടായാൽ മാത്രം പോരാ, അതു നല്ല ദൃഢമാകണം—ആ അനുഭവം നല്ല സഹജമായി

ത്തീരണം. ആ നില നമുക്ക നിരന്തരം പ്രകാശിച്ചു വാസനകളെല്ലാമൊഴിയണം.

ആത്മാവു് എല്ലാവർക്കും അനുഭവമായിരുന്നാലും അതു നാം വിചാരിക്കുമ്പോലല്ല. താൻ ഇരുന്നതു പോലിരിക്കുന്നു. ഈ അനുഭവമാണു സമാധി. അഗ്നിക്കു് ഉഷ്ണം തന്റെ സ്വഭാവമായിരുന്നാലും മന്ത്രം, വിദ്യ മുതലായതുകളുടെ പ്രയോഗത്താൽ തൽക്കാലം ചുടാത്തതായിരിക്കുംപോലെ ആത്മജ്ഞാനം ഇപ്പോൾ വാസനകളാൽ മറവുററതു പോലിരിക്കും. വാസനകൾ അററയിടത്തു് നിരന്തരം പ്രകാശിക്കും. വാസനകൾ തുടർന്നുനിൽക്കുന്നിടത്തോളം ജന്മാററനില കൈവരുകയില്ല. വാസനകൾ പൂർണ്ണമായി ശമിക്കുന്നതു വരെ ജ്ഞാനം ദൃഢപ്പെടുകയില്ല.

സഹജ ജ്ഞാനികളുടെ സാന്നിധ്യ വിശേഷത്താൽ അവരെ സമീപിച്ചവരുടെ വാസനകൾ ഒടുങ്ങി മനസ്സുപശാന്തമായി സമാധിനില ഏർപ്പെടാം. ഗുരുസന്നിധിയിൽവച്ചു ഏർപ്പെട്ട ജ്ഞാനം ദൃഢമാവാൻ ആരും അനുഭവത്തിൽ തുടർന്നു നിൽക്കണം. ഇപ്രകാരം ജ്ഞാനം ദൃഢമായി സഹജമായിത്തീർന്നവനാണു് ജീവന്മുക്തൻ. അഗ്നിസ്തംഭന വിദ്യമാറുമ്പോൾ അഗ്നി തന്റെ പൂർവ്വ. ഉഷ്ണ സ്വഭാവത്തോടിയതാകുമ്പോലെ വാസനകളൊഴിഞ്ഞ ജീവന്മുക്തൻ തന്റെ നിത്യവും സ്വഭാവവുമായ ആദി ആത്മബോധത്തിൽ ആത്മാരാമനായി അവശേഷിക്കും. സമാധിയിൽ അഖണ്ഡനില ഉണ്ടായാൽ മാത്രം പോര. വൃത്തി-നിവൃത്തികൾ പരസ്പരശത്രുക്കളാണെന്ന ഭാവംമാററു് ഒരേ നിലയിൽ പ്രകാശിക്കണം. സഹജജ്ഞാനം തന്റെ സ്വഭാവമെന്നതു അഖണ്ഡാനുഭൂതിയാണു്. സഹജജ്ഞാനം തന്റെ സ്വഭാവമെന്ന അഖണ്ഡാനുഭൂതിയാണു് സഹജസമാധി.

ഈ സഹജസമാധിനില സാധകനു അനായാസമായി സാധിക്കുന്നതുവരെ പ്രയത്നം വേണം. സമാധിയെ ഭയപ്പെടുന്നവൻ അജ്ഞാനിയാണു്. സമാധി ഒരുത്തനു് തന്റെ തനിപ്രകൃതമായി വരേണ്ടതാണു്, സമാധിയിൽ കിട്ടുന്ന ആനന്ദം ഒരിക്കൽ അനുഭവിച്ചവൻ അതു തുടർന്നനുഭവിക്കുവാൻ തന്നെ വഴി നോക്കും.

ജനുവരി 20, 1936

142 ബസ്വാഡയിൽ നിന്നും പ്രകാശറാവു; ബ്രഹ്മാകാരവൃത്തി ഉദയമാവുന്നുമ്പേ അവിദ്യാമയെ ഒഴിയുകില്ലേ? അല്ലാ അതു തുടർന്ന് നിൽക്കുമോ?.

ഉ; വാസന ക്ഷയിച്ചതിൽ പിന്നീട് അവിദ്യ ഉണ്ടായിരിക്കുകയില്ല. വാസനാക്ഷയത്തിനും സഹജാനുഭൂതിക്കും ഇടയ്ക്കുണ്ടായിരിക്കണം.

ചോ; ബ്രഹ്മാനുഭൂതിക്കു ശേഷവും വിഷയപ്രപഞ്ചം തോന്നപ്പെടുമോ?.

ഉ; ബ്രഹ്മാനുഭൂതിയുണ്ടാകട്ടെ ആദ്യം. എന്നിട്ട് ഈ ചോദ്യം ചോദിക്കാം.

ചോ; നാം ഇപ്പോഴം അറിയുന്നപോലെ അപ്പോഴും അറിയാനൊക്കുമോ?.

ഉ; നിങ്ങാം മനസ്സിൽ നിന്നും മാറിനിൽക്കുന്നില്ലല്ലോ. പിന്നെയെങ്ങനെ അറിയാനൊക്കും.

ചോ; ചിത്തവിലാസത്തെ പൂർണ്ണമായറിയാനൊക്കുമോ?.

ഉ; ഓഹോ! ചിത്തവിലാസത്തെ യാണൊ ബ്രഹ്മാനുഭൂതിയെന്ന് പറയുന്നതു്? അജ്ഞാനം മാറുമ്പോഴം അഴിയാത്ത സ്വസ്വരൂപം അവിടെയുണ്ട്. അതു മനസ്സുകൊണ്ടറിയപ്പെടാവുന്നതല്ല. സ്വസ്വരൂപത്തെ അറിയുന്നതു മനസ്സല്ല.

ജനുവരി 23, 1936

143 പാംബ്രണ്ടൻ; അരുണാചലത്തിനുള്ളിൽ ഗുഹാഗർഭമൊന്നുണ്ടോ?.

ഉ; അരുണാചലപുരാണത്തിൽ അങ്ങനെ പറഞ്ഞിരിക്കുന്നു ഹൃദയം ഒരു ഗുഹയാണ്. അതിനുള്ളിൽ പ്രവേശിച്ചാൽ വെട്ടവെളിപ്രഭ കാണാം. അപ്രകാരം തന്നെ അണ്ണാമലയും പ്രഭാപൂരിതമാണ്.

ചോ; ആ മലയ്ക്കുള്ളിൽ ഗുഹകളുണ്ടോ?

ഉ; എത്രയോ ഗുഹകളും വിചിത്ര നഗരസംവിധാനങ്ങളും ലോകം മുഴുവനും ഞാനതിനുള്ളിൽ കണ്ടിരിക്കുന്നു!.

ചോ; അവിടെ സിദ്ധന്മാരും ഉണ്ടോ?

ഉ; അവിടെ സിദ്ധന്മാരിരിക്കുന്നതു പ്രസിദ്ധമല്ലേ?

ചോ; സിദ്ധന്മാരല്ലാതെയുള്ളവരും ഉണ്ടോ?

ഉ; എല്ലാം ഈ ലോകം പോലെ തന്നെ.

ചോ; സിദ്ധന്മാർ ഹിമാലയത്തിലുണ്ടെന്നു പറയുന്നല്ലോ.

ഉ; ഹിമാലയത്തിലെ കൈലാസം ശിവൻെറ വാസ സ്ഥാനമാണ്. ഈ പർവ്വതം ശിവസ്വരൂപമാണ്, ഭൂതഗണങ്ങൾക്കെല്ലാത്തിനും ഇരുപ്പിടം ഇതാണ്.

ചോ; ഈ മലയ്ക്കുള്ളിലുള്ള ഗുഹകളിലെ പ്രകാശത്തെപ്പറ്റി ഭഗവാനെന്തു പറയുന്നു?

ഉ: എല്ലാം അവരവരുടെ കാഴ്ചയ്യൊത്തിരിക്കും. ഈ മലമുകളിൽ ആശ്രമങ്ങളെ കണ്ടതായിട്ടു നിങ്ങൾ തന്നെ എഴുതിയിരിക്കുന്നല്ലോ.

ചോ; അതേ. ആശ്രമങ്ങൾ മലയ്ക്കു മുകളിലാണ്. പക്ഷെ, ആ കാഴ്ച എൻെറ ഉള്ളിലല്ലേ തോന്നിയതു്.

ഉ: അതേ തോന്നുന്നതെല്ലാം നമുക്കുള്ളിൽ തന്നെ. കാണുന്നവനുണ്ടെങ്കിലേ ലോകവുമുള്ളു. .എല്ലാം തന്നിൽ നിക്ഷിപ്തം. സത്യത്തിൽ എവിടെ പ്രകാശിക്കുന്നതും താൻതന്നെ. തനിക്കന്യമായിട്ടൊന്നുമില്ല.

ചോ: അങ്ങനെയാണെങ്കിൽ മലയിൽ എന്തുരഹസ്യമുണ്ട്?

ഉ; നിങ്ങൾ രഹസ്യ ഈജിപ്റ്റിൽ പരാമർശിച്ച പിരമിഡിൻെറ രഹസ്യം തന്നെയാണ് ആത്മാവിൻെറയും രഹസ്യം. മലയുടെതും ആത്മാവിൻെറ രഹസ്യം തന്നെയാണ്.

മേജർ സാദവീക്:

അഹങ്കാരൻ ആത്മാവിനന്യനാണെന്നെനിക്കറിയാൻ പാടില്ല.

ഉ: ഗാഢനിദ്രയിൽ നിങ്ങളെങ്ങനെയിരുന്നു?

ചോ: അറിയാൻ പാടില്ല.

ഉ: അറിഞ്ഞുകൂടാത്തതാർക്ക്? ഉണർയാളിനല്ലേ, ഉറക്കത്തിൽ നിങ്ങൾക്ക നിങ്ങളില്ലായിരുന്നോ?

ചോ: ഞാനുണ്ടായിരുന്നു. എന്നാൽ ഉറക്കത്തിൽ ഞാനുണ്ടായിരുന്നതറിയാൻ പാടില്ല.

ഉ; അതെ, ഉണർന്ന ഞാൻ ഉറങ്ങിയ എന്നെ അറിയാതെ പോയി. ഇപ്പോഠം സംസാരിക്കുന്നയാഠം തന്നെയാണുറങ്ങിയതു്. രണ്ടിനും തമ്മിലുള്ള വ്യത്യാസമെന്തു്? ഇപ്പോഠം ഉള്ള ഇന്ദ്രിയ വൃത്തികളും വസ്തുക്കളും ഉറക്കത്തിലില്ലായിരുന്നു. ഉറക്കത്തിൽനിന്നും ഒരു പുതിയ ആഠം (അഹങ്കാരൻ) ഉണ്ടായി, ഇന്ദ്രിയങ്ങഠം മുഖേന വത്തിച്ച് വസ്തുക്കളെ കാണുന്നു, ദേഹത്തോടു ചേർന്നു നിന്നു് ആത്മാവുതാനാണെന്നഹങ്കരിക്കുകയും ചെയ്യുന്നു. ഇപ്പറഞ്ഞ അവസ്ഥാഭേദങ്ങളൊന്നുമില്ലാത്തതാണാത്മാവു്.

144. ശ്രീ. പ്രകാശറാവു;–

മായയുടെ ആദികാരണമെന്തു്?

ഉ: മായയെന്നാലെന്താണു്?

ചോ; വിപരീതജ്ഞാനമാണു് മായ. അതൊരു ഭ്രമമാണു്.

ഉ; ഈ ഭ്രമം ആർക്കുണ്ടാകുന്നു, അജ്ഞാനത്തിലാണു ഭ്രമിക്കുന്നതു്. അവിദ്യാസ്വരൂപിയായ അഹങ്കാരൻ വിഷയങ്ങളെ കാണുന്നു. വിഷയങ്ങഠംക്ക സ്വന്തം നിലയില്ല. അവയെ തോന്നിപ്പിക്കുന്ന മായ ഉള്ളതാണെന്നെങ്ങനെ പറയാനൊക്കും. ഏതൊന്നില്ലയോ അതിനെയാണു മായയെന്നു പറയുന്നതു്.

ഠയ-യ മാ (ഏതില്ല) എപ്പോഴുമുള്ളതാത്മാവ്. ഏകിലും ഇല്ലാത്ത വിഷയങ്ങളെ കാണാം, ഉള്ള ആത്മാവിനെ കാണാനൊക്കുന്നില്ല. അപ്പോൾ നിങ്ങളുടെ കണക്കനുസരിച്ച് രണ്ടു ഞാൻ ഉണ്ടായിരിക്കണം. അറിയുന്ന ആത്മാവ് അറിയപ്പെടേണ്ട ആത്മാവ്. രണ്ടാത്മാവിനെ ആരും സമ്മതിക്കുന്നില്ല, ഉണർന്നയാൾ പറയുന്നത് അയാൾതന്നെയാണുറങ്ങിയതെന്നാണ്. ഉറങ്ങിയവൻ ഉണർന്നവനല്ല എന്നവൻ പറയുന്നുമില്ല. ഒരു 'ഞാ'നേ ഉള്ളു. ആ ഞാൻ എപ്പോഴുമുണ്ട്. അവസ്ഥാഭേദമില്ലാത്തവൻ. ഉള്ളവനായിട്ടൊന്നേയുള്ളു.

ചോ: സൂക്ഷ്മശരീരമെന്താണ്?

ഉ: സ്വപ്നം കാണുമ്പോൾ നിങ്ങൾക്കൊരു ശരീരമില്ലേ? അത് കിടക്കയിലുള്ള ശരീരത്തിനന്യമല്ലേ?

ചോ: മരണാനന്തരം നാം അവശേഷിച്ചിരിക്കുന്നുവോ? സൂക്ഷ്മശരീരം ഭൗതിക മരണത്തെ അതിജീവിക്കുന്നുവോ?

ഉ: സ്വപ്നത്തിൽ പല വിചിത്രാനുഭവങ്ങൾക്കും ശേഷം ഉണരുന്നതുപോലെ ഭൗതിക മരണങ്ങൾക്കുശേഷം നിങ്ങൾ (സ്വസ്വരൂപത്തെ പ്രാപിക്കുന്നതുവരെ) വേറെ ശരീരങ്ങളെ കൈക്കൊള്ളുന്നു.

ചോ: മരണശേഷം 48 മണിക്കൂർ സൂക്ഷ്മശരീരമുണ്ടായിരിക്കുമെന്നു പറയപ്പെടുന്നു.

ഉ: ഈ ശരീരത്തിലിരുന്നുകൊണ്ട് സ്വപ്നത്തിലുള്ളതു സൂക്ഷ്മശരീരമാണെന്നു പറയുന്നു. എന്നാൽ സ്വപ്നം കാണുമ്പോൾ അതു സ്വപ്നശരീരമാണെന്നു പറയുന്നുണ്ടോ? ഇപ്പോഴത്തെ സൂക്ഷ്മശരീരം സ്വപ്നത്തിൽ യഥാർത്ഥശരീരമാണ്. ആ കണക്കിൽ ഇപ്പോഴത്തെ സ്ഥൂലശരീരം സ്വപ്നശരീരത്തിനു തുല്യമാണ്. അതതുനിലയിൽ അതതുസത്യവും മറ്റുള്ളവ മിഥ്യയായും ഇരിക്കുന്നു. അതിനാൽ സ്ഥൂലം, സൂക്ഷ്മം തുടങ്ങിയവ മനോമയം മാത്രം. രണ്ടു സൂക്ഷ്മശരീരങ്ങൾക്കു തമ്മിൽ ഭേദമെന്ത്?

പാഠം ബ്രണ്ടൻ: വ്യാവഹാരിക സത്യത്തിൽ പല പടികളുണ്ടല്ലേ?

ഉ: സൂക്ഷ്മശരീരത്തിലിരിക്കുമ്പോഠം സ്വപ്നശരീരം മിഥ്യയാണെന്നു പറയുന്നു. സ്വപ്നശരീരത്തിലിരിക്കുമ്പോഠം സ്ഥൂലശരീരം ഇല്ലാത്തതായിപ്പോകുന്നു. ഇങ്ങനെ എല്ലാം ഒന്നിനൊന്നു സത്യവും അസത്യവുമായി മാറിമാറി വരുകയാണെങ്കിൽ നിലകഠം എന്നുപറയാനൊന്നുമില്ല. ഉദിക്കുകയോ മറയുകയോ ചെയ്യാത്ത ആത്മസ്വരൂപമൊന്നേ സത്യം.

145. ചോ: അങ്ങനെയാണെങ്കിൽ ദേവന്മാരെന്നും നരകസ്വർഗ്ഗങ്ങളെന്നും, മററും മതഗ്രന്ഥങ്ങഠം പരാമർശിക്കുന്നതോ?

അതുകളും ഈ ലോകത്തെപ്പോലെ തന്നെയെന്നും സർവ്വത്തിനും അധിഷ്ഠാനമായ ആത്മസ്വരൂപമേ സത്യമെന്നും വെളിപ്പെടുത്തുകയാണു വേദങ്ങഠം. എന്നാലും പലതരത്തിലുമുള്ളവർക്കു പലതരത്തിലും പറയേണ്ടിയിരിക്കുന്നു. അവ പരസ്പര വിരുദ്ധങ്ങളാണെന്നു തോന്നിയാലും ഒടുവിൽ പരമാർത്ഥത്തിലെത്തിക്കുകയാണവയുടെ ഉദ്ദേശ്യം.

ഭഗവൽഗീതയിൽ തന്നെ അർജ്ജുനൻ യുദ്ധം ചെയ്തു ബന്ധുക്കളെ കൊല്ലുകയില്ലെന്നു ശഠിച്ചു നിന്നപ്പോഠം കൃഷ്ണൻ പറഞ്ഞതു് "അർജ്ജുനാ! നീയോ നീ കാണുന്നവരോ ആരും മുമ്പുണ്ടായിരുന്നില്ല, ഇന്നില്ല, ഇനി നാളെയും ഉണ്ടായിരിക്കുകയില്ല. ഒന്നും ഉണ്ടാകുന്നില്ല, ഒന്നും ഇല്ലാതെയാകുന്നുമില്ല. മേലും അങ്ങനെയായിരിക്കുകയില്ലേ? ഈ ഉപദേശം ഞാൻ പണ്ടേ സൂര്യനും സൂര്യൻ മുഖേന ഇക്ഷ്വാകുവിനും ഉപദേശിച്ചതാണു". ഉടനേ അർജ്ജുനൻ ചോദിച്ചു. 'അതെങ്ങനെ? അങ്ങു് അല്പം വർഷങ്ങഠംക്കു മുമ്പു ജനിച്ചതേയുള്ളു. എന്നാൽ സൂര്യനും മററും യുഗങ്ങളായുള്ളവരല്ലേ?" അർജ്ജുനനെ മനസ്സിലാക്കിക്കൊണ്ടു് കൃഷ്ണൻ "അതെ, നമ്മളും എത്രയോ ജന്മങ്ങഠം എടുത്തവരാണു്? എന്നാൽ നീയതറിയുന്നില്ല, ഞാനറിയുന്നു.' ഇപ്രകാരം പരസ്പരവിരുദ്ധങ്ങഠം പറഞ്ഞിട്ടുള്ളതു്, സത്യാന്വേഷികളുടെ പാകതയനുസരിച്ചാണെന്നേയുള്ളൂ.

ചോ; മതഗ്രന്ഥങ്ങളിൽ കഥകളെല്ലാം എന്തിനാണ്?

ഉ: ആത്മസത്യത്തെ ഉണർത്താൻ തന്നെയാണ്.

ചോ: ഭഗവാൻ എപ്പോഴും വളരെപൊക്കത്തിൽ നിന്നേ സംസാരിക്കുകയുള്ളു.

ഉ; (ചിരിച്ചുകൊണ്ട്) അനുഭവത്തിലുള്ള ശുദ്ധസത്യം പറഞ്ഞാൽ ആർക്കും ബോദ്ധ്യമല്ല. അതിനാൽ വേദശാസ്ത്രാദികളും മനുഷ്യരുടെ നിലയ്ക്കനുസരണം പല മാർഗ്ഗങ്ങളിൽക്കൂടിയും സഞ്ചരിക്കുന്നു. എവിടെയെല്ലാം ചുററിയാലും ആത്മലോകത്തിന് അവനവനിൽ തന്നെ മടങ്ങിവരണം. ഇങ്ങനെ കണ്ടയിടങ്ങളിലെല്ലാമലയാതെ ഇവിടെവച്ചിപ്പോഴംതന്നെ ആരും തന്നെ നോക്കി തന്നിൽതന്നെ നിന്നാൽ എത്ര നന്നായിരിക്കും.

കാണുന്നവൻ എത്ര സത്യമോ അത്രത്തോളം സത്യമായിരിക്കും കാണപ്പെടുന്ന ലോകങ്ങളും. അവയ്ക്കു കാണുന്നവനെ വിട്ടാൽ ഒരു നിലയുമില്ല. അതിനാൽ അവ കാണുന്നവനന്യമല്ല. വിഷയങ്ങളെ കാണുമ്പോഴും യഥാർത്ഥത്തിൽ നാം ആത്മാവായ നമ്മളെ തന്നെയാണു കാണുക. എങ്കിലും നാമരൂപങ്ങളും യഥാർത്ഥമാണെന്നും ശരീരം താനാണെന്നും വിപരീതമായി ഗ്രഹിക്കുന്നു. കാണുന്നവനും കാഴ്ചയും ആത്മാവിലടങ്ങും. ആത്മാവിനെ കണ്ടാൽ അവിടെ കാണുന്നവനുമില്ല, കാഴ്ചയുമില്ല. ആ രണ്ടും ആത്മാവുതന്നെ. ആത്മാവേകം പലതല്ല.

ജനവരി 25, 1936.

146. സംസ്കാര സമ്പന്നയും ഉന്നതകുലജാതയുമായ ശ്രീമതി ലീനാസാരാബായിയുടെ ഒരു ചോദ്യത്തിനിങ്ങനെ മറുപടി പറഞ്ഞു;

സംതൃപ്തിയാണു പരമാനന്ദം. ഞാൻ ആത്മസ്വരൂപം, ബ്രഹ്മം, എന്ന പ്രാരംഭ വേദവചനം ഈ തൃപ്തിസ്വരൂപോദയത്തിനു പ്രേരകമായിരിക്കും.

ചോ: അപ്പോഴം ഒരു ലക്ഷ്യത്തെ മുൻനിറുത്തിത്തൊടങ്ങുന്നതു ശരിയായിരിക്കുകയില്ല. അല്ലേ?

ഉ: മേലാൽ സാധിക്കേണ്ടതാണെങ്കിൽ നിലച്ചിരിക്കുകയില്ല. ലക്ഷ്യം മുമ്പേ ഉള്ളതാണ്. അതിനെ സാധിക്കാൻ ശ്രമിക്കുന്നതഹങ്കാരനാണ്. ലക്ഷ്യത്തിനുള്ളിലുള്ളത് നമ്മുടെ ജനനത്തിനും മുമ്പേയുള്ളതാണ്. നാം നിലച്ചിരിക്കുന്നതിനാൽ അഹങ്കാരനും കൂടെ നിലച്ചിരിക്കുന്നതായി തോന്നും. അഹന്തയെ ആത്മാവാണെന്ന് തെററിദ്ധരിച്ചാൽ ആത്മാവ് അഹന്ത തന്നെ. മനസ്സാണെന്നു തെററിദ്ധരിച്ചാൽ അതു മനസ്സുതന്നെ. ശരീരമാണെന്നു കൽപിച്ചാൽ ശരീരം തന്നെ. കോശങ്ങളും എല്ലാം കല്പനകൾ മാത്രം. ജലത്തിൽ പതിക്കുന്ന ഒരു നിഴൽ ആടിക്കൊണ്ടിരിക്കുന്നു. ആ ആട്ടത്തെ ആർക്കെങ്കിലും നിറുത്താനാവുമോ നിഴലിന്റെ ചലനം നിന്നാൽ അവിടെ നിങ്ങൾ ജലത്തെ കാണുകയില്ല ആകാശത്തെ കാണും. അതുപോലെ അഹന്തയെയും അതിന്റെ വൃത്തികളെയും ഒഴിച്ചു വച്ച് ഉദാസീനമായിരുന്നാൽ സകലത്തിനെയും പ്രകാശിപ്പിക്കുന്ന പ്രകാശം വിളങ്ങും. 'ഞാൻ' എന്നു തോന്നുന്ന വിചാരമാണ് അഹങ്കാരൻ. ഈ അഹങ്കാരനു നിദാനമായ 'ഞാൻ' ആണ് ആത്മാവ്.

ചോ: ഇതു് സാക്ഷാൽക്കാരത്തിന്റെ ഒരു പടിയാണോ?

ഉ: സാക്ഷാൽക്കാരം മുൻപിനാലേ ഉള്ളതാണ്. ചിന്തയൊഴിഞ്ഞനിലയാണ് സത്യം. സാക്ഷാൽക്കരിക്കുക എന്നൊരു വൃത്തിയില്ല. തന്നെ അറിയാത്തവരാരുണ്ട്? താനില്ലെന്നാരെങ്കിലും പറയുന്നുണ്ടോ? ചിന്തയുടെ ഫലമാണ് സാക്ഷാൽക്കാരമെന്നു കരുതിയാൽ രണ്ടു 'ഞാൻ' വേണ്ടിവരും, ഒന്നു സാക്ഷാൽക്കരിക്കാനും മറേറതു സാക്ഷാൽക്കരിക്കപ്പെടാനും. സാക്ഷാൽക്കരിക്കപ്പെട്ടതല്ലാത്തതിനെയേ സാക്ഷാൽക്കരിക്കേണ്ടതായിട്ടുള്ളൂ. തനിക്കു 'താൻ' ഉണ്ട് എന്നു താനംഗീകരിക്കുന്ന നിലക്ക് എന്തുകൊണ്ടു താൻ തന്നെ (ആത്മാവിനെ) അറിയാത്തവനായിരിക്കുന്നു?

ചോ: ചിന്ത നിമിത്തം.

ഉ: വളരെ ശരി. മനസ്സാണ് ഇടയ്ക്കുനിന്ന് നമ്മുടെ ആനന്ദസ്വരൂപത്തെ മറയ്ക്കുന്നതു്. നാം സ്ഥിതി ചെയ്യുന്നു എന്നെങ്ങനെ അറിയുന്നു? ചുററും ലോകമുള്ളതു കൊണ്ടാണെങ്കിൽ ഉറക്കത്തിൽ നമ്മളുണ്ടായിരുന്നോ?

ചോ; ഈ മനസ്സിനെ ഒഴിച്ചു വയ്ക്കുന്നതെങ്ങനെ?

ഉ: മനസ്സിനെ ഒഴിക്കണമെന്നാഗ്രഹിക്കുന്നതു് മനസ്സാണോ?

ചോ: മനസ്സിനു തന്നെക്കൊല്ലാനൊക്കുകയില്ല. അതിനാൽ മനസ്സിൻെറ യഥാർത്ഥസ്വരൂപമെന്താണെന്നറിയണം. അപ്പോൾ മനസ്സെന്നൊന്നില്ലെന്നു നിങ്ങളറിയും. ആത്മാവിനെ നോക്കുമ്പോൾ മനസ്സില്ലെന്നുവരും, ആത്മാവിൽ രമിക്കുന്നവനു് മനസ്സിനെപ്പറ്റി ഗണിക്കേണ്ട കാര്യമില്ല

ചോ; ഭയമൊഴിയുന്നതെങ്ങനെ?

ഉ: ഭയമെന്നതെന്താണു്? അതൊരു വിചാരം മാത്രം. ആത്മാവിനന്യമായൊന്നുമില്ല. ഉണ്ടെങ്കിൽ ഭയക്കേണ്ടതുതന്നെ, അന്യത്തെ ആരു കാണുന്നു? (ബാഹ്യമായി) അഹങ്കാരൻ ഉണർന്നില്ലെങ്കിൽ ആത്മാവു മാത്രമെന്നായി (ബാഹ്യമായി) അന്യത്തെ കാണാതിരിക്കും. ബാഹ്യമുണ്ടെങ്കിൽ ആന്തരവുമുണ്ടു്. കാണുന്നവൻ എവിടെ ഇരിക്കുന്നു? അവനെ (വെളിയിലല്ലാതെ ആന്തരമായിത്തന്നെ നോക്കുമ്പോൾ സംശയവും ഭയവും ഒഴിഞ്ഞു മാറുന്നു. മാത്രമല്ല, അതോടുകൂടി അഹങ്കാരം വിട്ടൊഴിയുന്നു.

ചോ: ഈ മാർഗ്ഗം സാധനാ ചതുഷ്ടയാദികളെക്കാൾ എളുപ്പമാണല്ലോ.

ഉ; അതെ, എല്ലാ ദുർഗ്ഗുണങ്ങളും അഹന്തയോടു ചേർന്നു നിൽക്കുന്നു. അഹന്തയൊഴിഞ്ഞു എന്നുമുള്ള ആത്മാവു സ്വയം പ്രകാശിക്കും. ആത്മാവു നിർഗ്ഗുണമായതിനാൽ അതിൽ ദുർഗ്ഗുണസൽഗുണങ്ങളൊന്നും പററി നിൽക്കുകയില്ല. ഗുണങ്ങളെല്ലാം മനസ്സിൻെറ കല്പനകളാണു്. നാനാത്വങ്ങളും അങ്ങനെ തന്നെ ഉണ്ടാകുന്നു. അദ്വൈതമുണ്ടെങ്കിൽ ദ്വൈതവുമുണ്ടു്. ഏകം എന്നതു് അനേകത്തെ ഉളവാക്കി.

ചിന്തയൊഴിഞ്ഞിരിക്കുന്നതാണു നമ്മുടെ സ്വഭാവം, മററു കാര്യങ്ങളെല്ലാം താനേ നടക്കും. നടന്നു പോകുമ്പോൾ വിചാരം കൂടാതെ തന്നെ നാം കാൽചുവടു മാററിമാററി വച്ചു പോക

ന്നു. അതുപോലെ നാം ചിന്തയൊഴിഞ്ഞ സ്വയംനിലയിൽ നാമിരിക്കവേതന്നെ പ്രവൃത്തികളെല്ലാം താനേ നടന്നുകൊള്ളും.

ചോ; ചിന്തിക്കാതെ പ്രവർത്തിക്കാൻ പാടാണല്ലോ.

ഉ: ചിന്ത പ്രവർത്തിയോടുകൂടി ഉണ്ടായിക്കൊള്ളും.

ചോ: അപ്പോൾ അന്തർമുഖത്വമാണു ശരി. അതു വർദ്ധിക്കുകയും ചെയ്യും.

ഉ. സൃഷ്ടിരഹസ്യം ആരാഞ്ഞവരെല്ലാം ഇപ്രകാരം ആത്മാവിന്റെ അഗാധതയിൽ രമിച്ചിരുന്നവരാണ്. അഹന്തയെ ളിന്റെ തറയിൽ പതിച്ച നിഴൽ പോലെയാണ്. അതിനെ തറയിൽ മറിച്ചിടാൻ ശ്രമിക്കുന്നതു് വിഡ്ഢിത്തമാണ്. അതിരുള്ളതു് അഹന്തയും ഇല്ലാത്തതാത്മാവുമാണ്.

കുമിളകൾ വെവ്വേറായിരിക്കും, അസംഖ്യവുമാണ്. എന്നാൽ കടലൊന്നാണ്. അതുപോലെ അഹങ്കാരന്മാർ പലതും ആത്മാ വേകവുമാണ്.

അഹന്തയെ ഒഴിച്ചിട്ടു ആത്മാവിനെ ദർശിക്കുക. നിങ്ങൾ എന്തിനഹങ്കാരനോടു ചേർന്നു നിൽക്കണം? ഇതു മരുന്നുകഴിക്കുമ്പോൾ അങ്ങനെ ഓർമിക്കരുതെന്നു പറയുമ്പോലെയാണ്. അതുസാധ്യമാണോ? സാധാരണ ജനങ്ങളെയും ഈ ദോഷം ബാധിക്കുന്നു. വിചാരം മാറിയാലുള്ളതാണാത്മസ്വരൂപമെന്നു പറയുമ്പോൾ 'ശിവോഹം', 'അഹംബ്രഹ്മാസ്മി, എന്നും മററും എന്തിനുഭാവിക്കുന്നു?

അഹന്തയററതാണാത്മ നിലയെങ്കിൽ അഹന്തയെന്താണെന്നറിഞ്ഞിരിക്കേണ്ടതുണ്ട്. അഹന്തക്ക് ആത്മാവിനെ വിട്ടും സ്വന്തം നിലയില്ലാത്തതിനാൽ അതിന്റെ സ്വരൂപമെന്താണെന്നന്വേഷിച്ചാൽ തന്നെ അതൊഴിഞ്ഞു മാറും. ഇതാണ് ശരിയായ ഉപായം. അഹന്തയിരിക്കവെ തന്നെ ചെയ്യുന്നതാണ് മററുമാർഗ്ഗങ്ങൾ. ഇതിനാൽ പല സംശയങ്ങൾക്കുമിടയാകുന്നു. അന്വേഷണം പൂർത്തിയാകാതെ പോവുന്നു. നമ്മുടെ മാർഗ്ഗത്തിൽ അവസാനവിഘ്നത്തെ നാമാദ്യമേ ദൂരീകരിക്കുന്നു. അക്കാരണത്താൽ പിന്നീടു നാം സാധനകളൊന്നും അനുഷ്ഠിക്കേണ്ടി വരുന്നില്ല.

കാണപ്പെടേണ്ട വസ്തു താനായിട്ടിരിക്കവെ കാണേണ്ടതിനെ താൻ തന്നെ അന്വേഷിക്കുന്നതിൽ കവിഞ്ഞ് വിചിത്രമായിമറെറന്തെങ്കിലുമുണ്ടോ? എന്തോ, ഒന്നു നമ്മുടെ സാക്ഷാൽക്കാരത്തെ മറച്ചുകൊണ്ടിരിക്കുന്നു എന്നും അതിനെ ഇല്ലാതാക്കണമെന്നും നാം വിശ്വസിക്കുകയാണ്. ലജ്ജാവഹം! സ്വന്തം മുൻപെയ്തികളെപ്പററി ലജ്ജിയ്ക്കേണ്ട ഒരു ദിവസം നിങ്ങൾക്കുണ്ടാവും. അന്നു ബോധ്യമാവുമെന്ന അവസ്ഥയിൽ തന്നെ നിങ്ങൾ ഇപ്പോഴും ഇരിക്കുന്നു.

ചോ: ഇതൊരു വലിയ കൂത്താണെന്നല്ലേ തോന്നുന്നത്.

ഉ: അതെ. യോഗവാസിഷ്ഠത്തിൽ പറയുന്നുണ്ട്, നമ്മിൽ സത്യം മറഞ്ഞിരിക്കുന്നു. മിഥ്യ സത്യമെന്നായി പ്രകാശിക്കുകയും ചെയ്യുന്നു. നാം നമ്മുടെ സത്യത്തിൽ തന്നെയിരിക്കുന്നു. പക്ഷെ അതറിയുന്നില്ല. ഇതു് അത്ഭുതങ്ങളിലും അത്ഭുതമല്ലേ?

'ഞാനാര്' എന്ന അന്വേഷണം തന്നെ അഹന്തയെ അറുക്കാനുള്ള കോടാലി.

147. ഒരു കർണ്ണാടക സന്യാസിക്കു ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു.

മനസ്സ് പലതരത്തിലാണ്. സാക്ഷാൽക്കാരത്താലേ ശുദ്ധമാവൂ. മനസ്സുകൊണ്ട് പൂർണ്ണത്വത്തെ ഗ്രഹിക്കാൻ കഴിയുകയില്ല. സർവ്വജ്ഞത്വമെന്നാൽ സർവ്വവും ഏതോ അതായിട്ടിരിക്കുകയാണ്. ഇവിടെ 'സർവ്വം, എന്നതു് മനോവൃത്തിയെകുറിക്കുകയാണ്. അറിഞ്ഞതും അറിയാനുള്ളതും എല്ലാം ഇതിൽപ്പെടും. മനസ്സിനെത്താണ്ടിയാൽ നിങ്ങൾ ആത്മാവിലിരിക്കും. ഇപ്പോഴുള്ള അറിവ് അതിരുള്ളതാണ്. ആത്മജ്ഞാനം അമേയവും. അമേയത്തെ മേയം കൊണ്ടറിയാനൊക്കുകയില്ല. അതിനാൽ താൻ അറിയുന്നു എന്നതു് വിട്ടാൽ പരിശുദ്ധനാവുന്നു. താൻ തന്നിലിരിക്കുന്നവനാവും.

ജനവരി 27, 1936.

148. താൻ നാദത്തെ ധ്യാനിക്കുകയാണ്, അതുശരിയാണോ എന്ന് ഒരു ഗുജറാത്തിക്കാരൻ ചോദിച്ചു.

ഉ: മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കാനുപദേശിക്കപ്പെട്ടി
ട്ടുള്ള പല മാർഗ്ഗങ്ങളിലൊന്നാണ് നാദാനുസന്ധാനം. അതി
നെ പലരും ശ്ലാഘിക്കുന്നുണ്ട്. കുഞ്ഞിനെ താരാട്ടു പാടിയുറക്കു
ന്നതുപോലെ നാദം മനസ്സിനെത്താരാട്ടി സമാധിയിലേക്കു
കൊണ്ടുചെല്ലും. ദൂരയാത്ര കഴിഞ്ഞു വരുന്ന പുത്രനെ എതിരേ
റ്റുസ്വീകരിക്കാൻ രാജാവയയ്ക്കുന്ന കൊട്ടാരവിദ്വാന്മാരെപ്പോ
ലെ നാദം സാധകനെ ഈശ്വരസന്നിധിയിലാനയിക്കുകയും
ചെയ്യും. നാദം ഏകാഗ്രതയെ വളർത്തുകയുംചെയ്യും. ഈ അനുഭ
വം ഉണ്ടായാൽ അഭ്യാസത്തെ മതിയാക്കരുത്. കാരണം നമ്മു
ടെ ലക്ഷ്യമതല്ല തന്റെലക്ഷ്യം താൻ താൻ തന്നെയായിരിക്ക
ണം. താൻ തന്നെത്തന്നെ പ്രാപിച്ചില്ലെങ്കിൽ അതു ലയത്താൽ
വിലയിക്കും. ലയം വന്നാലും സാക്ഷിയെ ലക്ഷ്യമാക്കണം.
നാദാനുസന്ധാനം സ്വരൂപജ്ഞാനത്തോടുകൂടിയതായിരുന്നാൽ
നാദം തന്മയമായി ചിന്മയമായി പ്രകാശിക്കും. അങ്ങനെയുള്ള
നാദാനുസന്ധാനത്താൽ ഏകാഗ്രത സംഭവിക്കുന്നു.

ജനവരി 26, 1936

149. ഭക്തിമാർഗ്ഗത്തിൽ ശരീരാദി പ്രപഞ്ചങ്ങളെ മറക്കേണ്ടി
വരുമോ എന്ന് ഒരു സാധു ചോദിച്ചു.

ഉ: ഭക്തിയോടുകൂടിയിരിക്കുക മാത്രമാണു നാം ചെയ്യേണ്ടി
യുള്ളതു്. ശരീരാദി പ്രപഞ്ചങ്ങളെപ്പററി നാമെന്തിനു വ്യാകു
ലപ്പെടുന്നു!

150 അമേരിക്കയിൽ നിന്നും ഭഗവദ്ദർശനത്തിനു വന്നിരുന്ന
കെല്ലി ദമ്പതിമാരും കൂടെയുള്ളവരും ബാഹ്യശല്യങ്ങൾക്കിട
യിൽ ധ്യാനത്തിലിരുന്നാൽ എങ്ങനെ ഏകാഗ്രത സിദ്ധിക്കു
മെന്നു ചോദിക്കുകയുണ്ടായി.

ഉ: ഒരിക്കൽ ഏകാഗ്രതയുണ്ടായാൽ ബാഹ്യശല്യങ്ങളൊന്നും
ബാധകമാവുകയില്ല. അവയെ ശ്രദ്ധിക്കാൻ പോകരുതു്. മന
സ്സിനെ ധ്യാനത്തിലോട്ടുതിരിച്ചു വിടുക. കൊതുക കടിയും
മററും സഹിക്കാനുള്ള കരുത്തില്ലെങ്കിൽ നിങ്ങളെങ്ങനെ സാ
ക്ഷാൽക്കാരത്തിനാഗ്രഹിക്കുന്നു. ജീവിതത്തിലെ സർവ്വ വൈ
ഷമ്യങ്ങൾക്കും ഇടയിലായിരിക്കണം സാക്ഷാൽക്കരിക്കേണ്ട

ത്തു്. സൗഖ്യത്തെ നോക്കുകയാണെങ്കിൽ നിങ്ങൾ കിടക്കയിൽ വീണുറങ്ങുകയേ ഉള്ളൂ. വിഘ്നങ്ങളെ നേരിട്ടുകൊണ്ടു് ധ്യാനത്തിൽ ഉറച്ചവനായിരിക്കുക.

ജനവരി 31, 1936.

151. മേൽപറഞ്ഞ അമേരിക്കൻ സന്ദർശകൻ അല്പം ക്രൂവണതാദ്യമുള്ള ആളായിരുന്നു.

ജീവിതത്തിൽ സ്വാശ്രയനായിക്കഴിഞ്ഞ അദ്ദേഹം സ്വന്തം കുറവിനെപ്പററി പരാതിപ്പെട്ടു.

ഉ: നിങ്ങൾ നിങ്ങളെ ആശ്രയിക്കുന്നവനല്ല. അഹന്തയെ ആശ്രയിക്കുന്നയാളാണു്. അതു വിട്ടിട്ടു നിങ്ങൾ യഥാർത്ഥത്തിൽതന്നെ (ആത്മാവിനെ) തന്നെ ആശ്രയിക്കുന്നവനായി ത്തീരുക.

ഭഗവാൻ വീണ്ടും പറഞ്ഞു

വിഷമിക്കാനൊന്നുമില്ല. ഇന്ദ്രിയങ്ങളെ കീഴടക്കുന്നതു് ആത്മസാക്ഷാൽക്കാരത്തിനാവശ്യമാണു്. നിങ്ങൾക്കു് ഒരിന്ദ്രിയത്തെ ഈശ്വരൻ തന്നെ കീഴടക്കിത്തന്നിരിക്കുന്നു. അത്രയും നന്നായി.

ആഗതൻ: അങ്ങയുടെ ഫലിതം നന്നായി. എങ്കിലും എന്റെ കുറവു്, അതാത്മാഭിമാനത്തെ ഹനിക്കുന്നു

ഭഗവാൻ: ആത്മാവൊന്നേയുള്ളൂ. നിങ്ങൾ നിങ്ങളെ പഴിക്കുമ്പോൾ അഭിമാനക്ഷതം തോന്നാറുണ്ടോ? നിങ്ങളുടെ തെററുകൾക്കു് സ്വയം കുറ്റപ്പെടുത്തുമ്പോൾ അതു തോന്നാറുണ്ടോ ആത്മാവു താനെന്നിരുന്നാൽ നമ്മെ നിന്ദിക്കാനാളുണ്ടായിരിക്കയില്ല.

ഫെബ്രുവരി 1, 1936.

ശ്രീമതി കെല്ലി ധ്യാനമാർഗ്ഗത്തെപ്പററി ചോദിച്ചു.

ഉ: ജപം എന്തെങ്കിലും ചെയ്യുന്നുണ്ടോ?

ചോ: ഇല്ല.

ഉ: ഈശ്വരനെ പ്പററി ചിന്തിച്ചിട്ടുണ്ടോ?

ചോ: ഈശ്വരനെപ്പററി പഠിച്ചിട്ടുണ്ടു്, പ്രസംഗിച്ചിട്ടുണ്ടു്.

സ്വയം ചിന്തിച്ചിട്ടില്ല.

ഉ: ഇന്ദ്രിയങ്ങളെ സ്പർശിക്കാതെ ഈശ്വരനെ ഉള്ളിൽ ചിന്തിക്കുന്നതാണ് ധ്യാനം.

ചോ; ബ്രിണ്ടൻെറ 'രഹസ്യമാർഗ്ഗം', 'ഞാനാര്' എന്നിവയിൽ പറഞ്ഞിട്ടുള്ള ധ്യാനമാർഗ്ഗത്തെപ്പററിയാണ് ഞാൻ ചോദിക്കുന്നത്.

ഉ; അതിൽപറയുന്ന ശ്രീവ്രതയുണ്ടായാൽ ഭക്തിമൂലം മനസ്സമായും, കർപ്പൂരമെരിഞ്ഞാൽ മിച്ചം കാണുകയില്ല. അതുപോലെ ഭക്തിയിൽ മനസ്സുരുകിയാലും മിച്ചം കാണുകയില്ല. ആത്മസ്വരൂപം മാത്രമവശേഷിക്കും. അതു തന്നെ ജ്ഞാനം.

ഫെബ്രുവരി 4, 1936.

153. പെഷവാറിൽ നിന്നും ഉന്നത വിദ്യാഭ്യാസമുള്ള ഒരു യുവാവും ഒരുയർന്ന ഉദ്യോഗസ്ഥനും മററു ചിലരും ഭഗവാനെ കാണാൻവന്നിരുന്നു.

യുവാവ് പരമാത്മാവു വേറെ, ജീവാത്മാവു വേറെ എന്നു സ്ഥാപിക്കുന്ന ചില ചോദ്യങ്ങൾ ചോദിച്ചു.

ഉ: പര, ജീവ എന്നീ ഉപസർഗ്ഗങ്ങളെ മാററി സ്വയമായ ആത്മസ്വരൂപത്തെ ഉണർന്നാൽ പിന്നീടു ചോദ്യം ഒന്നും ഉണ്ടാവുകയില്ല. എന്തു സംശയംവന്നാലും സംശയിക്കുന്നതാര്, വിചാരിക്കുന്നതാര് എന്നാരാഞ്ഞറിയണം. അറിഞ്ഞാൽ മാലിന്യങ്ങളെല്ലാമകലും.

ഫെബ്രുവരി 5, 1936.

154. മേൽപറഞ്ഞ യുവാവ് പ്രാണായാമത്തെപ്പററി ചോദിച്ചതിന്:

ഉ: ജ്ഞാനമാർഗ്ഗത്തിൽ ദേഹം ഞാനെന്ന വിചാരത്തെ വിടുന്നതാണ് രേചകം(നാ—ഹം) ഞാനാരെന്ന അന്വേഷണമാണ് പൂരകം (കോ—ഹം) ഞാനവനാണെന്നിരിക്കുകയാണ് കുംഭകം (സോ—ഹം) ഇതാണു സത്യാന്വേഷണം. ഇതനുഷ്ഠിക്കാൻ കഴിയാത്തവർ ഏതെങ്കിലും ഒന്നിനെ ധ്യാനിക്കാം. അങ്ങനെ ധ്യാനിക്കാൻ കഴിയാത്തവർ ശ്വാസോച്ഛ്വാസഗതിയെ ശ്രദ്ധിച്ചാ

ലും ശാന്തിയുണ്ടാകും. തുടർന്ന് ഈ ശാന്തിയെ ധ്യാനത്തിനനുകൂലമാക്കി പ്രയോജനപ്പെടുത്തിക്കൊള്ളണം. യോഗമാർഗ്ഗത്തിൽ പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ ഉയർന്ന നിലകൾ പോലും പൂർവ്വാംഗമേ ആകുന്നുള്ളൂ. യോഗത്തിന്റെ ലക്ഷ്യം ചിത്ത നിരോധമാണ്.

പ്രാണായാമം മൂലം ലോകം ഭ്രമിച്ചു പോകുന്ന സിദ്ധികളുണ്ടാകുമെന്നിരുന്നാലും പാകശയ്യുള്ളവൻ നേരെ ധ്യാനമായിരിക്കും അനുഷ്ഠിക്കുന്നത്. അവനു പ്രാണായാമം ആവശ്യമല്ല.

ചോ: ആഹാര നിയമം ആവശ്യമാണോ?

ഉ: മിത, സാത്വിക, ആഹാരനിയമം നല്ലതാണ്.

ചോ; ഭഗവാൻ ഭക്തിമാർഗ്ഗത്തെപ്പററി പറഞ്ഞു കേൾക്കാനാഗ്രഹിക്കുന്നു.

ഉ: വിഭക്തി (പിരിവ്) ഉള്ളിടത്തോളം ഭക്തി (ചേർച്ച) ആവശ്യമാണ്. വിയോഗം ഉള്ളിടത്താണല്ലോ യോഗം ആവശ്യം? ദ്വൈതബുദ്ധിയുള്ളിടത്തോളം ഭഗവാനും ഭക്തിയും വേണം. ധ്യാനത്തിലും, ധ്യാനം വേറെ, ധ്യാനിക്കുന്നവൻ വേറെ — എന്നിരുന്നാൽ ദ്വൈതമൊഴിഞ്ഞു എന്നു പറയാൻ സാധ്യമല്ല. ഭഗവാനല്ലാതെ മററൊന്നുമുണ്ടായിരിക്കരുത്. താനാരാണെന്ന അറിവില്ലാത്ത ഭക്തനു ധ്യാനമാർഗ്ഗം നന്നാണ്, പൊതുവെ ഭക്തിക്കും ധ്യാനത്തിനും ഭേദമൊന്നുമില്ല.

155, ചോ: സമാധിയെന്താണ്. ആ അനുഭവം എങ്ങനെയുണ്ടാകും?

ഉ: സമാധിയെപ്പററി അന്വേഷണം നടത്തുന്നതിൽ താൻ ഒഴിഞ്ഞുയിടത്തുള്ളതാണ് സമാധി,

സാധിക്; വിഗ്രഹാരാധന, തീർത്ഥയാത്ര എന്നിവയെക്കാളും മഹത്തുക്കളുടെ ദർശനമാണ് വിശേഷമെന്നു പറയുന്നു, ഞാനിവിടെ വന്നു മൂന്നുമാസം കഴിഞ്ഞിട്ടും എനിക്കൊരനുഭവവും ഉണ്ടായിട്ടില്ല.

ഉ; മഹത്തുക്കളുടെ ദർശനം ഹൃദയപരിശുദ്ധിക്കുതകുന്നുവെന്നതിനു സംശയമില്ല. ആന്തരമായി എന്തു സംഭവിക്കുന്നുവെന്നു നാ

മറിഞ്ഞാല്ലെന്നു വരാം. കൽക്കരിയിലോ വിറകുകരിയിലും തീ പറ്റും, പക്ഷെ വെടിമരുന്നിൽ തൽക്ഷണം തന്നെ തീ പിടിക്കുന്നു, മഹാത്മാക്കളെ പ്രാപിക്കുന്നവരുടെ പാകത്തിന്നനുസരണമായ ഫലം അവർക്കുണ്ടാകുന്നു.

കോഹൻ: ധ്യാനത്തിൽ ഒരുവിധം ഏകാഗ്രതയും ശാന്തിയും ലഭിക്കുന്നുണ്ട്. ഉപരിയായി ഞാനെന്തുചെയ്യണം.

ഉ: ശാന്തി തന്നെ ആത്മാനുഭവം. അതിനെ കലക്കാതിരുന്നാൽ മതി. ശാന്തിതന്നെ തീർന്ന നില.

ചോ; എന്നാൽ പരിപൂർണ്ണ തൃപ്തി തോന്നുന്നില്ല.

ഉ; നിങ്ങൾക്കുണ്ടായ ശാന്തി താൽക്കാലികമായതുകൊണ്ടായിരിക്കാം. തോന്നിയ ശാന്തി സ്ഥിരമായിവന്നാൽ ആത്മാനുഭവമായി,

ഫെബ്രുവരി 9, 1936.

156. ചോ; ഏകാന്തത സാധനയ്ക്കു സഹായകമായിരിക്കുമോ?

ഉ: ഏകാന്തതയെന്നാലെന്താണു്?

ചോ; ജനക്കൂട്ടത്തിൽ നിന്നും മാറിയിരിക്കുന്നതു്.

ഉ; കൂട്ടത്തെക്കണ്ടു് ഭയപ്പെടുന്നതെന്തിനു്? ഏകാന്തതയെ ആരെങ്കിലും ഭഞ്ജിച്ചു കളയുമോ എന്ന ഭയം ജനിക്കാം. തനിച്ചിരുന്നാൽ വിചാരങ്ങൾ അടങ്ങിയിരിക്കുമോ? എവിടെയിരുന്നാലും ചിന്തയററിരിക്കുകയാണു് മുഖ്യം

ചോ; പക്ഷെ. വ്യവഹാരകാര്യങ്ങളാൽ മനസ്സു ചിതറിപ്പോകുന്നു.

ഉ; മനസ്സങ്ങനെ ചിതറിപ്പോകാൻ പാടില്ല. മനസ്സിനെ നിശ്ചലമാക്കുന്നതാണു് ഏകാന്തം. വ്യവഹാരത്തിനിടയിലും ഇതഭ്യസിക്കാം. അഭ്യാസം കൊണ്ടേ മനസ്സടങ്ങൂ, തനിച്ചിരുന്നതുകൊണ്ടായില്ല. ഏകാന്തത്തിൽചെന്നു ചെയ്യാനുപദേശിച്ചതു ഇവിടെ ഇപ്പോഴേ ചെയ്യാം.

157. ചോ: ഞാനാരാണെന്ന അന്വേഷണത്താൽ ചിന്തയൊഴിയുമെന്നും ആ അവസ്ഥയിൽ അരുളിനെ നോക്കിയിരിക്കണമെന്നും പറയുന്നു, ഈ ശൂന്യനിലയിൽ എങ്ങനെ അരുളുദയമുണ്ടാകും?

ഉ: എപ്പോഴും നിലച്ചിരിക്കുന്നതു് ആത്മസ്വരൂപം അതു പുത്തനായി വരുന്നതല്ല. ശൂന്യമെന്നൊന്നില്ലേയില്ല.

ചോ: ചിന്തയററ ശൂന്യനില അരുളിനെത്തരുന്നതെങ്ങനെ?

ഉ: അരുളിനെക്കൂടാതെയാണോ ഈ ചോദ്യം ചോദിക്കുന്നതു്? അടിമുടി നടുവെല്ലാം അരുളാണു്. അതുതന്നെ ആത്മസ്വരൂപം. സത്യം ഇതായിരിക്കെ, ശരീരമാണു് താനെന്നു കരുതി ഗുരുവിനെ ശരീരത്തിൽ കൂടികാണുന്നു. ഗുരുവായി കാണുന്നതാത്മാവിനെയാണു്. ഈ ആത്മാവൊന്നേയുള്ളൂ. അതിനെ ഗുരു ഉപദേശിക്കുകയും ചെയ്യുന്നു. ആത്മസ്ഫൂർത്തിയാണനുഗ്രഹം. ആത്മാവിലല്ലാതെ ഗുരു മറെറവിടെയിരിക്കുന്നു? വിപരീതജ്ഞാനത്താൽ സംശയമുദിക്കുന്നു. ആത്മാവായ തന്നിക്കന്യമൊന്നുമില്ല. ഇതു സത്യം.

ചോ; ഞങ്ങളുടെ നിലയിലിരുന്നു കൊണ്ടു് എന്തൊക്കെയോ കേൾക്കുന്നു. ഭഗവാന്റെ സമാധാനങ്ങൾ ആത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നു. ചോദ്യങ്ങൾ തെറിച്ചു പോകുന്നു. പൂർണ്ണ തൃപ്തി ജനിക്കുന്നു.

ഫെബ്രുവരി 11, 193..

158. ഫ്രീഡ്മാൻ: ജനകൻ ജ്ഞാനിയായിരുന്നു. എങ്കിലും രാജ്യം ഭരിച്ചു. കർമ്മത്തിനു് മനസ്സിന്റെ വ്യാപാരം ആവശ്യമില്ലേ? അഖണ്ഡാത്മാനുഭവ സ്വരൂപമായിരിക്കുന്ന ജ്ഞാനിയുടെ മനസ്സു വൃത്തിപ്പെടുന്നതെങ്ങനെ?

ഉ: ജനകൻ ജ്ഞാനിയായിരുന്നുവെന്നും എങ്കിലും വൃത്തിപ്പെട്ടിരുന്നു എന്നുമല്ലേ പറയുന്നതു്? ജനകനങ്ങനെ ഒരു സംശയമുണ്ടോ? സംശയം നിങ്ങൾക്കല്ലേ? ജ്ഞാനി ആത്മാവിനന്യമായിട്ടൊന്നുമറിയുന്നില്ല. അദ്ദേഹത്തിനു നിങ്ങൾക്കു തോന്നിയ സംശയങ്ങളില്ല.

ചോ: പക്ഷെ ഇതു സ്വപ്നം പോലായിരിക്കാം. അവർ അവരുടെ വൃത്തികളെ സ്വപ്നം പോലെ കണ്ടിരിക്കാം.

ഉ; സ്വപ്നങ്ങളും നിങ്ങളുടെ മനസ്സിനകത്തു മാത്രം. ഈ സമാധാനവും നിങ്ങളുടെ മനസ്സിന്റേതാണു്?

ചോ; അതെയതെ. എല്ലാം തമ്മന്റെ മായ–ആത്മാവിന്റെ വിക്രിയകൾ.

ഉ; അങ്ങനെയാണെങ്കിൽ ദ്വൈതമേയില്ല, സംസാരവുമില്ല,

ചോ; ആത്മ സാക്ഷാൽക്കാരം പ്രാപിച്ച ഒരാൾ ലോകത്തിനു കൂടുതൽ പ്രയോജനപ്പെടും, അല്ലേ?

ഉ; അതെ, തനിക്കന്യമായൊരു ലോകമുണ്ടെങ്കിൽ!

ഫെബ്രുവരി 12, 1936.

159. കോഹൻ; ആത്മസാക്ഷാൽക്കാരത്തിനു് സമാധി അത്യന്താപേക്ഷിതമാണോ?

ഉ; ജാഗ്രദ്, സ്വപ്ന, സുഷുപ്തികളിലും നാം ആത്മാവിൽ തന്നെ ഇരിക്കുന്നു. നാമതിൽ നിന്നും വ്യതിചലിച്ചു നമ്മെ ഇന്ദ്രിയദേഹാദികളോടു ബന്ധിപ്പിച്ചാൽ നാം ആളുമാറും. സമാധി ഒരുമാതിരി ലയം പോലെ തോന്നപ്പെടാം. ആത്മാവായ താൻ സങ്കല്പവികല്പങ്ങളെ കൂടാതെ ഉള്ള നാളൊക്കെയുമുള്ളതായിട്ടിരിക്കും.

ചോ; ശിരസ്സിലിരിക്കുന്ന ഒളിയെ ഹൃദയത്തിലുണരണമെന്നു ചിലർ പറയുന്നതിന്റെ താല്പര്യമെന്താണു്.?

ഉ; ഹൃദയത്തിൽ സ്വതസിദ്ധമായി തന്നെ പ്രകാശമില്ലേ? സർവ്വ വ്യാപകമായ ആത്മ പ്രകാശം അവിടവിടെയിരിക്കുന്നതല്ല.

ചോ; കർമ്മയോഗിക്കും ഭക്തനും കൂടി സമാധിയിൽ കൂടെത്തന്നെ സാക്ഷാൽക്കാരമുണ്ടാകണമെന്നുണ്ടോ?

ഉ; ഏതെങ്കിലൊന്നിൽ മനം ഏകാഗ്രമായാൽ മനസ്സതിൽ ഒടുങ്ങുന്നു. അതിനെയാണ സമാധി എന്നു പറയുന്നതു്. മറ്റെല്ലാം മറയും. ആത്മാവവശേഷിക്കും. കർമ്മയോഗിയോ ഭക്തനോ ആർക്കും ഈ നിലയുണ്ടാകണം.

160. ചോ; ഹൃദയമെന്താണ്? അതിൻെറ സ്ഫുരണ മെന്താണ്?

ഉ; ഹൃദയവും സ്ഫുരണവും ആത്മാവു തന്നെയാണ്. സ്ഫുരണത്തിനൊരാധാരം ആവശ്യമാണ്, ഇതിനെപ്പററി വിചാരസംഗ്രഹത്തിൽ പറഞ്ഞിട്ടുണ്ട്.

ചോ: സ്ഫുരണം ആത്മാവുതന്നെ. അതിൽ ഇതെല്ലാമ ടങ്ങും. അതു് അവർണ്ണ്യമായ ഒരനുഭവമാണ്. സർവ്വാതീതമാ യ അതിൽ മനസ്സൊതുങ്ങിനിൽക്കണം.

ഫെബ്രുവരി 13, 1936.

161. ഭഗവൽസന്നിധിയിൽ സായാഹ്ന വേളയിൽ സാ ധാരണ നടത്തിവരുന്ന വേദ പാരായണം തീർന്നപ്പോരം മുൻവ ശത്തിരുന്ന അനന്തപ്പൂർക്കാരൻ ഒരാരം എഴുന്നേററു്, അബ്രാഹ്മ ണർ കേരംക്കത്തക്ക വിധം വേദ പാരായണം ചെയ്യാൻ പാടി ല്ലെന്നു പറയുന്നതു് ശരിയാണോ എന്നു ചോദിച്ചു,

ഭഗവാൻ; (വലം കൈ പൊക്കി) അവിടെ ഇരിക്കൂ. സ്വന്തം ജോലി നോക്കൂ. അനാവശ്യമായ മററു കാര്യങ്ങളിൽ തലയിടു ന്നതെന്തിന്? അവനവൻെറകാര്യം നോക്കിയാൽ ഇതിനൊന്നും സമയം കിട്ടുകയില്ല. ആദ്യം, ഇവിടെ വന്ന കാര്യം നോക്കിട്ടു പിന്നീടുമതിരെല്ലാം. 'ഞാൻ കേട്ടു' എന്നു നിന്നരം പറയുന്നു. ആ 'ഞാൻ' ആരാണെന്നറിയാതെ എന്തിനാണ് വാക്കപയോഗി ക്കുന്നതു്? ആദ്യം താനാരാണെന്നറിഞ്ഞിട്ടു, മററെല്ലാം പിന്നെ നോക്കാം.

ഭഗവാൻ തുടർന്നു പറഞ്ഞു, "സ്മൃതികളിൽ ചില കാര്യ ങ്ങരം പറഞ്ഞിട്ടുണ്ട്. ഇക്കാലത്തേക്ക അവ അനുയോജ്യങ്ങ ളല്ല. ഞാൻ ലോകത്തെ നന്നാക്കും, സ്മൃതികളെ തിരുത്തി എഴുതും." പണ്ടു മുതൽക്കേ ഇപ്രകാരം തുള്ളിക്കൊണ്ടു് എത്ര യോ പരിഷ്ക്കാരികരം വന്നു, പോയി. പക്ഷെ ആദിവേദ ങ്ങരം ഇന്നും നില നിൽക്കുന്നു. ഓരോരുത്തനും അവനവൻെറ കാര്യങ്ങരം നോക്കിയാൽ എല്ലാം ശരിയാവും.

ഫെബ്രുവരി 23, 1936.

162. 'ജ്ഞാനേശ്വരി'യും 'വിചാരസാഗര'വും പഠിച്ച മധ്യവയസ്ക്കയായ ഒരു മഹാരാഷ്ട്രസ്ത്രീ ഭ്രൂമധ്യ ധ്യാനം അഭ്യസിക്കുകയായിരുന്നു അവർക്കു ചില വിറയലും ഭയവുമുണ്ടായതിനാൽ ഉപദേഷ്ടാവിന്റെ ആവശ്യം തോന്നി.നോക്കുന്ന, ദ്രഷ്ടാവിനെ, പിന്നെ മറക്കരുതെന്നു് ഭഗവാൻ അവരെ ഉപദേശിച്ചു. പുരികങ്ങളുടെമധ്യത്തു് നോട്ടത്തെ ഉറപ്പിക്കും. ദ്രഷ്ടാവിനെ കാണുകയുമില്ല. നോക്കുന്നയാളിനെ ശ്രദ്ധിച്ചു കൊണ്ടിരുന്നാൽ എല്ലാം ശരിയാവും.

ഫെബ്രുവരി 24, 1936.

163 ഉദ്ദേശം 10 വയസ്സു പ്രായംവരുന്ന ഡാക്ടർ ഹെൻ–റി--ഹാൻഡ്യു എന്ന അമേരിക്കാക്കാരൻ അഹന്തയെപ്പററി ഭഗവാനോടു ചോദിച്ചു.

ഉ: നിങ്ങളിൽ തന്നെയിരിക്കുന്ന അഹന്തയെപ്പററി നിങ്ങൾക്കു സ്പഷ്ടമായറിയത്തക്കതാണു്.

ചോ; അതിന്റെ ലക്ഷണമെന്താണു്.

ഉ; ഈ കേൾക്കുന്നതേ അഹന്തയാണു്. ഉത്തരം പറയേണ്ടതും അഹന്തയാണു്.

ചോ; ജീവൻ എന്താണു്?

ഉ; അഹന്തയെ നോക്കിയാൽ ജീവനെ കാണാം,

ചോ; അപ്പോൾ ആ രണ്ടും ഒന്നാണോ?

ഉ; ജീവൻ അഹന്താസ്വരൂപമായിരിക്കുന്നു. അഹന്താസ്വരൂപിയായ ജീവനു് ആത്മാവിനെക്കൂടാതെ നിലനില്പില്ല. എന്നാൽ ജീവനെക്കൂടാതെയും.ആത്മാവിനു നിലനിൽപ്പുണ്ടു്. അവ ജലപ്പരപ്പും കുമിളകളും പോലിരിക്കും.

ചോ; ആത്മാവെന്താണു്?

ഉ; ആത്മാവും ജീവനും ഒന്നുതന്നെ;

164. മററൊരമേരിക്കാക്കാരൻ വിചാരരൂപത്തെപ്പററി ചോദിച്ചു.

ഉ; വിചാരത്തിൻെറ ഉറവിടത്തെ അന്വേഷിക്കു! വിചാരം ഒഴിയും.

ചോ: വിചാരങ്ങറം സത്യമായി വേരിക്കുന്നു.

ഉ: വിചാരം ഉള്ളതാണെങ്കിൽ അവ സത്യമായിത്തീരും, വിചാരങ്ങറം മാറിക്കൊണ്ടിരുന്നാൽ സത്യമാകാനൊന്നുമില്ല. മാത്രമല്ല, നിങ്ങറം സ്ഥൂലമാണെങ്കിൽ ലോകവും സ്ഥൂലമായിരിക്കും. നിങ്ങറം സ്ഥൂലമാണോ എന്നു നോക്കു!

ഉ; ഈശ്വരൻെറ ലോകത്തിനു ഞാനെങ്ങനെ ഉപകാരിയാകാനൊക്കും?

ഉ: 'ഞാൻ' എന്നതു ദൈവത്തിനനുയോജ്യമാണോ എന്നു നോക്കു! സ്വയം സഹായിക്കാൻ കഴിവില്ലാത്തവനായി ഈശ്വരൻെറ അംശ മാത്രമായ നിങ്ങറം ലോകത്തെസഹായിക്കാനുള്ള ശക്തിക്കവേണ്ടി ഈശ്വരനെ പ്രാർത്ഥിക്കുകയാണു്, സൂക്ഷ്മമായി ചിന്തിച്ചാൽ ഈശ്വരനിയതി ലോകത്തെ ശരിയായി നടത്തുന്നുവെന്നറിയാം. ഉറക്കത്തിൽ നാമെവിടെ ഇരിക്കുന്നു എവിടെനിന്നും വീണ്ടും ഉണരുന്നു?

ചോ: എൻെറ കർമ്മങ്ങളും ചിന്തകളും എന്നെ ഹുണ്ടിവിടുന്നു

ഉ; ചിന്തയും പ്രവൃത്തിയും ഒന്നാണു്.

ചോ; സൂക്ഷ്മ ലോകത്തെയും ദേവന്മാരെയും കാണാൻ മാർഗ്ഗമുണ്ടോ?

ഉ; നോക്കുന്നവൻെറ നിലയൊപ്പിച്ചിരിക്കും കാണപ്പെട്ടതും.

ചോ; ഒരേ കാഴ്ചയെത്തന്നെ പലരും കാണുന്നല്ലോ.

ഉ; എല്ലാരിലുമുള്ള 'കാണുന്നവൻ' ഒരാളായിരിക്കുന്നതിനാൽ പ്രപഞ്ചത്തിനു ധാനാത്വമിരുന്നാലും എല്ലാവരും നാനാത്വത്തെയും കണുന്നു. നിദ്രയിൽ നാനാത്വത്തെ കാണുന്നുണ്ടോ?

ചോ: വളരെമുമ്പു മരിച്ചു പോയ എബ്രഹാം ലിങ്കനെ ഇപ്പോഠം കാണുന്നുണ്ടു്.

ഉ: അനുഭവം സത്യമായിരിക്കാം. അതെ, കാണുന്നവനനുസ
രണമായി കാഴ്ച്ചയുമായിരിക്കും.

ചോ; ഒരു ഖനി ജോലിക്കാരൻ യുദ്ധത്തിൽ മരിച്ചു. ഒൻപ
തുവർഷങ്ങൾക്കു ശേഷം എടുത്ത ഒരു സംഘം ഫോട്ടോവിൽ ഇ
യാളുടെ ചിത്രവും പതിഞ്ഞിരുന്നു. അതെങ്ങനെ?

ഉ: പക്ഷെ വിചാരം സ്വരൂപമായിത്തീർന്നിരിക്കാം. വി
ചാരിക്കുന്നവൻെറ ആദിയെ നോക്കുക.

ചോ: അതെങ്ങനെ കാണാൻ?

ഉ. വിചാരത്തിൻെറ ആദി ബാഹ്യമാണെങ്കിൽ പറയാനൊ
ക്കും. അവനവൻെറ ഉള്ളിലുള്ളതിനെ സ്വയം നോണ്ടിക്കാണു
കല്ലേ വേണ്ടതു്. അങ്ങനെ നോക്കുന്ന പക്ഷം അവിടെ ആത്മ
സ്വരൂപം എപ്പോഴും പ്രകാശം കൊണ്ടിരിക്കുകയാണെന്നു കാ
ണാം, മുമ്പിനാലേ ഇല്ലാത്തതിനെ പുതിയതായപേക്ഷിക്കാം.
ആത്മസ്വരൂപപ്രകാശം നമ്മിലെപ്പോഴുമുണ്ടു്.

ചോ: ശരി, ശരി, എന്നെ ഞാനുണരുന്നു.

ഉ; അങ്ങനെയാണെങ്കിൽ ഉണരുന്ന ഞാനെന്നും ഉണർത്ത
പ്പെടുന്ന ഞാനെന്നും രണ്ടു ഞാൻ ഉണ്ടായിരിക്കേണ്ടേ?

ചോ: ഞാൻ പറഞ്ഞതാമട്ടിലല്ല.

ഉ; ഉണർന്നെന്നോ ഉണർന്നില്ലെന്നോ വിചാരിക്കുന്നതാരു്?

ചോ: ഒരേ ആത്മാവുതന്നെ സ്ഥിതിചെയ്യുന്നു.

ഉ; ഉണർന്നെന്നതിനും ഉണർന്നില്ലെന്നതിനും ദ്വൈതം ഉണ്ടാ
കാതിരിക്കണം, അനാത്മാവിനെതാനെന്നു കരുതുന്നതിനെ വി
ട്ടാൽ ഒരേ ആത്മാവു താനേ താനായി പ്രകാശിക്കുന്നതുകാണാം.

ചോ; ഇതറിവിൻെറ ഉച്ചകോടിയാണെന്നു വിചാരിക്കുന്നു.

ഉ: സത്യത്തിനേററക്കുറച്ചിലൊന്നുമില്ല.

ചോ: എങ്കിൽ ആ അനുഭവം ഉടനേ ഉണ്ടാകേണ്ടേ?

ഉ: ആ അനുഭവം തന്നെ നാം, നാമേ നാമായ ആ അനുഭവമാ
ണു് എല്ലാത്തിനെയും പ്രകാശിപ്പിക്കുന്നതു്.

ചോ; ഭഗവാന്റെ ഉപദേശത്തിനും മററാചാര്യന്മാരുടെ ഉപദേശത്തിനും ഭേദമുണ്ടോ?

ഉ; സത്യമാർഗ്ഗം ഒന്നു്, അനുഭവവും ഒന്നു തന്നെ.

ചോ: എന്നാൽ മനുഷ്യർ പല മാർഗ്ഗങ്ങളിൽ ചരിക്കുന്നതെങ്ങനെ?

ഉ: അതു മനസ്സിന്റെ ഭേദത്താലാണു്.

ചോ: യോഗമെന്താണു്?

ഉ; (ഈശ്വരനിൽ നിന്നും) വിയോഗം ആർക്കുതോന്നുന്നുവോ അവനാണു് യോഗം ആവശ്യമായി വരുന്നതു്.

ചോ; തന്റേതുകളെ വിടുന്നതിനെയല്ലേ?

ഉ: മാത്രമല്ല, തന്നെയും കൂടെ.

ചോ; പററുക എന്നു പറയുന്നതു് എന്റേതെന്ന അഭിമാനത്തെ അറുക്കുന്നതിനെയല്ലേ?

ഉ; മാത്രമല്ല, 'ഞാൻ' എന്ന അഭിമാനവും ഒഴിയണം.

ചോ: മററുള്ളവർക്കുവേണ്ടി എല്ലാവരും തന്റേതുകളെ ത്യജിച്ചാൽ ലോകമേ മാറിപ്പോകില്ലേ?

ഉ; മാത്രമല്ല 'ഞാൻ' എന്ന അഭിമാനവും ഒഴിയണം.

ചോ; മററുള്ളവർക്കുവേണ്ടി എല്ലാവരും തന്റേതുകളെ ത്യജിച്ചാൽ ലോകമേ മാറിപ്പോകില്ലേ?

ഉ; ആദ്യം 'ഞാൻ' എന്നതിനെ വിടുക. പിന്നെ എന്തെങ്കിലും അവശേഷിച്ചാൽ അതിനെപ്പററി പിന്നീടു ചിന്തിക്കാം.

മറെറാരു ചോദ്യത്തിനുത്തരമായി ഭഗവാൻ പറഞ്ഞു.

അവരവരുടെ പക്വതയനുസരിച്ചു് ഓരോ മാർഗ്ഗം ഓരോരുത്തർക്കെളുപ്പമെന്നു തോന്നും. എല്ലാം പൂർവ്വാഭ്യാസമനുസരിച്ചുള്ളതാണു്.

ചോ; നിന്നനിലയിൽ തന്നെ ജ്ഞാനാനുഭവം ഉണ്ടായിക്കൂടേ?

ഉ; അനുഭവമെപ്പോഴുമുള്ളതാണു്. അതിനാലതുടനെയെന്നോ കാലക്രമത്തിലെന്നോ പറയേണ്ടതല്ല.

ചോ; പുനർജന്മം ഉണ്ടോ?

ഉ; ഇപ്പോൾ നാം ജനിച്ചിട്ടുണ്ടെങ്കിൽ പുനർജന്മവുമുണ്ടു്. ജനനമറ്റ ആത്മാവാണു് താനെങ്കിൽ ജനിമൃതി വ്യവഹാരമേ ഇല്ല.

വേറൊരു ചോദ്യത്തിനിപ്രകാരം ഉത്തരം പറഞ്ഞു.

എല്ലാപ്പിണികൾക്കും മൂലകാരണം അഹന്തയാണു്. അതൊഴിഞ്ഞാൽ അരോഗിയായി ദീർഘജീവിതം ഉണ്ടാകും.

ചോ; എല്ലാരും സന്യസിച്ചാൽ ലോകം എങ്ങനെ നടക്കും.

ഉ; ആദ്യം അഹന്തയെ ത്യജിക്കുക. എന്നിട്ടു ലോകത്തെ നോക്കുക. സാക്ഷാൽക്കാരത്തിൽ കൂടിയുള്ള സഹായം മനസാ, വാചാ, കർമ്മണാ ചെയ്യുന്ന എല്ലാ സഹായങ്ങളെക്കാളും വലുതാണു്. സ്വന്തം സാക്ഷാൽക്കാരത്തെയറിഞ്ഞാൽ യതീശ്വരന്മാരുടെയും മഹർഷികളുടെയും നിലയെന്താണെന്നറിയാം. ഗുരുവൊന്നേയുള്ളൂ, ആത്മാവു മാത്രം.

ചോ; മൗനം അത്രയും മുഖ്യവുമാണെന്നു പറയുന്നതെന്തു്?

ഉ; മൗനം നിരന്തരമായ സത്യപ്രവചനമാണു്. അതും അചഞ്ചലമായ നിർവിഷയത്വവും.

ചോ; അമേരിക്കയിലെയും ഇൻഡ്യയിലെയും പ്രതിഭാശാലികൾ തമ്മിലുള്ള ബന്ധം രണ്ടു രാജ്യത്തിനും ഗുണം ചെയ്യുമല്ലോ.

ഉ; എല്ലാ നാട്ടുകളെയും ഒന്നൊരുമിപ്പിക്കുന്ന മഹാശക്തി ഒന്നുണ്ടു്. അതിൻെറ ശക്തിയാൽ എല്ലാ ഗുണവും കിട്ടും. ഇതുകളെല്ലാം വിചാരിക്കുന്നതു തൻെറ സത്യത്തെ മറക്കുന്നതിനാലാണു്. നാം നമ്മുടെ സത്യനിലയിൽ നിന്നാൽ അമേരിക്കയും ഇൻഡ്യയും നമുക്കൊന്നു തന്നെയെന്നറിയും.

ചോ: ഈശ്വരശക്തിയുടെ പ്രകൃതമെന്താണു്?

ഉ; ഇരുമ്പിനെ കാന്തമെന്നതു പോലെ എല്ലാവരെയും ആകർഷിക്കുന്ന ആ ശക്തി എല്ലാവരിലും ഉണ്ടു്. ആ ശക്തിമയമായ ശ്രീരാമകൃഷ്ണപരമഹംസൻ വിവേകാനന്ദനിലും ഇരുന്നു. അവർ രണ്ടു ശരീരങ്ങളല്ല. തനിക്കുള്ളിൽ പരമഹംസനില്ലാതിരുന്നെങ്കിൽ വിവേകാനന്ദരു സമാധി ഉണ്ടാവുമായിരുന്നില്ല.

ചോ: തേരം കടിക്കുമ്പോൾ വേദനിക്കുന്നു. അതിനെ തോന്നലാണെന്നു പറയാമോ?

ഉ. പ്രപഞ്ചതോന്നലിൻെറ മൂലകാരണത്തെ അറിയണം.

ചോ; ശരീരാദി പ്രപഞ്ചങ്ങൾ സമഷ്ടി മനസ്സിൻെറ വ്യാപാരങ്ങളാണല്ലോ.

ഉ; സമഷ്ടിമനസ്സിനെപ്പററി നാമെന്തു കണ്ടു? നാമാരാണെന്നാദ്യം പഠിക്കാം.

ചോ: വിഷം ഭുജിക്കുന്നതും തീയിൽ നടക്കുന്നതും മററും ഏതോ ശക്തിയുടെ സഹായം കൊണ്ടല്ലേ.

ഉ: ഇവയെല്ലാം സ്ഥൂല കാര്യങ്ങളാണ്, സ്ഥൂലശരീരം നാമല്ലെന്നു വന്നാൽ ഇതിനെപ്പററി ചിന്തിക്കുന്നതെന്തിനു്? ഒരിക്കലും ഒന്നിനാലും ബാധിക്കപ്പെടാത്തതും അരൂപവുമായ നമ്മുടെ നിജസ്വരൂപത്തെ നാം ഉണരേണ്ടതാണ്.

ചോ; ഈശ്വരൻ കരുണാസാഗരമെന്നു പറയുന്നതെന്തു്?

ഉ; കരുണ, ആത്മാനുഭൂതി, ചിത്തു്, ശുദ്ധസത്വം എന്നിവയെല്ലാം പരസത്യത്തെ കുറിക്കുന്നവയാണ്.

ചോ; ഈ ഉപദേശമൊഴികൾ കേൾക്കുന്തോറും ആനന്ദപ്രദമായിരിക്കുന്നു.

സുബ്ബറാവു; വിശിഷ്ടാദ്വൈതമെന്താണ്?

ഉ; അദ്വൈതം വിശിഷ്ടാദ്വൈതം എല്ലാം ഒന്നുതന്നെ.

ചോ; വിശിഷ്ടാദ്വൈതികൾ മായയെ സമ്മതിക്കുന്നില്ലല്ലോ

ഉ; നാം എല്ലാം ബ്രഹ്മമെന്നു പറയുന്നു. അവർ ബ്രഹ്മം എല്ലാത്തിലും അതതു വിശേഷങ്ങളോടു കൂടിയിരിക്കുന്നുവെന്നു പറയുന്നു.

ചോ; അവർ, ലോകം സത്യമാണെന്നു പറയുന്നില്ലല്ലോ.

ഉ; നമ്മളും അങ്ങനെ തന്നെ പറയുന്നു. പ്രപഞ്ചതോന്നലിൻെറ അടിസ്ഥാനതത്വത്തെക്കണ്ടാൽ ലോകം സത്യമയമെന്നു തന്നെ ശ്രീശങ്കരനും പറയുന്നു. ഒരാൾ മായയെന്നു പറയുന്നതിനെ വേറൊരാൾ മായുന്നതു് എന്നു പറയുന്നു. ഒടുവിൽ എല്ലാം ഒന്നു തന്നെ.

ഡാക്ടർ ഹൗണ്ടു്; ഭഗവാനേ! ഞങ്ങൾ ചീത്തയാളുകളാണെന്നു വിചാരിക്കരുതു്.

ഉ; നിങ്ങൾ അങ്ങനെയാണെന്നു പറഞ്ഞാലും ഞാൻ വിശ്വസിക്കുകയില്ല. നിങ്ങളും നിങ്ങളെ ചെറുതായി കാണരുതു്.

എല്ലാവരും ചിരിച്ചുകൊണ്ടു് വെളിയിൽ പോയി. ഭഗവാൻ കുറെനേരം കഴിഞ്ഞു പറഞ്ഞു. "അവരിനി ഒരു ദിവസം കൂടി ഇവിടെ ഇരുന്നാൽ എല്ലാവരും മൗനികളായിപ്പോകും."

165. സുബ്ബരാവു: സമാധി ലഭിക്കാൻ ബുദ്ധിമുട്ടണോ?

ഉ; അതിപ്പോഴില്ലേ?.

ചോ; അതെപ്പോഴുമുള്ളതാണോ?

ഉ; അല്ലെങ്കിലതു സത്യമാകുന്നതെങ്ങനെ?

ചോ; മേൽ?

ഉ; മേലുമില്ല, കീഴുമില്ല,

ചോ: അങ്ങനെയാണു തോന്നുന്നതു്.

ഉ: ആർക്കു്.

ചോ: മനസ്സിനു്.

ഉ: മനസ്സെന്താണു്? ഞാനാരാണു്?

(ചോദ്യമില്ല)

ഫെബ്രുവരി 25, 1936.

166. ദൈവശക്തികൊണ്ടു് വാർദ്ധക്യത്തെയും രോഗത്തെയും ഒഴിവാക്കാമോ എന്നൊരാൾ ചോദിച്ചു.

ഉ: അതും മാത്രമെന്തിനു്? ശരീരത്തെയും ഒഴിവാക്കാമല്ലോ?

ചോ: ഈശ്വരശക്തി എങ്ങനെ ഏർപ്പെടും.

ഉ: അതെപ്പോഴുമുണ്ടു്. അതിനെ അകത്തൊതുക്കേണ്ട കാര്യമില്ല വെളിയിലിരിക്കുന്നവെങ്കിലല്ലേ അകത്തൊതുക്കേണ്ടിയുള്ളൂ. അതു നിങ്ങൾ തന്നെയാണു്.

ചോ: അതിനു ബാഹ്യനിയമങ്ങൾ ആവശ്യമാണോ?

ഉ: ഇതെല്ലാം ചിത്തഭ്രമങ്ങളാണു്.

167. ഒരാൾ മനസ്സിനെ അടക്കാൻ കഴിയാത്തതിനെപ്പററി പരാതിപ്പെട്ടു.

ഉ; മനസ്സിപ്പോഴും എപ്പോഴും ഒന്നല്ലേ? പലതിനെക്കാണുന്നുവെന്നതു അതിൻെറ സങ്കല്പമാണ്. എപ്പോഴും ഉള്ളതിനെ അടക്കുകയും വേണ്ട. അതുകൊണ്ട് വിഷാദമെന്തിന്?

168. ആത്മജ്ഞാനിക്ക് ആഹാരമാവശ്യമില്ലല്ലോ?

ഉ: അവനവൻെറ നിലയൊപ്പിച്ചിരിക്കും അവനവൻെറ മനസ്സും.

169. മനസ്സിനെ വശപ്പെടുത്തുന്നതെങ്ങനെ?

ഉ: മനസ്സിനെ പിടിച്ചുനിറുത്തണം.

ചോ: എങ്ങനെ?

ഉ; മനസ്സു സത്തയററതും വിചാരങ്ങളുടെ കേദാരവുമാണ്.

ചോ: കാമവികാരത്തെ ഒഴിവാക്കുന്നതെങ്ങനെ?

ഉ; താൻ ദേഹമാണെന്നു കരുതാതെയിരുന്നാൽ അതോടുകൂടി ദുർവ്വാസനകളും ഒഴിയും. രൂപമില്ലാത്ത ആത്മാവിൽ ആൺ പെൺ ഭേദങ്ങളോ ഗുണങ്ങളോ ഇല്ല.

1;0. ചോ; ഒരു യോഗിക്കു തൻെറ പൂർവ്വജന്മങ്ങളെപ്പററി അറിവുണ്ടായിരിക്കുമോ?

ഉ; നിങ്ങൾ ഈ ജന്മത്തെത്തന്നെ അറിയുന്നുണ്ടോ? ഈ ജന്മത്താർജിച്ച അജ്ഞാനംപോലും നമുക്കു താങ്ങാനൊക്കുകയില്ല. ഈ ഭാരത്തിൻെറ പുറത്ത് പഴയജന്മങ്ങളെക്കൂടി കയററി വച്ച് കൂടുതൽ ദുഃഖത്തെ ക്ഷണിച്ചുവരുത്തേണ്ട.

ചോ; ഉപവാസം സാക്ഷാൽക്കാരത്തിനു സഹായകമായിരിക്കുമോ?

ഉ; അതു താൽക്കാലികംമാത്രം. മനസ്സിൻെറ ഉപവാസമാണ് യഥാർത്ഥത്തിൽവേണ്ടതു്. ഉപവാസത്തോടൊത്തു് ആത്മീയാഭിവൃദ്ധിയും വേണം. കഠിനോപവാസം ധ്യാനത്തിനാവശ്യമായ ബലത്തെ ഇല്ലാതാക്കും. മിതാഹാരത്തോടുകൂടിയുള്ള ആത്മധ്യാനമാണ് നല്ലതു്.

171. ഇനിയൊരു ചോദ്യത്തിനു ഭഗവാൻ ഇങ്ങനെ ഉത്തരം പറഞ്ഞു.

ഹൃദയത്തോട് ഹൃദയം സംസാരിക്കണം. ഹൃദയത്തോട് ഹൃദയം കേൾക്കണം. അതാണു നല്ല ഉപദേശം.

ചോ: ഗുരൂപദേശം ആവശ്യമല്ലേ?

ഉ; നിങ്ങൾ ഗുരുവിനെ വിട്ടിരിക്കുകയല്ല.

ചോ; ഗുരുവിൻെറ സാമീപ്യം നല്ലതല്ലേ?

ഉ: ബാഹ്യസാമീപ്യത്തെയാണൊ നിങ്ങളുദ്ദേശിക്കുന്നത്. അതുകൊണ്ടെന്തുഫലം? മനസ്സ് ആത്മസ്വരൂപിയായ ഗുരുവിനെ വിട്ടിരിക്കാൻ പാടില്ല.

ഫെബ്രുവരി 28, 1936

172. ഒരു സന്ദർശകൻ ധ്യാനത്തിനും മൗനത്തിനും തമ്മിലുള്ള വ്യത്യാസത്തെപ്പററി ചോദിച്ചു.

ഉ; ഒടുവിൽ രണ്ടിൻെറയും ഫലം ഒന്നുതന്നെ. ധ്യാനം ഏകാഗ്രതയെ ഉളവാക്കുന്നു. മൗനത്തിനു കഴിയാത്തവനു ധ്യാനം നല്ലതുതന്നെ. ധ്യാനംമൂലം ബ്രഹ്മത്തോടൈക്യം പ്രാപിക്കാം മൗനംമൂലം ബ്രഹ്മത്തെ സാക്ഷാൽക്കരിക്കാം. വാസനാക്ഷയത്തിനു ശേഷമേ അനുഭവം സഹജമായിത്തീരുകയുള്ളൂ.

ഫെബ്രുവരി 29, 1936.

173. ഭഗവാനേ! അഹന്തയുടെ പിടിയിൽ നിന്നെങ്ങനെ രക്ഷപ്പെടും?

ഉ: പുതിയവാസനകൾക്കിട കൊടുക്കാതിരുന്നാൽ മതി.

ചോ; എത്രജപം മൂലവും അതൊഴിയുന്നില്ല.

ഉ; ജപം മുടക്കാതിരുന്നാൽ ക്രമേണ വാസനകൾ ഒഴിഞ്ഞു മാറും.

മാർച്ച് 2, 1936.

174. ഡാക്ടർ ഹാണ്ട്; അഹന്തയുടെ ആദിയെ കാണാൻ രണ്ടു മാർഗ്ഗങ്ങളുണ്ടോ?

ഉ; അഹന്തയുടെ ആദി ഒന്നേയുള്ളൂ. അതിനെ പ്രാപിക്കേണ്ട മാർഗ്ഗവും ഒന്നുമാത്രം.

ചോ; ധ്യാനം, മൗനം, എന്നു പറയപ്പെടുന്ന രണ്ടിനുമിടയ്ക്ക് വേർപാടെങ്ങനെയുണ്ടാകുന്നു?

ഉ; അഹന്തയിരിക്കവെ തന്നെ ധ്യാനിക്കാൻ കഴിയും. അപ്പോൾ ധ്യാനിക്കുന്ന അഹന്തയും ധ്യാനിക്കപ്പെട്ട പൊരുളും ഉണ്ട്. ഇതു വളഞ്ഞ വഴി. അഹന്തയെങ്ങനെയൊഴിയുമെന്നന്വേഷിച്ചാൽ അഹന്ത ഒഴിയും. അവശേഷിക്കുന്നതാത്മാവ്. ഇതാണു നേർവഴി.

ചോ; അപ്പോൾ ഞാനെന്താണു ചെയ്യേണ്ടത്.

ഉ; തന്നോടു (ആത്മാവോടു) ചേർന്നു നിൽക്കണം.

ചോ; എങ്ങനെ?

ഉ; നാമെപ്പോഴും ആത്മാവാണ്. എന്നാൽ ആത്മബോധത്തെയും അഹന്താബോധത്തെയും കൂട്ടിക്കുഴയ്ക്കുകയാണ്. അഹന്ത ഒഴിഞ്ഞാൽ അജ്ഞാനവും ഒഴിയുന്നു. അതിനാൽ അഹന്തയെ ഒഴിക്കേണ്ടതാണ് ഒരേ ആവശ്യം. ആത്മാനുഭൂതി പ്രകൃത്യാ തന്നെ എല്ലാവർക്കുമുണ്ട്. അതു പുതുതായുണ്ടാകേണ്ടതില്ല. അതെപ്പോഴുമുണ്ട്.

മാർച്ച് 3, 1936.

175. ശ്രീ. എൻ സുബ്ബറാവു ചോദിച്ചു: ആത്മസാക്ഷാൽക്കാരം ബ്രഹ്മസാക്ഷാൽക്കാരത്തിന്റെ മുന്നോടിയാണെന്നു വിശിഷ്ടാദ്വൈതികൾ പറയുന്നു. ഇതു മനസ്സിലാക്കാൻ ബുദ്ധിമുട്ടുള്ളതായിരിക്കുന്നു.

ഉ; ആത്മസാക്ഷാൽക്കാരം എന്നു പറഞ്ഞാലെന്താണ്. ഒരാത്മാവ് വേറൊരാത്മാവിനെ സാക്ഷാൽക്കരിക്കത്തക്കവണ്ണം രണ്ടാത്മാക്കളുണ്ടോ? ആദ്യം ആത്മാവിനെ സാക്ഷാൽക്കരിക്കൂ. തുടർന്നെന്തുണ്ടെന്നു പിന്നെ നിശ്ചയിക്കാം.

ചോ: എല്ലാ ഉയിരുകളുടെയും ഉള്ളിലുള്ള (ഒരേ) ആത്മാവു താനാണെന്നു ഭഗവാൻ ഗീതയിൽ പറയുന്നു. അതെന്താണ്?

ഉ; അഹന്ത നശിക്കേണ്ടതാണെന്നാരും സമ്മതിക്കുന്നു. നാം സുസമ്മതമായ സ്ഥാനത്തു നിൽക്കാം. 'നാനാ ത്വ'ത്തെ

പററി മററ തൈവതികളും പറയുന്നു. ആ ഋഭുമാവിനെ അറിയൂ. പിന്നെന്തു വേണമെന്നപ്പോഠം നോക്കാം.

മാർച്ച് 7, 1936

176. ഡാക്ടർ ഹാണ്ട് അമേരിക്കയ്ക്കു മടങ്ങുന്നതിനുള്ള ഒരുക്കങ്ങഠം ചെയ്തു. തിരുവണ്ണാമലയ്ക്കു മുകളിൽ ഭഗവാനോടൊന്നിച്ചു പോകാനാഗ്രഹിച്ചു. അല്ലെങ്കിൽ അല്പദൂരമെങ്കിലും ഭഗവാൻ തന്നോടുകൂടി നടക്കണമെന്നഭ്യർത്ഥിച്ചു. ഡാക്ടർ ബീസ്ലിയുടെ അനുഭവത്തെപ്പററി കേട്ടിട്ടുണ്ടോ എന്നു ഭഗവാൻ പുഞ്ചിരിച്ചുകൊണ്ടു ഡാക്ടർ ഹാണ്ടിനോടു ചോദിച്ചു.

ഡാ: ഹാണ്ട്; അദ്ദേഹം എൻെറ സ്നേഹിതനാണ്. അദ്ദേഹം എല്ലാം എന്നോടു പറഞ്ഞിരിക്കുന്നു. അതിശയം! ഞാനങ്ങയെക്കാളും പ്രായമുള്ളവനാണ്. എങ്കിലും മോശക്കാരനാണെന്നു കരുതരുത്. ഞാനൊരു പയ്യനെപ്പോലെ മല കയറും. അങ്ങതിൻെറ മുകളിൽ എപ്പോഴാണൊടുവിൽ കയറിയത്.

ഭ: ഉദ്ദേശം പതിനൊന്നു കൊല്ലം മുമ്പേ. ബീസ്ലി എന്തു പറഞ്ഞു.

ഹാണ്ട്; അതുവളരെ രഹസ്യമാണ്. അങ്ങു തനിച്ചുള്ളപ്പോഠം പറയാം. (ഭഗവാൻ ചിരിച്ചു.)

ഹാണ്ട്; അദൃശ്യരായ കുറെ ഋഷിമാരെ ഭഗവാൻകാണുകയുണ്ടോ?

ഭ: കണ്ണിൽപ്പെടാത്തവരെ കാണുന്നതെങ്ങനെ?

ഹാണ്ട്; ജ്ഞാനം കൊണ്ട്.

ഭ; ജ്ഞാനത്തിനു ബാഹ്യമൊന്നുമില്ല.

ഹാണ്ട്: അവിടെ ജീവസ്വരൂപങ്ങഠം കൂടിയില്ലേ? എൻെറ ജീവസ്വരൂപം കൂടി നഷ്ടപ്പെടുമോ എന്നു ഞാൻ ഭയപ്പെടുന്നു. ബ്രഹ്മജ്ഞാനത്തിൽ മനുഷ്യജ്ഞാനം നഷ്ടപ്പെടുമോ?

ഭ: ജീവസ്വരൂപം നഷ്ടപ്പെടുമെന്നു സംശയിക്കുകയാണോ സ്വപ്നം കൂടാതെ നിദ്രയിൽ നിങ്ങളെങ്ങനെയിരിക്കുന്നു. ജീവ

സ്വരൂപത്തെപ്പററി നിങ്ങാംക്കപ്പോളോർമ്മയുണ്ടായിരുന്നോ?

ഹാ: ഉറക്കത്തിലും ജഡസ്വരൂപമുണ്ട്.

ഭ; ജഡത്തെപ്പററി നിങ്ങാംക്കോർമ്മയുള്ളിടത്തോളം അതുറക്കമാവുമോ?

ഭ; ഉറങ്ങാൻ നിങ്ങാംതന്നെ കിടക്കയൊരുക്കുന്നു. നിങ്ങാംക്കു (ജീവ) സ്വരൂപബോധം (ഉറക്കത്തിൽ) വിട്ടിരിക്കാൻ നിങ്ങാം തന്നെ ആഗ്രഹിക്കുന്നില്ലേ? അപ്പോഠം നിങ്ങാംക്കു ഭയമുണ്ടായിരുന്നോ?

ഹാ; ബുദ്ധൻെറ നിർവ്വാണമെന്താണ്?

ഭ: ബോധത്തിൻെറ ത്യാഗമാണ്.

ഹാ; അയ്യോ, അതു കേഠംക്കുമ്പോഴേ എനിക്കു പേടിയാവുന്നു അപ്പോഠം മനുഷ്യബോധം തീരെ ഉണ്ടായിരിക്കുകയില്ല.

ഭ; അങ്ങനെയാണെങ്കിൽ രണ്ടുബോധത്തെ രണ്ടാത്മാക്കാം വഹിക്കുന്നതായിത്തീരും. ഉറക്കത്തിലെങ്ങനെയിരിക്കുന്നുവെന്നു താങ്കളുടെ അനുഭവത്തിൽ നിന്നുംതന്നെ പറയു.

ഹാ; നിർവാണത്തിലും എൻെറ ജീവബോധം എനിക്കു നഷ്ടപ്പെടാതിരിക്കുമെന്ന് വിശ്വസിക്കുന്നു. ഞാനേ പൊയ്പ്പോയാൽപിന്നെന്തിരുന്നാലും എനിക്കെന്തു പ്രയോജനം?

ഈ സംഭാഷണം കഴിഞ്ഞു പകൽ 12 മണി മുതൽ രാത്രി 8 മണി വരെ മല മുകളിൽ കയറി പലയിടങ്ങളിലും 15 മൈലോളം അലഞ്ഞു തിരിഞ്ഞിട്ട ക്ഷീണിതനായി മടങ്ങി വന്നു.

എങ്കിലും ഭാരതീയരുടെ കൃഷി, സാമൂഹ്യസ്ഥിതി, ജാതിഭേദം, ആദ്ധ്യാത്മികജ്ഞാനം ഇവയെപ്പററി സരസമായ ഒരു പ്രസംഗം ആശ്രമത്തിൽ നടത്തുകയുണ്ടായി.

മാർച്ച് 10, 1936

177. 'മഹത്തത്വ'മെന്നതെന്താണ്?

ഉ: ശുദ്ധചിത്തിൻെറ ആഭാസപ്രകാശമാണ്. മുളയ്ക്കുന്നതിനു മുമ്പു വിത്തു കതിർക്കുംപോലെ। ശുദ്ധചിത്തിൽ നിന്നും ആഭാ

സപ്രകാശവും അതിൽനിന്ന് അഹന്തയും ജനിച്ച് ശരീര പ്രപഞ്ചങ്ങൾ വിഷയപ്പെടുന്നു: ഉപാധിയറ്റ ശുദ്ധചിത്തിൽ നിന്നും മഹത്തത്വവും അതിൽ നിന്ന് അഹന്തയും അതിൽ നിന്നു മനസ്സും വെളിപ്പെടുന്നു. 'ഞാൻ' 'ഇതു്' എന്നിത്യാദി പറയപ്പെടുന്ന ദൃക്-ദൃശ്യരൂപങ്ങളോടെ മനസ്സും ജനിക്കുന്നു.

ചിത്ത് — ശുദ്ധം

മഹത്ത് — ചിത്തിന്റെ വിജൃംഭണം (വിത്തുകതിർന്നത്)

അഹങ്കാരം — 'ഞാൻ' എന്ന തോന്നൽ

മനസ്സ് — കല്പന.

അഹം — ഇദം

ലോകം — ശരീരം

സാധക്: സമഷ്ടി മനസ്സെന്നതു് മഹത്തത്വമാണോ?

ഉ: അതെ, അഹന്തയും ലോകവും ഉണ്ടാകുന്നതിനു മുമ്പുള്ള അവസ്ഥയാണതു്. അതിനുള്ളിൽ ദൃക്-ദൃശ്യങ്ങൾ അടങ്ങിയിരിക്കും. സിനിമാ സ്ക്രീനിൽ കാണുന്ന രൂപങ്ങളെല്ലാം മുമ്പിനാലേ തന്നെ അതിന്റെ മീതെ പരത്തിയ പ്രകാശത്തിൽ എത്രത്തോളം തെളിഞ്ഞുകാണുന്നുവോ അതുപോലെ ശരീരാദി പ്രപഞ്ചങ്ങൾ 'മഹത്' എന്നു പറയുന്ന ആഭാസപ്രകാശത്തിൽ തെളിഞ്ഞു കാണപ്പെടുകയാണു് അതാണു് സമഷ്ടി മനസ്സെന്നു പറയപ്പെടുന്നതു്.

ശരീരവും ജഗത്തും മനസ്സിൽ അടങ്ങിയിരിക്കുന്നു. ആഭാസ പ്രകാശമേററ മനസ്സിൽതന്നെ ശരീരവും ലോകവും നിഴലിക്കുന്നു. മനസ്സിൽ മൂടികിടക്കുന്ന സൂക്ഷ്മസംസ്ക്കാരങ്ങളാണു ആഭാസപ്രകാശമേററു ശരീര പ്രപഞ്ചങ്ങളായി വിളങ്ങുന്നതു്. അഹംകാര മനസ്സു ഉപാധികളെ താനാണെന്നഭിമാനിക്കുന്നതു കൊണ്ടു് ലോകം തനിക്കന്യമായി കാണപ്പെടുന്നു.

ശയ്യയിൽ കണ്ണുമൂടി കിടക്കുന്നു. ലണ്ടൻ പട്ടണം കാണപ്പെടുന്നു. അവിടെ ജനതതിക്കിടയിൽ നമ്മളും ഇരിക്കുന്നു. അപ്പോൾ നാം സങ്കല്പരൂപത്തോടുകൂടി വ്യവഹരിക്കുന്നു. അ

തെല്ലാം സങ്കല്പദൃശ്യങ്ങളല്ലേ? ചിത്രം വളരെ ചെറുതാണെങ്കിലും ഇത്രയും ദേശകാല വികാസങ്ങളും അതിനുള്ളിൽ ഒതുങ്ങി ഇരിക്കുന്നതു വിചിത്രമല്ലേ? അളവിൽ ചെറിയ സിനിമാസ്ക്രീനിൽ ലോകമെല്ലാം കാണപ്പെടുന്നു. ആവിധം തന്നെ, കാണുന്നവൻ കാഴ്ച എന്നീ വലിപ്പങ്ങളെല്ലാം ഒരു ചെറിയ മനസ്സിലാണടങ്ങിയിരിക്കുന്നതു്.

ചോ; സമഷ്ടി മനസ്സിന്റെ അനുഭവം ആത്മസാക്ഷാൽക്കാരമാവുകയില്ലല്ലോ?

ഉ; അഹന്ത മഹത്തത്വത്തെ ദ്യോതിപ്പിക്കുന്നു. മഹത്തത്വം ഈശ്വരന്റെ ഉപാധിയുമാണു്. അഹന്തമനസ്സ് ജീവന്റെ ഉപാധിയാണു്. എന്നാൽ ജീവൻതന്റെ മനോപാധിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നതുപോലെ ഈശ്വരൻതന്റെ മഹത്തത്വോപാധിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നില്ല. അവൻ പരബ്രഹ്മസ്വരൂപിയായിട്ടിരിക്കുന്നു. പരബ്രഹ്മതത്വത്തിൽ നിന്നും ഈശ്വരതത്വവും അതിൽ നിന്നും ജീവജഗത് സങ്കല്പവും വെളിപ്പെടുന്നു.

സമഷ്ടിബോധം ഈശ്വരനെയും ബ്രഹ്മത്തെയും സ്പർശിക്കുന്നു.

178. വിചാര സംഗ്രഹത്തിൽ പരാമർശിക്കുന്ന വിധം ഹൃദയമധ്യത്തിൽ ജ്യോതിപോലെ പ്രകാശിക്കുന്ന ആത്മസ്വരൂപമെന്നതെന്താണു്?

ഉ: അവിടത്തെ ജ്യോതി ആഭാസപ്രകാശമാണു്. ഇതിനാദിയായ ആത്മപ്രകാശം ഹൃദയമധ്യത്തിൽ പ്രകാശിക്കുന്നു. ‘‘തസ്യാശിഖായാ മധ്യേ പരമാത്മാവ്യവസ്ഥിതഃ’’ (ആ ജ്യോതി പ്രകാശത്തിന്റെ മധ്യത്തു പരമാത്മാവു വിളങ്ങുന്നു.)

മാർച്ച് 11, 1936

179. ഫ്രീഡ്മാൻ: ഞാൻ രാമദാസ് സ്വാമികളുമായി സംസാരിച്ചുകൊണ്ടിരിക്കവെ തനിക്കു പുനർജന്മമില്ലെന്നദ്ദേഹം പറയുകയുണ്ടായി. പുനർജന്മത്തെപ്പറ്റി വ്യാകുലപ്പെടുന്നതെ

ത്തിനെന്നും രാമനും രാമദാസും രാമലീലയും എപ്പോഴുമുണ്ടായിരിക്കുമെന്നും ഞാനഭിപ്രായപ്പെട്ടതദ്ദേഹം സമ്മതിച്ചു. രാമനും ഞാനും ഒരേ സ്വരൂപമായിട്ടിരിക്കുകയാണെന്നും മററും വീണ്ടും അദ്ദേഹം പറയുകയുണ്ടായി. ഭഗവാനെന്തു പറയുന്നു?

ഉ: അതെ, യതെ. ഇവിടെ, ഇപ്പോഴും, നമുക്കെന്തെല്ലാം തോന്നുന്നു, അതുപോലെ തന്നെ എല്ലാത്തോന്നലും.

180. ഫ്രീഡ്മാൻ; ജാഗ്രത്തിൽ മനസ്സു പ്രകാശിക്കുന്നു. ഉറക്കത്തിൽ പ്രകാശിക്കാതെ അടങ്ങിയിരിക്കുന്നുവെന്നു തന്നെ പറയേണ്ടി വരും?

ഉ: ഉറക്കത്തിൽ ഞാം ഇല്ലാതെ പോകുന്നോ?

ചോ; ഉറക്കത്തിലുമുണ്ട്. പക്ഷെ പ്രകാശിക്കുന്നില്ല, അതിനാൽ ജാഗ്രത്തിൽപോലെ ഉറക്കത്തിലും താനുണ്ടായിരുന്നതിനു സാക്ഷിയായിട്ടേതോ ഒന്നുണ്ടായിരിക്കണം.

ഉ: സാക്ഷിത്വം വഹിക്കുന്നതാര്? എന്തിന്? ഈ വാദം 'അറിയുന്നവൻ, അറിയപ്പെടുന്നതു്,' എന്ന ഭേദത്തെ സമ്മതിക്കുകയാണ്. ഇതെല്ലാം മനസ്സിന്റെ കല്പനയാണ്. 'ഉറക്കത്തിലെ അവിദ്യക്കു് താൻ സാക്ഷിയായിരുന്നു' എന്നു സാക്ഷിവാദികൾ പറയുന്നുവെന്നല്ലാതെ ഉറക്കത്തിലെ അറിവില്ലായ്മക്കു താൻ സാക്ഷിയായിരുന്നു എന്നു പറയുന്നവരാരുമില്ല ഉറക്കത്തിലെ സാക്ഷിയാരെന്നവരോടു ചോദിച്ചാലും 'ഞാൻ' എന്നേ അവർക്കു സമാധാനം പറയാനുള്ളു. ആ 'ഞാൻ' ആര്? 'ഞാ'നെന്നു പറഞ്ഞു കൊണ്ടിരിക്കുന്ന അഹന്തയാണ്. സാക്ഷിയെന്നു പറയേണ്ട നീ അഹന്തയെയാണോ? അജ്ഞാനത്താൽ മങ്ങിപോയ മനസ്സെങ്ങനെയാണ് അജ്ഞാനത്തിനു് സാക്ഷിയായിത്തീരും. ഉപാധി മൂലം കുടുസ്സായിത്തീർന്ന മനസ്സ്, അറിവ്, അറിവില്ലായ്മ, രണ്ടിനും എങ്ങനെ സാക്ഷിയായി നിൽക്കാനൊക്കും? അറിവില്ലായ്മക്കപ്പുറത്തുള്ള ഒന്നിനേ അറിവായ നമുക്കു സാക്ഷിയായിട്ടിരിക്കാനൊക്കുകയുള്ളൂ.

181 ഫ്രീഡ്മാൻ;

'യദ്ഗത്വാ ന നിവർത്തന്തേ തദ് ധാമഃ പരമം മമ.'

'ധാമ:' എന്താണു്? ഏതിനെ പ്രാപിച്ചാൽ പുനർ ജനനം നിലയ്ക്കുന്നുവോ അതാണെന്റെ പരമനില. ഇതു് സമഷ്ടി ബോധത്തിനും ഉപരിയല്ലേ?

ഉ; അതെ, അതാണു് പരംജ്യോതി

ചോ: വീണ്ടും മടങ്ങിവരുന്നില്ലാ എന്നു വീണ്ടും അജ്ഞാനത്തിൽ മുഴുകുന്നില്ലാ എന്നല്ലേ?

ഉ; അതെ. ബ്രഹ്മലോകം പോലും പുനർജനനത്തിൽ നിന്നും വിമുക്തമല്ല. എന്നെ പ്രാപിച്ചവർക്ക പുനർജനനമില്ല. എന്നു ഭഗവദ് ഗീത. അതായതു് തന്റെ സത്യത്തെയുണർത്തുന്നവർക്ക പോക്കുവരവില്ലെന്നർത്ഥം.

182. അന്നു പകൽ ഭഗവാൻ ഒരു ചിത്രം കാണാതെ പോയതിനെ തെരയുകയായിരുന്നു. ഫോട്ടോ കണ്ടെടുക്കുന്ന കാര്യത്തിൽ ഭഗവാൻ കാണിച്ച ഉൽക്കണ്ഠയെപ്പററി ഫ്രീഡ്മാൻ പരാമർശിച്ചപ്പോൾ ഭഗവാൻ പറഞ്ഞു;

നിങ്ങൾ എന്നെ പോളണ്ടിൽ കൊണ്ടു പോയി എന്നു സ്വപ്നം കണ്ടിട്ടുണർന്നശേഷം നിങ്ങളുടെ സ്വപ്നം ഞാനും കണ്ടോ എന്നു നിങ്ങൾ ചോദിക്കുന്നതു പോലിരിക്കുന്നു.

ചോ; പക്ഷെ പുറം നടക്കുന്നതെല്ലാം ഭഗവാന്റെ ശ്രദ്ധയിൽ പെടുമോ?

ഉ; ഇതുകളെല്ലാം മനസ്സിന്റെ നിയമങ്ങളാണു്. സീതാവിരഹത്തിൽ രാമൻ ദുഃഖിച്ചതെന്തിനെന്നു പാർവ്വതി ശിവനോടു ചോദിച്ച കഥ പറഞ്ഞു. രാമൻ യഥാർത്ഥത്തിൽ ദുഃഖിച്ചില്ലെന്നും അതു പരീക്ഷിക്കണമെങ്കിൽ രാമന്റെ മുമ്പിൽ സീതയുടെ വേഷത്തിൽ പാർവ്വതി ചെന്നു നിന്നു നോക്കേണ്ടതാണെന്നും ശിവൻ മറുപടിപറഞ്ഞു. ശ്രീപാർവ്വതി അപ്രകാരം ചെയ്തിട്ടും രാമൻ അതു കാണാതെ അന്ധനായി ഹാ, ഹാ, വല്ലഭേ സീതേ! എന്നു വീണ്ടും നിലവിളിക്കുകയായിരുന്നു.

മാർച്ച് 13, 1936.

183. ബോംബെയിൽ നിന്നും ഒരു ഭക്തൻ;

"ഈശ്വരസ്വരൂപത്തെ പ്രത്യക്ഷത്തിൽ ദർശിക്കുന്നതിനു വേണ്ടി എന്റെ മനസ്സിനെ വ്യാപാരലേശമെന്യേ ശുദ്ധമാക്കി വച്ചു. എന്നിട്ടു ഞാനൊന്നും കണ്ടില്ല. ഇക്കാര്യം ഞാൻ അരവിന്ദാശ്രമത്തിലെ അമ്മയോടു പറഞ്ഞു. എന്റെ മാർഗ്ഗം ശരിയാണെന്നും മഹാശക്തി മുകളിൽനിന്നും ദർശനം തരുന്നതനുഭവമാകുമെന്നായിരുന്നു മറുപടി, ഇനി ഞാനെന്തു ചെയ്യണം.''

ഉ; നിങ്ങൾ നിങ്ങളിൽ ഇരിക്കുക. മുകളിൽനിന്നും വരാനുമില്ല, പ്രത്യക്ഷപ്പെടാനുമില്ല. ഒന്നേ ചെയ്യേണ്ടിയുള്ളൂ. അഹന്തയെ വിടുക. ഉള്ളതു് നിങ്ങളിൽതന്നെ എപ്പോഴുമുണ്ടു്. ഇപ്പോഴും നിങ്ങളതാണു്. നിങ്ങളിൽനിന്നു അതോ അതിൽ നിന്നും നിങ്ങളോ വേർപിരിഞ്ഞിരിക്കുന്നില്ല. നിങ്ങൾ പരാമർശിച്ച ശൂന്യത്തെ കാണാൻ നിങ്ങൾ അവശേഷിച്ചിരുന്നില്ലേ? നിങ്ങളാരെക്കാത്തിരിക്കുന്നു? അതു നിങ്ങൾതന്നെ, ഒന്നും കാണാനില്ല എന്ന നിർവ്വിഷയനിലയ്ക്കു സാക്ഷിനിൽക്കാൻ നിങ്ങളുണ്ടായിരുന്നിട്ടും എന്തോ ഒന്നുദയമാകാൻ പോകുന്നു എന്നു ഭ്രമിച്ചുപോകുന്നതു് അഹന്തനിമിത്തമാണു്, സ്വസ്വരൂപാനുഭവത്തിനിതാണു തടസ്സമായി നിൽക്കുന്നതു്.

184 ഭഗവാൻ; താഴെ മൂലാധാരം, മദ്ധ്യത്തു് ഹൃദയം, മുകളിൽ സഹസ്രാരം എന്നൊന്നും ഭാവിക്കേണ്ടാ. ചുരുക്കത്തിൽ വിചാരവും ഭാവനയും നിങ്ങളുടെ സാക്ഷാൽ പ്രകൃതിയല്ല.

185. ഭഗവാൻ: ശബ്ദിക്കാതെ പറഞ്ഞു, അനങ്ങാതിരുന്നു കാണിച്ചു എന്നും മറ്റും വേദത്തിൽ പറയുന്നതെന്തു്? അതാണു മഹാമൗനം. 'ഒരു മൊഴി' എന്നും 'പ്രണവ' മെന്നും 'മഹാവാക്യ' മെന്നും പറയപ്പെടുന്നതതാണു്.

186. എല്ലാം അറിയാം, എന്റെ സ്വരൂപത്തെ മാത്രമറിയാൻ പാടില്ല എന്നു പറയുന്നതു കടലാസിൽ എഴുതിയിരിക്കുന്നതെല്ലാമറിയാം, പക്ഷെ കടലാസിനെ അറിയാൻ പാടില്ല എന്നു പറയുന്നതുപോലെയാണു്.

ചോ; ഏകവസ്തു ആത്മാവെന്നതിനു പ്രമാണമുണ്ടോ?

ഉ; നാം ആരാണെന്നു ആദ്യം അറിയാം. ആത്മാവു പ്രമാണ

മുള്ളതാണോ അല്ലയോ എന്നപ്പോഴറിയാം. ഇരിക്കട്ടെ, ആത്മാവെന്നു പറയുന്നതെന്താണ്?

ചോ: ആത്മാവു ജീവനാണ്.

ഉ: ശരി. ജീവനെന്താണ്? ജീവനാണോ ആത്മാവ്? അല്ല, ജീവനും ആത്മാവും വെവ്വേറാണോ? അറിയപ്പെടുന്നവയല്ല അവ സനാതനമുണ്ട്. തോന്നുന്നവ മറയും. കാണപ്പെടാത്തതു മറയുകയില്ല. അദൃശ്യമായി എപ്പോഴുമുള്ളതിനെ കാണാൻ കഴിയുകയില്ല. ദൃശ്യങ്ങൾക്കെല്ലാം ആധാരമായ അഹന്ത ഏതെന്നു നോക്കിയാൽ അഹന്തയൊഴിയും.

ചോ; മനുഷ്യരൂപത്തോടുകൂടി ജനിച്ച ജീവന് പിന്നീടെന്തു സംഭവിക്കുന്നു?

ഉ: ദുഃഖിക്കേണ്ടാത്തതിൽ ദുഃഖി--
ച്ചോതുന്നു ബുദ്ധിവാക്ക നീ
മാഴ്കിടാ പണ്ഡിതൻ, ചത്തോർ,
ചാകാത്തുള്ളോരെയോർത്തുമേ. (ഭഗവദ്ഗീത)

ശരീരമാണോ ജീവൻ? ശരീരത്തെ 'ഞാൻ' എന്നഭിമാനിക്കുന്നവൻ ജീവനാണോ? ചിന്തിക്കുന്നതു നമ്മുടെ സ്വപ്രകൃതിയാണോ? ജാഗ്രത്, സ്വപ്ന, സുഷുപ്തികളിലും മാറാതിരിക്കുന്നതാണു നമ്മുടെ നിജാവസ്ഥ (ആത്മാവ്) ദേഹാത്മബുദ്ധിയാണു ജനനമരണങ്ങളെപ്പറ്റി തെറ്റായ അറിവു തരുന്നതു്. ഭ: ഗീത 11/23 നോക്കുക.

നിൻ ബുദ്ധിമോഹവൈഷമ്യം
വിട്ടുമാറും മുതൽക്കു കേൾ
നീയുദാസീനനാം കേൾക്കാ--
നുള്ളതിൽ, കേട്ടതിങ്കലും. (ഭ:ഗീത 11/52)

ചോ; ആത്മവിചാരമെന്തിനാണ്?

ഉ: ആത്മവിചാരമില്ലെങ്കിൽ ലോകവിചാരം തള്ളിക്കയറും. ഏതില്ലയോ അതിനെ അന്വേഷിക്കും. പ്രത്യക്ഷത്തിലുള്ളതിനെ വിട്ടുകളയും. താനാരാണെന്ന അന്വേഷണം മൂലമേ താൻ തന്നെ സ്പഷ്ടമായറിഞ്ഞാൽ അതോടുകൂടി വിചാരവും ഒടുങ്ങുന്നു. പിന്നീടു നിരന്തരം ആത്മാവസ്ഥയിലിരിക്കുന്നു. ദേഹത്തെ ആത്മാവെന്നു കരുതുന്നതാണു കുഴപ്പം.

**187. കേവല-സഹജ-നിർവ്വികല്പ സമാധികൾ.**

ഒരു ഭക്തൻ. ധ്യാനത്തിൽ ദേഹം നിശ്ചലമായിരിക്കുന്നില്ല. അതു് വൃത്തിയിലോ നിർവൃത്തിയിലോ ഇരിക്കാം. അതേ സമയം ആത്മധ്യാനത്തിൽ മുങ്ങിയമനസ്സ നിശ്ചഞ്ചലമായിരിക്കുന്നു. അതിനാൽ ദേഹേന്ദ്രിയാദികളുടെ ചലനത്തിനു കാരണം മനസ്സല്ല.

വേറൊരാൾ; ദേഹചലനം നിർവ്വികല്പ സമാധിക്കു് അല്ലെങ്കിൽനിരന്തര ധ്യാനത്തിനു തടസ്സമാണു്.

ഉ; ഇരു പക്ഷവും ശരിയാണു്. ആദ്യം പറഞ്ഞതു് സഹജനിർവ്വികല്പത്തെയും രണ്ടാമത്തേതു് കേവലനിർവ്വികല്പത്തെയും കുറിക്കുന്നു. കേവല നിർവ്വികല്പസമാധിയാൽ മനസ്സു് (ആത്മ) സ്വരൂപപ്രകാശത്തിൽ ലയിച്ചിരിക്കുന്നു. സഹജത്തിൽ മനസ്സു് സ്വരൂപാകാരമായി നശിച്ചിരിക്കുന്നതിനാൽ മനസ്സ വേറെ, ആത്മാവു വേറെ എന്ന ഭേദമില്ല. മുൻപറഞ്ഞ ഭേദവും ദേഹേന്ദ്രിയാദികളുടെ വൃത്തിയും ഇതിനെ ബാധിക്കുന്നില്ല. ബാലൻ ഉറക്കത്തിൽ പാലു കുടിക്കുന്നതു പോലിരിക്കും. സഞ്ചരിക്കുന്ന കാളവണ്ടിയിൽ ഇരുന്നു വണ്ടിക്കാരനുറങ്ങുന്നതു പോലിരിക്കും. സഹജജ്ഞാനിയുടെ മനസ്സ നശിച്ചു് ആത്മാവു് ആനന്ദരൂപിയായിരിക്കും. വിചാരം മനസ്സിന്റെ ശക്തിയുക്തമായ വൃത്തിയും സമാധി ശാന്തവൃത്തിയുമാണു്.

| നിദ്ര | കേവല സമാധി | സഹജ സമാധി |
|---|---|---|
| 1. മനസ്സുണ്ടു്. | 1. മനസ്സ വിവൃത്തിക്കപ്പെട്ടിട്ടില്ല. | 1. മനസ്സൊഴിവായിരിക്കുന്നു. |
| . മനസ്സ വിസ്മൃതിയിൽ | 2. ആത്മപ്രകാശത്തിൽ രമിച്ചിരിക്കുന്നു. | 2. ആത്മാകാരമായിഭവിച്ചിരിക്കുന്നു. |
| | 3. വാളിവലിക്കാനുള്ള കയറും വാളിയും കിണററിലിരിക്കുന്നു. | 3. കടലിൽ പതിച്ചുകഴിഞ്ഞനദി |
| | 4. കയറിന്റെ മറുതല വലിച്ചു വെളിയിലെടുക്കാം. | 4. നദി കടലിൽ നിന്നും മടങ്ങി വരുന്നില്ല. |

188. മനസ്സിന്റെ സാരം പ്രജ്ഞ മാത്രമാണ്. അഹന്തയുടെ ആക്രമണം മൂലം അതു ബുദ്ധിയായിട്ടും വിചാരമായിട്ടും വിഷയജ്ഞാനമായും പരിണമിക്കുന്നു. ഈശ്വരചിത്തം അഹന്തയററതായതിനാൽ ബോധമാത്രമായിരിക്കുന്നു. 'ഞാൻ ഞാനായിട്ടിരിക്കുന്നു' എന്നു ബൈബിളിൽ പറയുന്നതിതിനെയാണ്.

സമഷ്ടിമനസ്സ അപൂർവ്വവ്യക്തികളിൽ പ്രകാശിക്കുന്നതു് ജീവന്മാരിൽ പകരാമെന്നുള്ളതാണ്. ഈശ്വരന്റെ മൂർത്തിമദ്ഭാവത്തിലിരിക്കുന്ന ഇവരെ ഗുരുക്കന്മാർ എന്നു പറയാം.

മേയ് 9, 1936.

189. എം. ഓളിവർ ലാക്കൊംബ് എന്ന ഫ്രഞ്ചു സർവ്വകലാശാലാ പ്രതിനിധി ഒരാരം ഭഗവാനെ കാണാൻ വന്നു. അദ്ദേഹം ശ്രീ ശങ്കരാചാര്യരുടെയും ശ്രീ രാമാനുജന്റെയും ഭാഷ്യങ്ങളും ഭഗവദ് ഗീതയും സംസ്കൃതത്തിൽ പഠിച്ചിരുന്നു.

ചോ; ശങ്കരോപദേശവും മഹർഷിയുടെ ഉപദേശവും ഒന്നു പോലെയാണോ?

ഉ: മഹർഷിയുടേതു അദ്ദേഹത്തിന്റെ അനുഭവത്തിന്റെയും സാക്ഷാൽക്കാരത്തിന്റെയും ആഖ്യാനമാണ്. മററുള്ളവർ അതു ശ്രീ ശങ്കരന്റേതു പോലിരിക്കുന്നുവെന്നു പറയുന്നുണ്ടായിരിക്കാം.

ചോ; ശരിയാണ്. ഇതേ അനുഭവങ്ങളെ വേറെ വിധത്തിൽപറയാമോ?

ഉ; ഒരനുഭവജ്ഞാനി തന്റേതായ ഭാഷയിൽ സംസാരിക്കും. ഏററവും നല്ല ഭാഷ മൗനമാണ്.

ചോ; ഹഠയോഗം അല്ലെങ്കിൽ തന്ത്രി അഭ്യാസത്തെപ്പററി മഹർഷിയുടെ അഭിപ്രായമെന്തു്?

ഉ; മഹർഷി ഇതുള്ളതിനെ ഒന്നും വിമർശിക്കുന്നില്ല. എല്ലാം മനശ്ശുദ്ധിയ്ക്കു നന്നാണ്. ശുദ്ധിയുള്ള മനസ്സിനേ അഭ്യാസത്തെ പററിനിൽക്കാൻ സാധ്യമാവൂ.

ചോ; കർമ്മ, യോഗ, ജ്ഞാന, ഭക്തികളിൽ ഏററവും നല്ല തേതു്?

ഉ; "ഉണ്ടായ തെങ്ങെങ്ങൊടുങ്ങിയിരിപ്പതു

കർമ്മവും ഭക്തിയുമെന്നു ചൊല്ലാം." എന്നുപദേശസാരം പത്താമദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നു. ഏതൊന്നാണോ സർവ്വത്തിനും ആദിയായിരിക്കുന്നതു തന്റെ ആദിയുമാണു്. അതിനെ അറിഞ്ഞു് അവിടെത്തന്നെ താനുണ്ടായി, ഒടുങ്ങി നിൽക്കുന്നതു തന്നെ കർമ്മവും ഭക്തിയും യോഗവും ജ്ഞാനവും. അതു തീർന്ന നില.

ഗാഢനിദ്രയിൽ ലോകമില്ല, അഹന്തയില്ല, ദുഃഖവുമില്ല. അവിടെ ആത്മാവു മാത്രമവശേഷിക്കുന്നു. ഉണർച്ചയിൽ ഇതുകളെല്ലാമുണ്ടു്. അവിടെയും ആത്മാവു തുടർന്നു നിൽക്കുന്നു. തോന്നി മറയുന്ന നാമരൂപങ്ങളെയും അനുഭവങ്ങളെയും മനസ്സിൽ നിന്നും മാററിയാൽ എന്നുമുള്ള പരമാനന്ദ സ്വരൂപിയായ ആത്മാവു താനേ പ്രകാശിക്കും. ആനന്ദം നമ്മുടെ പ്രകൃതിയാവും. ദൃക്ദൃശ്യഭാവത്തിലുള്ള സർവ്വവും ഏതൊന്നിൽ സങ്കല്പം മാത്രമായി തോന്നപ്പെടുമോ അതിനെ നോക്കിയാൽ അതുതന്നെ നാമെന്നറിയാവുന്നതാണു്.

ചോ; തന്നെ മറയ്ക്കുകയും കുറക്കുകയും ചെയ്യുന്ന ഉപാധികളൊഴിഞ്ഞാൽ നിത്യസിദ്ധമായ ആത്മാവു തെളിഞ്ഞു പ്രകാശിക്കുമെന്നു ശ്രീശങ്കരനും പറഞ്ഞിരിക്കുന്നു. ആത്മാവിനു ലാഞ്ഛനങ്ങളൊന്നും സംഭവിക്കുന്നില്ല.

ഉ; അങ്ങനെതന്നെ. (സമീപത്തിരിക്കുന്നവരോടു) നല്ലപോലെ മനസ്സിലാക്കിയിരിക്കുന്നു!

ചോ; സാധകൻ പൊതുവെ എങ്ങനെ അഭ്യസിക്കണം.

ഉ; താൻ ചെയ്യുന്നു എന്ന കർത്തൃത്വബുദ്ധികൂടാതെ ചെയ്യണം. പാരീസിൽ ഇരുന്നപ്പോൾ ഈ സ്ഥലത്തു വരുമെന്നറിഞ്ഞിരുന്നോ?

ചോ; അറിഞ്ഞുകൂട.

ഉ; നമ്മുടെ ഇച്ഛയും സങ്കല്പവുംകൂടാതെ കാര്യങ്ങൾ നടക്കുകയാണെന്നതിനിതൊരുദാഹരണം. ആർക്കും ഒരു നിമിഷവും കർമ്മം ചെയ്യാതിരിക്കാനൊക്കുകയില്ലെന്നു ഗീതയിൽ പറയു

നു. നാം ചെയ്താലും ചെയ്യാതിരുന്നാലും, നാം എന്തിനു വേണ്ടി ജപിച്ചോ അതു നടക്കും. അതു നടക്കട്ടെ.

ചോ; മാർഗ്ഗങ്ങൾ പലതെന്തിന്? മുക്തിക്കു ഭക്തിയാണുത്തമമെന്നു ശ്രീരാമകൃഷ്ണൻ പറയുന്നു.

ഉ; അതു് അധികാരി ഭേദമനുസരിച്ചു പറഞ്ഞതാണ്. നിങ്ങൾ ഗീത പഠിച്ചിട്ടുണ്ടല്ലോ. അതിൽ കൃഷ്ണൻ പറയുന്നു "അർജ്ജുനാ! ഞാനോ നീയോ ഈ രാജാക്കന്മാരാരുമോ ഇല്ലാതിരുന്ന ഒരു കാലമുണ്ടായിട്ടില്ല, അങ്ങനെയൊരു കാലം ഭാവിയിലുമുണ്ടാകാൻ പോകുന്നില്ല. സത്യമല്ലാത്തതു നിലച്ചിരിക്കുകയില്ല ഉള്ളതെപ്പോഴുമുണ്ടായിരിക്കും. ഞാനിതാദ്യം സൂര്യനുപദേശിച്ചു, സൂര്യൻ മനുവിനുപദേശിച്ചു, എന്നിപ്രകാരം. അർജ്ജുനൻ ചോദിച്ചു. അങ്ങു് അല്പ വർഷത്തിനുമുമ്പു മാത്രമാണു ജനിച്ചതു്! കൃഷ്ണൻ പ്രതിവചിച്ചു," അതെ, നമുക്കു ധാരാളം മുജ്ജന്മങ്ങൾ ഉണ്ടായിട്ടുണ്ടു്. എനിക്കറിയാമതു്, പക്ഷെ നിന്റേതു നിനക്കറിയാൻ പാടില്ല. മുജ്ജന്മങ്ങളിലെന്തു സംഭവിച്ചു എന്നു ഞാൻ പറഞ്ഞുതരാം. നോക്കൂ! മുമ്പു പരമാത്മതത്വം പറഞ്ഞ കൃഷ്ണനാണിപ്പോളിതെല്ലാം പറയുന്നതു്. ഇതെല്ലാം അധികാരിഭേദം നോക്കിപ്പറഞ്ഞതാണു്! ക്രിസ്തുദേവൻ അബ്രഹാമിനോടും ഇപ്രകാരം പറഞ്ഞു. "അബ്രഹാമിനും മുമ്പേ ഞാനിരുന്നിരുന്നു"' ഇതുപോലെ മഹത്തുക്കൾ അവസ്ഥാഭേദവും അധികാരിഭേദവും നോക്കി ഉപദേശിക്കാറുണ്ടു്.

ലാക്കോംബു ഭഗവാനെ ഉടനെ വിട്ടുപിരിയേണ്ടി വന്നതിൽ ഖേദം പ്രകടിപ്പിക്കുകയുണ്ടായി.

ഭഗ: ആരും വിട്ടു പിരിയുകയോ മടങ്ങുകയോ ചെയ്യുന്നില്ല. ലാക്കോംബു ഉടനെ "മഹർഷി ദേശകാലാദികളെ കടന്നു നിൽക്കുന്നു." സന്ദർശകൻ യാത്രപറഞ്ഞു് പാണ്ടിച്ചേരിക്കു പോയി.

മേയ് 30, 1936.

190. ആശ്രമത്തിലൊരു വളർത്തുനായ്ക്കുട്ടി. ഒരു രാത്രിയിൽ ഭഗവാൻ അതിനോടു പതിവുപോലെ കൂട്ടിൽപോയുറ

ഞാൻ പറഞ്ഞു. തനിക്കതീതനില സിദ്ധിച്ചു എന്നു ധരിച്ചിരുന്ന ഒരു ഭക്തൻ ഇതുകേട്ടിട്ട് അജ്ഞാന ദാഹമുണ്ട്, വെള്ളം കൊടുക്കേണ്ടതാണെന്നു മെല്ലെപ്പറഞ്ഞു. ആരും ശ്രദ്ധിക്കാത്തതുകൊണ്ട് അയാളതാവർത്തിച്ചു പലതവണ പറഞ്ഞു.

ഭഗവാൻ: പാറപ്പുറത്തു കൊടുംവെയിലിൽ ധ്യാനത്തിലിരുന്നതിനാൽ നിങ്ങൾക്ക ദാഹമുണ്ടായിരിക്കും.

ഭക്തൻ; ശരിയാണ്. ഞാൻ വെള്ളം കുടിച്ചു.

ഭഗ: എന്നാൽ അജ്ഞാനത്തെ ദാഹമില്ല, നിങ്ങൾ നട്ടുച്ചക്കു പാറപ്പുറത്തു സൂര്യനെ നോക്കിയിരുന്നു ധ്യാനിക്കുന്നതു ഞാൻ കണ്ടു.

191. യോഗത്തെപ്പററി, ആശ്രമത്തിനു സമീപം താമസിച്ചിരുന്ന എസ്. എ. കോഹാൻെറ ഒരു ചോദ്യത്തിനു ഭഗവാൻ സമാധാനം പറഞ്ഞു.

പതഞ്ജലിയുടെ പ്രഥമയോഗസൂത്രം 'ചിത്ത വൃത്തി നിരോധമേ യോഗം' എന്നതു എല്ലാ യോഗങ്ങൾക്കും പൊതുവാണ്. ആർക്കും ലക്ഷ്യമായിരിക്കേണ്ടതു് മനോവൃത്തിയുടെ ഒഴിവാണ്. മാർഗ്ഗങ്ങളിലേ വ്യത്യാസമുള്ളു. ഈ ലക്ഷ്യപ്രാപ്തിക്കായുള്ള ഏതു പരിശ്രമവും സാധനകളും യോഗം തന്നെ

1. മനോവൃത്തികളെ പല വിധത്തിലും ഒടുക്കാം. മനസ്സെന്നതെന്താണെന്നു ശ്രദ്ധിച്ചാൽ അതിന്റെ സഞ്ചാരം ഇല്ലാതാവും. വിഷയങ്ങളൊടുങ്ങിയ ശുദ്ധമനസ്സ ആത്മാകാരമായിത്തീരും. ഇതു ജ്ഞാനമാർഗ്ഗം.

2. അഹന്തയുദിക്കുന്നതെവിടെ, എങ്ങനെ, എന്നും ഉള്ള അന്തർമുഖ വിചാരണയാൽ അഹന്ത തൻ മൂലകാരണമായ ആത്മസ്വരൂപത്തിലൊടുങ്ങും. ആത്മബോധമവശേഷിക്കും.

3. ഒരു വസ്തുവിൽ മാത്രം മനസ്സിനെ ഊന്നിയാൽ മററു ചിന്തകളെല്ലാമൊഴിഞ്ഞു് ഒറ്റപ്പെട്ട മനസ്സ് ആത്മാകാരമായിത്തീരും.

4. ചിലർക്ക പ്രാണായാമാദി, ഹഠയോഗാദി സാധനയാൽ മനോനാശം എളുപ്പമാണെന്നു തോന്നും.

മററുമാർഗ്ഗങ്ങൾ മൂലം മനോലയത്തിൽ വീഴുന്നുപോകാതെ ജാഗ്രത പാലിക്കണം. ആത്മബോധം തെററിപ്പോകാതിരിക്കാൻവേണ്ടി പതഞ്ജലി പിന്നീടു പ്രത്യാഹാരം, ധ്യാനം, സമാധി എന്നീ അനന്തര നടപടികളെ എടുത്തു പ്രസ്താവിച്ചിട്ടുണ്ടു്. പ്രാണായാമത്താലുണ്ടാകുന്ന താൽക്കാലിക മനോലയമാണു നമ്മുടെ ഉദ്ദേശമെങ്കിൽ അതു മയക്കു മരുന്നുകളാലും സാധ്യമാണു്, മോക്ഷമെന്നതു ആത്മോദയമല്ലാ, മനോനാശമാണു്.

ജൂൺ 3, 1936.

192. ഒരു സംഭാഷണത്തിനിടയിൽ ഭഗവാൻ ഇപ്രകാരം പ്രസ്താവിച്ചു.

മോക്ഷത്തെ ആരാഗ്രഹിക്കുന്നു? ഇന്ദ്രിയ സുഖഭോഗങ്ങളെയാണാരുമാഗ്രഹിക്കുന്നതു്. വിഷയ സുഖം സ്വതന്ത്രമല്ല. അതു താൽക്കാലികവുമാണു്. അതുകൊണ്ടു് അറിയാതെയാണെങ്കിലും എല്ലാവരും മോക്ഷസുഖത്തെ ആഗ്രഹിക്കുന്നുണ്ടു്. അക്കാരണത്താൽ അവരെയും ആത്മജ്ഞാനത്തെ അന്വേഷിക്കുന്ന ജിജ്ഞാസുക്കളാണെന്നു കണക്കാക്കാം.

ജ്ഞാനശാസ്ത്രത്തിൽ പറയുന്ന ലക്ഷണമൊത്ത ഒരാളിനെക്കാണാൻ വളരെ പ്രയാസം. എന്നാലും ജ്ഞാനത്തെ തള്ളിക്കളയാനൊക്കുമോ?

എല്ലാവരും ആത്മസ്വരൂപികളാണു്. എങ്കിലും ദേഹാത്മബുദ്ധിയാൽ അനുഭവം മാറിയിരിക്കുന്നു. സത്യത്തിൽ ജഡവും മററതും നാം തന്നെയായാലും ആദ്യം ജഡത്തിനെ വിട്ടിട്ടു ചിത്തിനെ ഉണരണം. ചിത്തേ നാമായിനിന്നാൽ നമുക്കന്യമായ ജഡത്തിനു ഒരു നിലയുമില്ലെന്നറിയാനൊക്കും. ജ്ഞാനാനുഭവം സഹജമായിത്തീരുന്നതുവരെ നിരന്തരമായി മനനം ചെയ്യണം,

193. മതിയും വിധിയും ചേർന്നിരിക്കുന്നു. മുൻ കർമ്മഫലത്തെ വിധിയെന്നുപറയുന്നു. അതു ജഡസംബന്ധിയാണു്. ജഡം അതനുസരിച്ചു കഴിഞ്ഞോട്ടെ. നമുക്കെന്തു്? ദേഹാത്മബുദ്ധിയുള്ളതുവരെ വിധി, മതികളുമുണ്ടായിരിക്കും. ജനനം ഇതിനപ്പുറമുള്ളതാണു്. ജ്ഞാനാജ്ഞാനങ്ങൾക്കുമപ്പുറത്തുള്ളതാണാത്മാവു്.

194. അമലാപുരം സുബ്ബറാവു മനോനിഗ്രഹത്തെപ്പററിച്ചോദിച്ചു.

ഉ; മനസ്സിനെ ദൃഢമായി പിടിച്ചുകൊള്ളുക.

ചോ: എങ്ങനെ?

ഉ; മനസ്സെന്നൊന്നില്ല. മനസ്സെന്നു പറയുന്നതെന്തിനെയാണെന്നു ചിന്തിച്ചാൽ മതി മനസ്സൊഴിയും.

ജൂൺ 6, 1936.

195. ബനാറീസ് യൂണിവെർസിററിയിൽ നിന്നും ജാർക്ക (M. A. & M. Sc.) തനിക്ക ഭാര്യാപുത്രാദികളെ വേർപിരിഞ്ഞിരിക്കേററതിനാലുള്ള അസഹ്യമായ ദുഃഖത്തെപ്പററി പറഞ്ഞപ്പോൾ ഭഗവാൻ;

ഭ; ജനന മരണങ്ങളും സുഖദുഃഖങ്ങളും ഈ ലോകം പോലും മനസ്സിലേ സ്ഥിതിചെയ്യുന്നുള്ളൂ. മനസ്സൊഴിഞ്ഞാൽ ഇതെല്ലാം ഒഴിയും. നിദ്രയിൽ മനസ്സമരവിച്ചിരിക്കുകയാൽ ദുഃഖമില്ല ഉണരുമ്പോൾ പഴയമട്ടിലിരിക്കുന്നു. മാറിയിരുന്ന ദുഃഖം വീണ്ടുമുണ്ടാകുന്നു. മനസ്സു നശിച്ചിടത്തു് ആത്യന്തിക ദുഃഖനിവൃത്തി ഫലം.

ചോ; മനസ്സിനെ എങ്ങനെ നശിപ്പിക്കാം.

ഉ; അതിൻെറ സ്വരൂപത്തെപ്പററി ചിന്തിച്ചറിയാൻ ശ്രമിച്ചാലതൊഴിയും.

ചോ: മനസ്സിലാകുന്നില്ല.

ഉ: മനസ്സു് ചിന്തയുടെ സംഘാതമാണു്. ചിന്തഉണ്ടാകുന്നതു് ചിന്തകൻ ഉണ്ടായിട്ടാണു്. ഈ ചിന്തകൻ അഹന്തയാണു്. അഹന്തയെ അന്വേഷിച്ചാൽ അതോടിമറയും. അഹന്തയും മനസ്സും ഒന്നു തന്നെ. ചിന്താകന്ദമാണഹന്ത. അതിൽ നിന്നുമാണു് ചിന്തകളെല്ലാമുത്ഭവിക്കുന്നതു്.

ചോ; മനസ്സിനെ എങ്ങനെയാണന്വേഷിക്കുന്നതു്?

ഉ; ഉള്ളിൽ നിന്നും മനസ്സുണ്ടാകുന്നതു നിങ്ങൾ മനസ്സിലാക്കുമല്ലോ. അതിൽ ആഴ്ന്നിറങ്ങി നോക്കുക.

ചോ: അതെങ്ങനെ ചെയ്യാമെന്നെനിക്കിനിയും അറിയാൻ പാടില്ല.

ഉ: നിങ്ങൾ പ്രാണായാമം അഭ്യസിക്കുന്നല്ലോ. യാന്ത്രികമായ പ്രാണായാമത്താൽ ലക്ഷ്യത്തിലെത്തുകയില്ല. അതൊരു പിൻതുണമാത്രം. അങ്ങനെ ചെയ്യുമ്പോൾ മനസ്സിനെ ശ്രദ്ധിക്കുക. 'ഞാൻ' എന്നതിനെ ഓർമ്മിച്ച് അതിന്റെ ആദിയെ കണ്ടുപിടിക്കുക. ശ്വാസം എവിടെ യൊടുങ്ങുന്നുവോ അവിടെ 'ഞാൻ' ഉദയമാവുന്നു. ഇവ രണ്ടും ഒന്നിച്ച് പൊങ്ങി, ഒന്നിച്ചു താഴുന്നു. ശ്വാസത്തോടു ചേർന്ന് ഈ അഹന്തയും താഴും. അതേ അവസരത്തിൽ മറ്റൊരു തേജോജ്ജ്വലവും അനന്തവുമായ 'ഞാൻ' ദൃശ്യമാവും. ഇതാണു ലക്ഷ്യം. അതു നിത്യവും അഖണ്ഡവുമായിരിക്കും. ഇതിനു പല പേരുകൾ ഉണ്ട്. ഈശ്വരൻ, ആത്മാവ്, കുണ്ഡലിനിശക്തി, അറിവ്, ബോധം, യോഗം, ഭക്തി, എന്നിവ.

ചോ: നന്നായിട്ടു മനസ്സിലാവുന്നില്ല.

ഉ: നിങ്ങൾ ഇതിനു ശ്രമിക്കുമ്പോൾ ആ ശ്രമം തന്നെ നിങ്ങളെ ലക്ഷ്യത്തിലെത്തിച്ചുകൊള്ളും.

ജൂൺ ൯, 1936.

196. രമണഗീത, രണ്ടാമദ്ധ്യായത്തിൽ പറയുന്ന മൂന്നു മാർഗ്ഗങ്ങളെപ്പററി ഒരു ഭക്തൻ ചോദിച്ചതിനുത്തരം:

ശ്വാസനിയന്ത്രണം മനോനിയന്ത്രണത്തിനു മാർഗ്ഗമാണ്. രേചക, പൂരക, കുംഭക പ്രാണായാമത്തെയോ കേവല കുംഭകത്തെയോ ഒരാൾ അഭ്യസിക്കാം. നേരിട്ടുള്ള മനോനിഗ്രഹത്താൽ പ്രാണനിഗ്രഹം സാധിക്കാം. ഉച്ഛ്വാസനിശ്വാസങ്ങളെ ശ്രദ്ധിക്കുന്നതും ഒരുതരം പ്രാണായാമമാണ്. രമണഗീതയിൽ പറയുന്ന മൂന്നു മാർഗങ്ങളും ഒന്നുതന്നെ. ഒരേസ്ഥാനത്തെത്തുന്നവതന്നെ. അധികാരി ഭേദത്താൽ വെവ്വേറെന്നു വിചാരിച്ച് ഓരോരുത്തർ ഓരോ മാർഗത്തെ കൈക്കൊള്ളുന്നു. പ്രധാനമായി ധ്യാനവും ഭക്തിയും എന്ന രണ്ടു മാർഗങ്ങളെപ്പറയാം. അവ രണ്ടും പരസ്പരം ചേർന്നിരിക്കുന്നു.

ചോ; 'ഞാൻ' എന്നതിനെ നോക്കുമ്പോൾ മററൊന്നും കാണാനില്ലാതാകുന്നു.

ഉ; ദേഹമാണു ഞാൻ എന്നു കണ്ണുകളാൽ കാണുന്നതാണ് കാഴ്ചയെന്നു ധരിച്ച് ഒന്നിനെയും കാണുന്നില്ല എന്നു കരുതുകയാണ്. ഏതിനെയാണ് കാണേണ്ടത്. കാണുന്നവൻ ആര്? കാണേണ്ടതേതിനെ? ഉള്ളതു അഖണ്ഡബോധമൊന്നു മാത്രമാണ്. അതുതന്നെ ചുരുങ്ങി അഹന്തയാവുന്നു. ദേഹമാണ് ഞാനെന്നു കരുതുന്നു. സ്ഥൂലചക്ഷുസ്സിൽ ഈ ലോകത്തെ കാണുകയും ചെയ്യും. ഇപ്രകാരം നമ്മെത്തന്നെ നാം കുടസ്സായി വച്ചുകൊണ്ടു നമുക്കന്യമായി ഏതിനെയോ അന്വേഷിക്കുന്നു. ഇന്ദ്രിയങ്ങൾക്കു വിഷയമാവുന്നവയെല്ലാം സത്യമാണെന്നു ബോധിക്കുന്നു. ഇപ്രകാരം ദ്രഷ്ടാവു, ദൃക്, ദൃശ്യങ്ങളായി കാണുന്നവയെല്ലാം ഒരേ അഖണ്ഡബോധത്തിൻെറ പ്രകടനങ്ങളാണെങ്കിലും നാമതുസമ്മതിക്കുന്നില്ല. ധ്യാന ഫലത്താൽ മാത്രമേ ഈ കുഴപ്പങ്ങൾ പരിഹരിക്കപ്പെടുകയുള്ളു. അപ്പോൾ ഏതോ ഒന്നിനെ പ്രത്യക്ഷത്തിൽ കാണണമെന്നാഗ്രഹിക്കുകയില്ല. തനിക്കെതിരേ കാണാനെന്തിരിക്കുന്നു? അജ്ഞാനദശയിലും നമുക്കു നമ്മെക്കാണാൻ കണ്ണാടിയിൽ നോക്കണോ? അറിവിൻെറ സത്യം തന്നെ നമ്മുടെ സത്യം, അതാണു പരമാർത്ഥസത്യം.

ചോ; ചിന്തയുടെ ആദിയെപ്പററി അന്വേഷിച്ചപ്പോൾ 'ഞാൻ' എന്ന ഒന്നിൻെറ ദർശനം ഉണ്ടാകുന്നു. പക്ഷെ എന്നെ അതു തൃപ്തിപ്പെടുത്തുന്നില്ല.

ഉ; വളരെ ശരി. 'ഞാൻ' ൻെറ ദർശനം ഒരു രൂപത്തോടുകൂടിയുണ്ടാവും. അതു പക്ഷെ ദേഹമായിരിക്കാം. യഥാർത്ഥ 'ഞാൻ' എന്നതിൽ കലർപ്പൊന്നുമില്ല. ഇതിൻെറ പ്രകാശത്തിൽ ദേഹവും അഹന്തയുമെല്ലാം വിളങ്ങുന്നു. വിചാരം മാറുമ്പോൾ ശുദ്ധബോധം തെളിഞ്ഞനുഭവപ്പെടുന്നു. നിദ്രയിൽ നിന്നുണർന്ന് ഈ ലോക വിചാരമേർപ്പെടുന്നതിനു മുമ്പായി 'ഞാൻ' എന്ന ശുദ്ധബോധം നേരിയരീതിയിൽ അവിടെ ഉണ്ട്. വീണ്ടും ഉറങ്ങാതെയും വിചാരം നമ്മെ കടന്നാക്രമിക്കാനനുവദിക്കാതെയുമിരുന്നാൽ ആ സന്ദർഭത്തിൽ വിളങ്ങുന്ന (യഥാർത്ഥ) 'ഞാൻ' (ശുദ്ധ) ബോധത്തിൻെറ അനുഭവമുണ്ടാവും. അതിനെ മുറുകെ

പ്പിടിക്കുക. പിന്നീടു ഈ പ്രപഞ്ചദർശനം തോന്നിയാലും തകരാറില്ല... ക്കേടില്ല. ദ്രഷ്ടാവ് പ്രപഞ്ചക്കാഴ്ചയാൽ ബദ്ധനാവുന്നില്ല.

197. 'ഗുൽനാർ', 'ഷിറിൻ ബൈരാംജി' എന്ന രണ്ടു പാർസി സ്ത്രീകൾ അഹമ്മദാബാദിൽ നിന്നും വന്നിരുന്നു. സംഭാഷണം രാത്രിയിലായിരുന്നു. ചെറുപ്പത്തിൽ ആദ്ധ്യാത്മിക കാര്യങ്ങളിൽ തല്പരരായിരുന്നുവെന്നും തത്സംബന്ധമായി ധാരാളം ഗ്രന്ഥങ്ങൾ പഠിച്ചിട്ടും പുരോഗതി തോന്നുന്നില്ലെന്നും ഭഗവാൻ സഹായിക്കണമെന്നും അവരഭ്യർത്ഥിച്ചു.

ഉ; നിങ്ങളെങ്ങനെയാണു ധ്യാനിക്കുന്നത്?

ചോ, 'ഞാൻ' ആരെന്ന അന്വേഷണത്തോടുകൂടി. ദേഹം, ശ്വാസം, മനസ്സ് ഇവയെ ഞാനല്ലെന്നു നേതി ചെയ്യുന്നു. പിന്നീടു മുമ്പോട്ടു നീങ്ങാൻ കഴിയുന്നില്ല.

ഉ: അതെ, ഇത്രയും ബുദ്ധിയുടെ വൃത്തിയാണ്. സത്യത്തെ തൊട്ടു കാണിക്കാൻ കഴിയാത്തതിനാൽ ഗ്രന്ഥങ്ങൾ ഈ വിധം ബുദ്ധിവൃത്തികളെ ഉപദേശിക്കുന്നു.

മറെറല്ലാത്തിനെയും തള്ളിക്കളയുന്ന താൻ തന്നെത്തള്ളാനാവുന്നില്ല. ഒന്നു താനല്ലെന്നും ഇനിയൊന്നു താനാണെന്നും പറയാൻ ഒരു താൻ വേണം. ഈ 'താൻ' അഹന്തയാണ്. വിചാരങ്ങൾക്കെല്ലാമിതാണാദി. അഹന്തക്കുശേഷമാണ് വിചാരങ്ങളുടെ ഉദയം. ഈ (ആദി) അഹന്ത എവിടെ നിന്നുമുദിക്കുന്നു എന്നു ശ്രദ്ധിക്കണം. ഈ അന്തർമുഖ വൃത്തിയാൽ അഹന്ത തന്റെ ആദിയിൽ മറയുമ്പോൾ ശുദ്ധ ആത്മസ്വരൂപം തെളിയും.

ചോ: ഇതെങ്ങനെ സാധിക്കാൻ?

ഉ; ജാഗ്രത്, സ്വപ്നം, സുഷുപ്തി, മൂന്നവസ്ഥകളിലും നാം തുടർന്നുണ്ട്.

ഇങ്ങനെ എപ്പോഴുമുള്ള തന്നെ താനുണരണം.

ചോ; മിഥ്യയായ അഹന്തയെ എങ്ങനെ ഒഴിക്കും?

ഉ: അഹന്ത (തൽക്കാലം) അവിടെ ഇരുന്നോട്ടെ. അതിന്റെ ആദിയെന്തെന്നറിഞ്ഞ് താൻ അതായി നിൽക്കണം. നാമത്ര ശ്രമിച്ചാൽ മതി. അതു സ്വയം പ്രകാശിക്കും.

ചോ: ഞാൻ, തനിക്കെപ്പോഴുമുണ്ടെങ്കിൽ അതെന്തുകൊണ്ടു തനിക്കനുഭവമാകുന്നില്ല.

ഉ; ശരിയാണ്. അനുഭവമാകുന്നില്ല എന്നു പറയുന്നതാര്? സത്യമായ ഞാനോ, അസത്യത്തിലുള്ള ഞാനോ? അത് അഹം ആ—ഞാനാണ്. അതാണു തടസ്സം. അതിനെ ഒഴിക്കണം. സ്വ സ്വരൂപം നിത്യസ്ഥിതമാണ്. അതനുഭവമാകുന്നില്ല എന്നു തോന്നുന്നതേ തെററാണ്. അത് പുതുതായനുഭവപ്പെടേണ്ടതല്ല. എങ്കിലും ഏതോ തടസ്സത്താൽ പ്രത്യക്ഷമല്ല. ആ തടസ്സം അജ്ഞാതമാണ്. അഹംകാരനാണ് അജ്ഞാനം. അതിന്റെ മൂലം എന്തെന്നു തിരക്കിയാൽ അതൊഴിയും.

ചോ; അഹന്ത മറയുന്നിടത്ത് ആനന്ദമുണ്ടോ?

ഉ; നിങ്ങളുടെ പ്രകൃതിയേ ആനന്ദമാണ്. സത്ത്, ചിത്ത്, ആനന്ദം, മൂന്നു മൊന്നാണ്. ആ ആനന്ദംതന്നെ നാം. നാമതിൽ തന്നെ ഇരുന്നാലും അതറിയുന്നില്ലെന്നു ദുഃഖിക്കുന്നു. ആനന്ദം സ്വതന്ത്രമായിരിക്കാൻ ഈ അജ്ഞാനത്തെ ഒഴിക്കുകയാണു വേണ്ടത്.

ചോ; ഇതിന് ജീവൻ, ഈശ്വരൻ, ജഗത്ത് എന്നിവയുടെ യാഥാർത്ഥ്യത്തെപ്പററി അറിഞ്ഞിരിക്കണമോ?

ഉ; അഹന്ത ഉണ്ടായതിനു ശേഷമാണ് ഇപ്പറഞ്ഞവ ഉണ്ടാകുന്നത്. അഹന്തയില്ലാതിരിക്കുന്ന ഉറക്കത്തിൽ ഈമൂന്നും തോന്നുന്നുണ്ടോ? ഇല്ല. ഉറക്കം വിട്ട് അഹന്ത വർത്തിക്കുമ്പോഴേ ദൃശ്യമാകുന്നുള്ളൂ. ലോകം 'ഞാ' നിരിക്കുന്നുവെന്നു പറയുന്നില്ല. നിങ്ങളാണ് ലോകം ഇരിക്കുന്നു എന്നു പറയുന്നത്. നിങ്ങളെ അപേക്ഷിച്ചേ ശരീരവും പ്രപഞ്ചവും നിലനിൽക്കുന്നുള്ളൂ. അതിനാൽ നിങ്ങളറിയേണ്ടത് നിങ്ങളാരെന്നാണ്. അതറിഞ്ഞാൽ നിങ്ങളെ അപേക്ഷിച്ചുള്ള എല്ലാത്തിനെയും അറിഞ്ഞതാകും.

ആത്മജ്ഞാനിക്ക് ശരീരമോ ഈ ലോകം പോലുമോ അന്യമല്ല.

ചോ; എല്ലാം സച്ചിദാനന്ദമയമാണെങ്കിൽ നമ്മെ എന്തിനാണീ ഭേദങ്ങളിൽ പൂഴ്ത്തിവച്ച് കഷ്ടപ്പെടുത്തുന്നത്.

ഉ; നമുക്കു ദുഃഖത്തെത്തരുന്നുവെന്നീശ്വരൻ പറയുന്നില്ല. അതു പറയുന്നതു നമ്മളാണ്. ഇതാണ് അഹന്തയുടെ കളി, അതു നശിച്ചാൽ പിന്നെ നാം ഈശ്വരനെ കുറ്റം പറയുകയില്ല. 'ഞാനുണ്ട്' എന്നതിനെപ്പറ്റി സംശയം വന്നെങ്കിലല്ലേ 'ഞാനുണ്ട്' എന്നു പറയേണ്ടിവരുന്നുള്ളൂ. 'ഞാൻ മനുഷ്യൻ, ഞാൻ മനുഷ്യൻ' എന്നാരും പറയുന്നില്ല. സംശയമുള്ളിടത്ത് ഞാൻ മൃഗമല്ല, ഞാൻ മനുഷ്യനാണ് എന്നു പറയേണ്ടിവരും. 'ഞാനുണ്ട്' എന്നാരും പറഞ്ഞു പോരാത്തതിനാൽ തന്റെ ഉൺമ (ഉള്ളഅവസ്ഥ) യാഥാർത്ഥ്യമായിത്തീരുന്നു.

ജൂൺ 10, 1936.

198. ദർശനത്തിനു വന്നിരുന്ന സ്ത്രീകളിൽ ചിലർ, മനുഷ്യൻ മൃഗമായിട്ടു ജനിക്കുമോ എന്നു ചോദിച്ചു.

ഉ; ആഹാ, അങ്ങനെയും വരും, ജഡഭരതൻ മാനായിട്ടു ജനിച്ചതതിനുദാഹരണമാണ്.

ഉ; ഈശ്വരനും ഗുരുവും ആത്മാവും തന്നെയാണ്. ലോകത്തു ദുഃഖത്തെക്കണ്ടിട്ടു അതിൽ നിന്നും മോചനത്തിനു ജീവൻ ഈശ്വരനോടപേക്ഷിക്കുന്നു. ഈശ്വരഭജനത്താൽ ഹൃദയം പരിശുദ്ധമാവുന്നു. അപ്പോഴും ഈശ്വരൻ ഗുരുരൂപത്തിൽ അവനു സത്യത്തെ ബോധിപ്പിക്കുന്നു. അതോടുകൂടി അവനു അന്തർദൃഷ്ടിയുണ്ടായി ശാന്തിയടയുന്നു. ഇതാണീശ്വരകാരുണ്യം.

199. ആത്മാവു നിത്യസിദ്ധമാണെന്നിരുന്നാലും ഞങ്ങൾക്കതനുഭവമാകുന്നില്ല. എന്തുചെയ്യാം.

ഉ; ബോധം ഒന്നേയുള്ളൂ. അതിനെത്തന്നെ ജീവബോധമെന്നും ആത്മബോധമെന്നും മാറ്റി മാറ്റിപ്പറയുന്നത്. ഇവയെല്ലാം അഖണ്ഡബോധത്തെ സ്പർശിച്ചുള്ളവയാണ്. ബോധത്തെ വിട്ടാൽ ദേശ, കാലങ്ങൾക്കിരിപ്പില്ല, അവ ജാഗ്രത്തിൽ മാത്രം നില നിൽക്കുന്നവയുമാണ്. സകല ദൃശ്യങ്ങളും ബോധമാകുന്ന സ്ക്രീനിൽ തോന്നിമറയുന്നവയത്രെ. ഗോചരമോ അഗോചരമോ ആകാതെ സർവ്വ സങ്കല്പങ്ങൾക്കും അടിസ്ഥാനമായി നിൽക്കുന്ന ബോധമാണു നാം.

ചോ: ഈ ദൃശ്യം വിഷയങ്ങളെവിടെ നിന്നുദിക്കുന്നു.

ഉ; നാമെവിടെനിന്നുണ്ടാകുന്നുവോ അവിടെനിന്നും തന്നെ അവയും. വിഷയത്തെപ്പററി അറിയുന്നതിനു മുമ്പ് അവയെ അറിയുന്നവനെപ്പററി അറിയേണ്ടതാണ്!

ചോ; അറിയുന്നവൻ സമഷ്ടിയുടെ ഒരംശം മാത്രമല്ലേ?

ഉ: അങ്ങനെയല്ല. അറിയപ്പെടുന്നവയെല്ലാം അറിയുന്നവനിൽ അടങ്ങും. അതുകൊണ്ട് അവനെ വേണമറിയാൻ. നമ്മുകളിലില്ലാത്ത ഒന്നിനേയും വെളിയിലും കാണാനൊക്കുകയില്ല.

ചോ: സമാധി എന്നതെന്താണ്?

ഉ: നമ്മുടെ യഥാർത്ഥസ്ഥിതി തന്നെ സമാധി

ചോ; അങ്ങനെയാണെങ്കിൽ സമാധിക്കു പരിശ്രമിക്കുന്നതെന്തിന്?

ഉ: ശ്രമിക്കുന്നതാര്?

ചോ: അറിയാൻ പാടില്ല.

ഉ; അറിയാൻ പാടില്ലെന്നറിയുന്നതുകൊണ്ട് അതറിയാത്തതാവുകയില്ല. എന്നെ, ഞാനറിയുന്നില്ല, അല്ലെങ്കിൽ എന്നെ, ഞാനറിയുന്നു എന്നു പറയുമ്പോൾ രണ്ടു 'ഞാ'നുണ്ടെന്നു വരുന്നു. ബോധം രണ്ടിൽ വ്യത്യാസപ്പെടുകയില്ല. അതൊന്നേയൊന്നാണെന്നു സർവ്വ വേദാന്ത സിദ്ധാന്തങ്ങളും ഘോഷിക്കുന്നു. താൻ ഒരുവനാണ്. ഒരിക്കലും രണ്ടാകുന്നില്ല. ഉറങ്ങിയവൻ തന്നെ ഉണർന്നിരിക്കുന്നവനും. അതിനെ മറന്നിട്ടു ഉണർന്നിരിക്കുന്ന ഞാൻമാത്രമാണു ഞാൻ എന്ന വിപരീത ദൃഷ്ടിയാലാണു ഭേദമെല്ലാമുണ്ടാകുന്നതു്. കാണുന്നവൻ വേറെ, കാണപ്പെടുന്നവൻ വേറെ, എന്നു കരുതി കുഴങ്ങുന്നു,

ചോ; അജ്ഞാനം എവിടെ നിന്നും വന്നു?

ഉ: അജ്ഞാനം എന്നൊന്നില്ലേ ഇല്ല. അതുദിക്കുന്നുമില്ല. എല്ലാരും ഒരേ ജ്ഞാനത്തിൽ തന്നെ ഇരിക്കുന്നു. പക്ഷെ ശരിയായിട്ടു പ്രകാശിക്കുന്നില്ല, എന്നു മാത്രം. ഈ അപ്രകാശതയെ ഒഴിച്ചാൽ അതിനെത്തന്നെ വിജ്ഞാനമെന്നു പറയും. കഴുത്തിലണിഞ്ഞിരിക്കുന്ന ആഭരണത്തെ സംശയവശാൽ കണ്ടില്ല,

എന്നന്വേഷിക്കുന്നതും പിന്നീടു കണ്ടുകിട്ടി എന്നു പറയുന്നതും പോലെയാണ് നമ്മെ നാമറിയുന്നില്ല എന്നു തോന്നുന്നതും പിന്നീടറിഞ്ഞു എന്നു തോന്നുന്നതും.

ചോ: ബഹിർമുഖത്വത്തെവിട്ടിട്ട് അന്തർമുഖമായിട്ടിരിക്കണമല്ലേ?

ഉ: ഇതു രണ്ടും എവിടെ ഇരിക്കുന്നു? ഉറങ്ങുമ്പോൾ ഈ വ്യത്യാസങ്ങൾ തോന്നുന്നുണ്ടോ? ഉണർന്നശേഷം ദേഹത്തോടുചേർന്നു നിൽക്കുമ്പോഴല്ലേ അകം പുറവ്യത്യാസങ്ങൾ ഉണ്ടാകുന്നതു്. അതിനാൽ ജാഗ്രത്തെന്ന അവസ്ഥ സത്യത്തെ മറയ്ക്കുന്ന ഒരു വിപരീതജ്ഞാനത്തെ ഉളവാക്കുന്നു. ഈ വിപരീത ജ്ഞാനത്തിനിട കൊടുക്കാതിരുന്നാൽ എല്ലാം ബ്രഹ്മമയമാണെന്നറിയാം.

200. 'രഹസ്യ ഇൻഡ്യ' (Secret India) ഒടുവിലത്തെ അദ്ധ്യായത്തിൽ, ഭഗവത്സന്നിധിയിൽ പാൾബ്രണ്ടണനുഭവപ്പെട്ട ജ്യോതിയെപ്പറ്റി മി: കോഹൻ ചോദിച്ചു.

ഉ: ആ അനുഭവം മനസ്സിന്റേതായിരുന്നതിനാൽ അതു് ജ്യോതിസ്സല്ല, ജ്യോതിർമയമായിരുന്നു. മനസ്സിന്റെ മുൻ ഭാവനകൾ നശിക്കാതിരിക്കുന്നുവെന്നേ അതിനെപ്പറ്റി പറയാനുള്ളൂ. എന്നാലും ഈ അനുഭവത്തിൽ മനസ്സിന്റെ ആത്മാകാരം വെളിപ്പെടുന്നുണ്ടു്.

നിർവ്വികല്പ സമാധിയിൽ ജ്ഞാനാജ്ഞാനങ്ങളുടെ ഭേദ് മാറി ശുദ്ധചൈതന്യസ്ഫൂർത്തി പ്രകാശിക്കും. ഇവിടെ പ്രകാശാന്ധകാരങ്ങൾ മാറിയിരിക്കും. മനസ്സിനാണെങ്കിൽ പിന്നൊരു പ്രകാശത്തിൽ കൂടിയേ കാഴ്ചയുണ്ടാകുന്നുള്ളൂ. സ്വയം പ്രകാശ വസ്തുവായ ആത്മാവിനതുവേണ്ട

യോഗമാർഗത്തിൽ ആത്മസാക്ഷാത്കാരത്തിനു മുൻപായി വിവിധവർണ്ണ പ്രകാശങ്ങൾ കാണുമെന്നു പറയപ്പെടുന്നു.

അഖണ്ഡാനുഭൂതിക്കു വേണ്ടി പാർവ്വതീദേവി തപസ്സു ചെയ്തു. അവർ കണ്ട വർണ്ണ പ്രകാശങ്ങൾ സ്വസ്വരൂപത്തിൽ തോന്നി മറയുന്നവയാണെന്നു കണ്ടു് അവയെ തള്ളിട്ട് തുടർന്നു തപസ്സു ചെയ്തു. അനന്തപ്രകാശം കണ്ടു. അതും ദൃശ്യമാണല്ലോ

എന്നു കരുതി, വീണ്ടും തപസ്സു ചെയ്തപ്പോൾ ഇന്ദ്രിയാതീതമായ ശാന്തി അനുഭവപ്പെട്ടു. തന്മയമായി പ്രകാശിച്ച ഈ ശാന്തി തന്നെയാണ് പരതത്വത്തിൻെറ അഖണ്ഡാനുഭൂതിയെന്നവൾക്കു ബോദ്ധ്യമായി.

"തപസ്സാൽ ബ്രഹ്മത്തെ അറിയുക, തപംതന്നെ ബ്രഹ്മം" എന്നു തൈത്തിരീയോപനിഷത്ത്. തപമാണതിൻെറ സ്വരൂപം. അത് ജ്ഞാനമയം. അവിടെ സൂര്യ, ചന്ദ്ര, നക്ഷത്രാദികളോ മിന്നലോ തീയോ പ്രകാശിക്കുന്നില്ല. സ്വസ്വരൂപത്തിൽ നിന്നാണവയ്ക്കും പ്രകാശം ലഭിക്കുന്നത്.

201. ചോ; ആരിലും ഉള്ള ആത്മസ്വരൂപം എന്തുകൊണ്ടനുഭവമാകുന്നില്ല? എന്നു മുൻപറഞ്ഞ പാരീസ് സ്ത്രീകൾ ചോദിച്ചു.
ശേ: തൻെറ കണ്ഠാഭരണം കാണുന്നില്ലെന്നു ഭ്രമിക്കുന്നതുപോലെയും ആറു നീന്തിക്കടന്നവരിൽ, തന്നെവിട്ടെണ്ണിയകാരണം, ഒരാളിനെ കാണാനില്ലെന്നു മൂഢൻ ഭ്രമിച്ചതുപോലെയുമാണ് തന്നെയറിയാത്തവർക്ക് ആത്മസ്വരൂപം അനുഭവമാകാതിരിക്കുന്നതും. ഇനം വിട്ടു പിരിഞ്ഞു് ആട്ടിൻപററത്തിൽ ചെന്നു ചേർന്ന സിംഹക്കുട്ടി താനും ആട്ടിൻകുട്ടിയായിത്തന്നെ കഴിഞ്ഞുവന്നു. ഒരിക്കൽ സിംഹത്തെക്കണ്ടു് ഈ കുട്ടിയും ആടുകൾക്കൊപ്പം ഭയന്നോടി. സിംഹം ഈ കുട്ടിയെ തിരിച്ചറിഞ്ഞു് കടന്നു പിടികൂടി "നീയും ആട്ടിൻകുട്ടികൾക്കൊപ്പം ഓടുകയാണോ, ഈ കിണററുവെള്ളത്തിൽ നിന്നെ നോക്കൂ" എന്നു പറഞ്ഞു. അങ്ങനെ സ്വന്തം രൂപത്തെക്കണ്ടു് താനാരെന്നു തിരിച്ചറിഞ്ഞ സിംഹക്കുട്ടി, തലപൊക്കി ഗർജ്ജിച്ചു നിന്നാനന്ദിച്ചു, ഇങ്ങനെയാണ് ഗുരുദർശനംമൂലം ഒരാളിനു സ്വന്തം ആത്മസ്വരൂപം അനുഭവമാകുന്നത്, മാതാപിതാക്കളാരെന്നറിയാതെ വളർന്ന കർണ്ണൻെറ കഥയും പറഞ്ഞു കേൾപ്പിച്ചു.

ചോ; തൻെറ യോഗാനുഭവം പൂർവ്വ ഋഷീശ്വരന്മാർ പറയുന്ന സാക്ഷാൽക്കാരത്തിനും അപ്പുറത്താണെന്നു ശ്രീ അരവിന്ദഘോഷ് പറയുന്നു, ആ ആശ്രമത്തിലെ അമ്മ സാക്ഷാൽക്കാരത്തിനു ശേഷമാണു യോഗം ആരംഭിക്കുന്നതെന്നു പറയുന്നു. ഭഗവാനെന്തുപറയുന്നു?

ഭഗ: അരവിന്ദൻെറ മുഖ്യോപദേശം ആത്മസമർപ്പണമാണ്. നാമാദ്യം അതുചെയ്യാം. വേണ്ടിവന്നാൽ, പിന്നീട്, മററുകാര്യ ങ്ങളെപ്പററി ചിന്തിക്കാം. ഉപാധികളെ അപേക്ഷിച്ചു നിൽക്കു ന്നവർ നിരുപാധികനിലയെ മനസ്സു മുഖേന അറിയാൻ ശ്രമി ക്കുന്നതർത്ഥശൂന്യമാണ്. നിങ്ങൾ സർവ്വാർപ്പണം ചെയ്യാൻ പഠിക്കൂ. അഹന്ത വൃത്തിപ്പെടാതെ അതിൻെറ ആദിയെനോക്കി അതിൽ (ആത്മാവിൽ) ഒടുങ്ങിനിൽക്കുന്നതാണ് ആത്മസമർ പ്പണം, അഹന്ത ആത്മാവിനെ ശരണം പ്രാപിച്ച് അതിനു ണ്ണായിത്തീരുന്നു.

ജൂൺ 15, 1936.

202. കാമകോടി പീഠം ശങ്കരാചാര്യരുടെ നിർദ്ദേശാനുസര ണം പുരിജഗന്നാഥിനടുത്തുള്ള ജലേശ്വറിൽനിന്നും ദുഃഖാർത്തനാ യ ഒരു പഞ്ചാബിമാന്യൻ ഭഗവാനെ വന്നുകണ്ടു. അദ്ദേഹം ഒരു ലോകസഞ്ചാരിയായിരുന്നു. അദ്ദേഹം ഹംയോഗവും അഹംബ്ര ഹ്മാസ്മിധ്യാനവും പരിശീലനം നടത്തിയിരുന്നു. ചിലപ്പോൾ അദ്ദേഹം ഏതാനും നിമിഷം ശൂന്യം കാണും. മസ്തിഷ്കത്തി നു ചൂടു തോന്നുകയും മരണഭയം ഏർപ്പെടുകയും ചെയ്യും. അദ്ദേ ഹം മഹർഷിയോടുപദേശമാരാഞ്ഞു.

ഉ; ശൂന്യം കാണുന്നതാര്?

ചോ; ഞാൻ കാണുന്നു എന്നെനിക്കറിയാം.

ഉ; ആ കാണുന്നവൻ ആത്മാവാണ്.

ചോ; എനിക്കതു മനസ്സിലാക്കാനൊക്കുന്നില്ല.

ഉ; 'ഞാൻ' എന്ന തോന്നലിനു ശേഷമാണു മരണഭയം ഏർ പ്പെടുന്നത്. ആരുടെ മരണത്തെയാണ് ഭയപ്പെടുന്നത്. ആരി ൽനിന്നുമാണു ഭയം? താനെന്നു തോന്നിയതു് ദേഹത്തെയാണ്. ദേഹാത്മവിചാരം ഉള്ളിടത്തോളം ഈ ഭയം ഉണ്ടാകും.

ചോ; ദേഹത്തെപ്പററി എനിക്കോർമ്മയേ ഇല്ല.

ഉ; ഏതു ധ്യാനമാണു ചെയ്തിരുന്നതു്.

ചോ; അഹംബ്രഹ്മാസ്മി.

ഉ; 'അഹം ബ്രഹ്മം' എന്നതൊരു വിചാരം മാത്രം.

അഹന്തയെ, ആത്മാവിൽ അർപ്പിച്ചതിനു ശേഷം, ആത്മാ വെന്തു വേണമെങ്കിലും ചെയ്തുകൊള്ളട്ടെ. മുമ്പിനാലേ തരുന്ന

അഹന്ത, ആത്മാവിന്റെ വകയാണ്. അതു നമ്മുടേതല്ല. അതിന്മേൽ നമുക്കൊരധികാരവുമില്ല. ഇതറിഞ്ഞ് എന്റെ അഹന്ത എന്നു തോന്നുന്നതിനെ ഒഴിയണം.

ചോ; ബ്രഹ്മജ്ഞാനസ്പർശം മൂലം കരണേന്ദ്രിയങ്ങളെയും ശരീരാദിപ്രപഞ്ചങ്ങളെയും ചൈതന്യമയമാക്കിത്തീർക്കാമെന്നു പറയുന്നതിനെപ്പററി ഭഗവാന്റെ അഭിപ്രായം?

ഉ; ചൈതന്യം എപ്പോഴും ഹൃദയത്തിലുണ്ട് 'എല്ലാ ജീവരാശിയിലുമുള്ള ആത്മാവു ഞാ'നാണെന്നു കൃഷ്ണൻ പറയുന്നു. സൂര്യമണ്ഡലത്തിലിരിക്കുന്നവനും ജീവന്മാരുടെ ഹൃദയത്തിലിരിക്കുന്നവനും ഒരുവനാണെന്ന് ഉപനിഷത്തുകൾ. "ദൈവസാമ്രാജ്യം നിന്നിൽ" എന്ന് യേശുദേവൻ. ഇങ്ങനെ ദൈവം (ചൈതന്യം) നമുക്കുള്ളിലാണെന്നിരിക്കെ, എന്തിനെ, എവിടെ നിന്നും കൊണ്ടുവരാൻ, ആരു കൊണ്ടുവരാൻ, എന്തിനുവേണ്ടി?

സാക്ഷാൽക്കാരം ശാശ്വത സത്യത്തിനെ നിസ്തേജസ്സാക്കുന്ന ഉപാധികളെ മാററുന്നതിനാണ്. ഉള്ളതവിടെയുണ്ട്. അതിനെ ഒരു സ്ഥലത്തുനിന്ന് മറെറാരിടത്തേക്കു കൊണ്ടുപോകേണ്ടാ,

ചോ; സാക്ഷാൽരിച്ചതിനു ശേഷമാണു യോഗം തുടങ്ങുന്നതെന്ന് അരവിന്ദൻ പറയുന്നല്ലോ?

ഉ: അതെ, അതെ. ആദ്യം നാമാരെന്നറിയട്ടെ പിന്നീടെന്തെന്നു സ്വയം അറിയാം.

ഇതു പോലുള്ള മററു സിദ്ധാന്തങ്ങളെയും മഹർഷി വിമർശിച്ചു വിശിഷ്ടാദ്വൈതികൾ ആദ്യം പ്രത്യഗാത്മാവിനെ സാക്ഷാൽക്കരിച്ചിട്ട് പിന്നീടതിനെ ബ്രഹ്മത്തിൽ അർപ്പിക്കണമെന്നു പറയുന്നു. അംശത്തെ അഖണ്ഡത്തിലർപ്പിക്കണമെന്ന്! അതാണു പോൽ സായൂജ്യം!

ഒരാൾ മരിച്ച് പ്രേതത്തെ വിട്ടു പിരിഞ്ഞാൽ വീണ്ടും ജനിക്കുമെന്നു ചില സിദ്ധന്മാർ പറയുന്നു. ആകാശത്തോ പ്രകാശത്തിലോ മറയണമെന്നാണവർ പറയുന്നത്. സാക്ഷാൽക്കാരത്തോടെ അവസാനിക്കുന്ന ശങ്കരന്റെ മാർഗ്ഗം പോരെന്നു മററു ചിലർ, ഇങ്ങനെ എത്രയോ മാർഗ്ഗങ്ങൾ, സിദ്ധാന്തങ്ങൾ!

ബ്രഹ്മം നിങ്ങളാണെന്ന ബ്രഹ്മം പറയുന്നില്ല. ആത്മാവും അങ്ങനെ പറയുന്നില്ല. കാരണം ആത്മാവു ബ്രഹ്മമായിട്ടുതന്നെ ഇരിക്കുകയാണ്. വിചാരങ്ങളെല്ലാം 'ഞാൻ' എന്ന തോന്നലിൽ നിന്നുമാണുണ്ടായതു്. വിചാരം ഉള്ളിടത്തോളം ഭയവുമുണ്ടായിരിക്കും.

ചോ: ധ്യാനിക്കുന്തോറും മറവിയുണ്ടാകുന്നു മസ്തിഷ്കം ചുടുന്നു. ഭയവും ഏർപ്പെടുന്നു.

ഉ: മനസ്സു ഞെരുങ്ങുമ്പോൾ തലച്ചോറിനു ചൂടുണ്ടാകുന്നു. സ്മൃതി ഉള്ളിടത്തോളം വിസ്മൃതിയുമുണ്ട്. 'ഞാൻ ബ്രഹ്മം' എന്ന വിചാരത്തിൽ 'ഞാൻ' എന്ന അഹന്ത തോന്നുന്നതിനാൽ മരണഭയമുണ്ടാകുന്നു. അഹന്തയെപ്പിടിക്കൂ. അതു് മലടീപുത്രനെപ്പോലെ മറയുന്നതു കാണാം. അവിടെ യഥാർത്ഥ 'ഞാൻ' അവശേഷിക്കും. 'അഹം ബ്രഹ്മാസ്മി' ഒരുപായം മാത്രം. അതു മറ്റു വിചാരങ്ങളെ അകറ്റുന്നു. 'അഹം' എന്ന അഹന്തയെ പരിശോധിച്ചാൽ അതു തിരോധാനം ചെയ്യും. അപ്പോൾ ബ്രഹ്മം പ്രത്യക്ഷത്തിൽ പ്രകാശിക്കും.

ഞാനും ബ്രഹ്മവും ഏകമാണെന്ന തീർച്ചയാണെങ്കിൽ എന്തിനതുരുവിടണം. ഒരു മനുഷ്യൻ താൻ 'മനുഷ്യ'നാണെന്നു പറഞ്ഞു നടക്കാറുണ്ടോ? ഇവിടെ അഹന്താ-ഞാനാണങ്ങനെ പറയുന്നതു്. ആ ജീവബോധം ഒഴിയുമ്പോൾ തൽസ്ഥാനത്തു ബ്രഹ്മം താനായി (യഥാർത്ഥ ഞാനായി) പ്രകാശിക്കും.

## ജൂൺ 17, 1936

203. പോസ്റ്റ് & ടെലഗ്രാഫ് ഫൈനാൻഷ്യൽ സെക്രട്ടറി (ഡൽഹി) ശ്രീ. വർമ്മാ പാൾ ബ്രണ്ടന്റെ രഹസ്യ ഇന്ത്യയും രഹസ്യ മാർഗ്ഗവും വായിച്ചിട്ടുണ്ട്. 12 വർഷത്തെ ആനന്ദകരമായ ദാമ്പത്യ ജീവിതത്തിനുശേഷം ഭാര്യ മരിച്ചുപോയി. ആ വേദനയിൽ നിന്നും ആശ്വാസത്തിനു മാർഗ്ഗമാരായുകയായിരുന്നു. പുസ്തകവായനയെ വെറുത്തു. ചോദ്യം ചോദിക്കാനും ഇഷ്ടപ്പെട്ടില്ല. മഹർഷിയുടെ മുമ്പിൽ വന്നിരിക്കും, കിട്ടുന്ന ആശ്വാസം അനുഭവിക്കും. മഹർഷി കാരുണ്യപൂർവ്വം ഇടയ്ക്കിടെ ചില സമാധാനങ്ങൾ പറഞ്ഞിരുന്നതിനെ ഇപ്രകാരം സംഗ്രഹിക്കാം:

ഒരാളിനു ഭാര്യ ദേഹാർദ്ധമാണ്. അതിനാൽ ഭാര്യാവിയോഗം പകുതി ദേഹം പോയതുപോലെ വേദനാജനകമാണ്. ഇത്തരം ദുഃഖങ്ങൾ വേദാന്തികളെപ്പോലും കരയിക്കുന്നു. ഗാഢനിദ്ര നമുക്കാനന്ദമാണ്. ആ നാം തന്നെ ഇപ്പോഴുമുള്ളത്. എന്നാൽ ഉറക്കത്തിൽ നമുക്കു ഭാര്യയും മക്കളുമില്ലാ എനിക്കു ഞാൻ പോലും അപ്പോഴില്ല. ജാഗ്രത്തിൽ ഉണ്ടെന്നു തോന്നുന്നു. സുഖദുഃഖങ്ങളും ഉണ്ടാകുന്നു. ഉറക്കത്തിലുള്ള സുഖം ഇപ്പോഴെവിടെപ്പോയി.

ഭഗവദ് ഗീതയിൽ പറയുന്നു; ഇല്ലാത്തതുണ്ടായിരിക്കുകയില്ല. ഉള്ളതു് ഇല്ലാതാവുകയുമില്ല. ഈ രണ്ടിന്റെയും സത്യം മഹാമതികൾ കണ്ടറിഞ്ഞിരിക്കുന്നു. ശരീരനാശം മരണമോ അതിന്റെ ഉല്പത്തിക്കു ജനനമോ അല്ല. മരിക്കുന്നതു് ഉറക്കവും ജനിക്കുന്നതു് ഉണർവുമാകുന്നു. നിങ്ങൾ ആഫീസിലിരുന്നപ്പോഴോ ഉറക്കത്തിലായിരുന്നപ്പോഴോ നിങ്ങളുടെ ഭാര്യ നിങ്ങളുടെ കൂടെയുണ്ടായിരുന്നോ? എങ്കിലും ഭാര്യ ഉണ്ട് എന്നു നിങ്ങൾ സമാധാനിച്ചു. ഇപ്പോൾ ആ ഭാര്യ ഇല്ലെന്നു ദു:ഖിക്കുകയാണ്. വിചാരത്തിനു വന്ന മാററമാണു ദു:ഖത്തിനു കാരണം. ഇപ്പോൾ ഭാര്യ ഇല്ലെന്നു പറയുന്നതു മനസ്സാണ്. സുഖദു:ഖങ്ങളെ സൃഷ്ടിക്കുന്നതു ഈ മനസ്സാണ്.

ഇനിയും മരിച്ചവരെക്കുറിച്ചെന്തിനു ദുഃഖിക്കുന്നു? അവർ കഠിനമായ ജീവിത ദുഃഖത്തിൽ നിന്നും മുക്തിനേടിയവരല്ലേ?

ഒരാൾ മരിച്ചാലെന്താണ്? നശിച്ചാലെന്താണ്. നിങ്ങളും മരിച്ചവനായിരിക്കു. അതായതു് നിങ്ങൾ അഹന്തയററവനായിരിക്കു. അങ്ങനെയിരുന്നാൽ മരിച്ചവരെപ്പററി നിങ്ങൾ ദുഃഖിക്കുകയില്ല. അതിനാൽ അഹന്തയുടെ സ്വപ്നത്തിൽ നിന്നും നിങ്ങൾ ഉണരു. ദേഹസ്പർശിയായ എല്ലാ ചിന്തയും തീരുമാനങ്ങളും ഉപേക്ഷിക്കുക. ഒരു യതി ദേഹമോചനത്തെക്കാത്തിരിക്കുന്നവനാണ്. ഒരു ചുമട്ടുകാകാരൻ ചുമടിറക്കാൻ കാത്തിരിക്കുംപോലെ. ദേഹാദ്ധ്യത്തിന്റെചുമട് ഇപ്പോൾ നിങ്ങൾക്കു കുറഞ്ഞിരിക്കുന്നതിനാൽ നിങ്ങൾ ഈശ്വരനോടു നന്ദി പറയേണ്ടതാണ്, ഇരിക്കട്ടെ, ബഹിർമുഖചിന്തയാൽ ഇപ്പോൾ നിങ്ങൾക്കതിനു കഴിവുണ്ടാകുന്നില്ല.

വിലാപം സ്നേഹത്തിന്റെ അടയാളമല്ല. മറഞ്ഞുപോയ ആപത്തിനെ ഓർമ്മിച്ചിട്ടല്ലേ ദുഃഖിക്കുന്നതു്? അതു മൂഢനു പററിയതാണ്

യഥാർത്ഥ സ്നേഹം ആ വസ്തു തന്നെ വിട്ടുപിരിഞ്ഞിട്ടില്ലെന്നുള്ളചിന്തയാണ്. മഹർഷി യോഗവാസിഷ്ഠത്തിൽ നിന്നും ഇന്ദ്രന്റെയും അഹല്യയുടെയും കഥ ഉദ്ധരിച്ചു വിശദീകരിച്ചുകൊടുത്തു. ഈ അവസരങ്ങളിലെ ദുഃഖം കഠിനമാണെന്നും മഹത്തുക്കളുമായുള്ള സമ്പർക്കം മൂലം ശാന്തി ലഭ്യമാകുമെന്നും മഹർഷി കൂട്ടിച്ചേർത്തു.

## ജൂൺ 18, 1936

ഭഗവാൻ: അഹംവൃത്തിയാണ് അഹങ്കാരം, അഹംസ്ഫൂർത്തി ആത്മസ്വരൂപ പ്രകാശവും. വിജ്ഞാന കോശത്തിൽ അതെപ്പോഴും 'ഞാൻ-ഞാൻ' എന്നു പ്രകാശിക്കും. അതു ശുദ്ധ അറിവിന്റെ സ്വരൂപം. വ്യവഹാരികജ്ഞാനം വൃത്തിസ്വരൂപമാണ്. ആനന്ദമയ കോശത്തിൽ തോന്നുന്ന ആനന്ദവും വൃത്തി സ്വരൂപമാണ്. 'ഞാൻ സുഖമായുറങ്ങി' എന്നതു വൃത്തിയുടെ അനുഭവമാകുന്നു. ജീവൻ ബുദ്ധിയിൽ കൂടി ആനന്ദമയ കോശത്തിന്റെ അനുഭവത്തെ ഉണർത്തുകയാണ്. അതിനാൽ നിദ്രാസുഖം ബുദ്ധി വൃത്തിയിൽപ്പെടും. അതിസൂക്ഷ്മ വൃത്തിയാണതു്. ആനന്ദത്തിന്റെ അറിവിനെക്കൂടാതെ ആനന്ദാനുഭവമെന്ന സംസാരമേതു്? ആനന്ദം ആത്മാവിന്റെ സ്വഭാവമത്രെ. പരാനന്ദാനുഭവവും ഏതോ അറിവിനെ സ്പർശിച്ചേ ഇരിക്കൂ. എന്നാൽ അതു് അതിസൂക്ഷ്മത്തെക്കാളും സൂക്ഷ്മമായിരിക്കും.

വിജ്ഞാനം, ആത്മജ്ഞാനത്തെയും വിഷയജ്ഞാനത്തെയും കുറിക്കും. ആത്മാവ് ശുദ്ധജ്ഞാനസ്വരൂപം. അഹന്തയുടെ സമ്പർക്കത്താൽ അതു വിഷയജ്ഞാനമാകുന്നു. അഹന്തയുടെ ബന്ധം നീങ്ങിയാൽ പരമാത്മസ്വരൂപം വെളിപ്പെടും. അതിനെയും വിജ്ഞാനമെന്നു പറയും. വിജ്ഞാനമെന്ന വാക്ക് വൃത്തിസംബന്ധത്തെ സൂചിപ്പിക്കുന്നു. അതിനാലാണ് ജ്ഞാനി അതിസൂക്ഷ്മബുദ്ധിയാൽ സ്വസ്വരൂപത്തെ ബോധിക്കുന്നു എന്നും അതു് ശുദ്ധ സാത്വികമായതാണെന്നും പറയുന്നതു്. വൃത്തികളായി ചിതറുന്ന മനസ്സ് അശുദ്ധമനസ്സാണെന്നും ഏകാകാരമായി തന്നിൽതന്നെ നിൽക്കുന്ന മനസ്സ് ശുദ്ധമനസ്സാണെന്നും പറയപ്പെടുന്നു. ശുദ്ധമനസ്സാണു ബ്രഹ്മം, ജ്ഞാനിയുടെ മനസ്സാണു ബ്രഹ്മം.

ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മം തന്നെയായിത്തീരുന്നു,

എന്ന് മുണ്ഡകോപനിഷത്ത്. ഇപ്പറയുന്നതൊരു വിരോധാഭാസമായിത്തോന്നുന്നില്ലേ? ഇതിന്റെ അർത്ഥം ജ്ഞാനി ബ്രഹ്മസ്വരൂപിയാണെന്നതാണ്. ഈ അനുഭവത്തെ മനോവൃത്തിയിൽ കൂടിയല്ലാതെ വെളിപ്പെടുത്താനൊക്കുമോ? അവൻ എപ്പോഴും അഖണ്ഡ ചിദാകാശത്തെത്തന്നെ ധ്യാനിച്ചു കൊണ്ടിരിക്കും. അതുകൊണ്ടാണ് 'ബ്രഹ്മാവു തുടങ്ങിയ ദേവന്മാരും സനകാദിമുനിവരന്മാരും ശുകൻ തുടങ്ങിയ പരിപൂർണ്ണന്മാരും ജ്ഞാനികളും ഒരു നിമിഷം പോലും ബ്രഹ്മാകാര വൃത്തിയിലല്ലാതെയിരിക്കുന്നില്ല എന്നു മഹത്തുക്കൾ പറയുന്നത്.

ഈ ബ്രഹ്മാകാര വൃത്തിയെയും ഒരു വാക്കിൽ കൂടിയേ പറയാനാവൂ. ഇവിടെയും ധ്യാനിക്കുന്നവൻ ധ്യാനിക്കപ്പെട്ടത് എന്ന് വസ്തു രണ്ടായി പിരിയുന്നു. അഖണ്ഡിതമായിരുന്നാൽ ധ്യാനമേത്? കടലിൽ പതിച്ച നദി' നദീ-സമുദ്രമായി നിൽക്കുമോ? അതുകൊണ്ട് 'ബ്രഹ്മാകാരവൃത്തി'യിൽ മനസ്സിനു വൃത്തിയില്ലെന്നും അതു ബ്രഹ്മം തന്നെയാണെന്നും ഉള്ളതിന്റെ ഇംഗിതാർത്ഥത്തെ വേണം മനസ്സിലാക്കാൻ.

205 മി: കോഹൻ: ഭഗവാൻ പറയുന്ന ഹൃദയത്തിനു തുടിപ്പുണ്ടോ? ഇല്ലെങ്കിൽ എങ്ങനെ അതിനെ അറിയാനൊക്കും?

ഉ: തുടിച്ചുകൊണ്ടിരിക്കുന്ന സ്ഥൂലഹൃദയം വേറെ, ഇതുവേറെ, ഈ ഹൃദയത്തെ ആത്മാനുഭവസ്ഥാനമെന്നല്ലാതെ അങ്ങനെയുള്ളതു, ഇങ്ങനെയുള്ളത് എന്നൊന്നും പറയാനൊക്കുകയില്ല.

എത്രയോ ദീപങ്ങൾക്കും, ഫാനുകൾക്കും മററും ഒരു ഡയനമോ ശക്തിയെ പ്രദാനം ചെയ്യുന്നതു പോലെ ആദിപരാശക്തിയൊന്നാണ് എല്ലാ വൃത്തികൾക്കും ശക്തിയെക്കൊടുക്കുന്നത്.

ചോ: 'ഞാൻ, ഞാൻ' എന്ന അഖണ്ഡബോധത്തിന്റെ അനുഭവം എങ്ങനെയിരിക്കും.

ഉത്ത: നിരന്തരമായ അഹംസ്ഫൂർത്തിയാണത്. കേവല ചിന്മയം.

ചോ: ആ അനുഭവമുണ്ടാകുമ്പോൾ അതാണിതെന്നു മനസ്സിലാകുമോ?

ഉത്ത: ആവും, അതാ അനുഭവത്തെത്തന്നെ കാണിക്കും. അവിടെ ദേഹബോധമററിരിക്കും, അതുതന്നെ അടയാളം.

ചോ: ധ്യാനത്തിൽ ഹൃദയത്തെ ലക്ഷ്യമാക്കണമെന്നുണ്ടോ?

ഉത്ത: ആത്മബോധത്തിനു വേണ്ടിയല്ലേ ധ്യാനിക്കുന്നത്. അതിനെ നമുക്കുള്ളിലല്ല കരുതുന്നത്. അതുകൊണ്ടതുള്ളിലാണെന്നു പറയേണ്ടിവരും. ഒടുവിൽ ഹൃദയമെന്നത് ബോധത്തിൻെറ മൂലസ്ഥാനമാണെന്നറിയും. അതു ബോധസ്വരൂപമാണ്.

ചോ: അതെ, എതിനെപ്പററി ധ്യാനിക്കണം?

ഉ: ധ്യാനിക്കുന്നവൻ ആരാണെന്നറിഞ്ഞ് അവനോടുചേർന്നു കൊണ്ടാൽ പിന്നീടു ധ്യാനം ആവശ്യമില്ല.

206 അലഹബാദു സർവ്വകലാശാലയിലെ ഫിസിക്സ്പ്രൊഫസർ ബി. സി. ദാസ്:

ജീവനോടു ചേർന്നു നിന്നു തന്നല്ലോ ബുദ്ധി ഉദിക്കുന്നതും മറയുന്നതും?

ഉത്ത: ബുദ്ധി ആരുടേതു? ജീവൻേറതു്. അതുകൊണ്ടു് ബുദ്ധി ഒരുപകരണമേ ആകുന്നുള്ളു.

ചോ: മരണത്തിനു ശേഷം ബുദ്ധി നിലച്ചിരിക്കുമോ?

ഉത്ത: മരണത്തെപ്പററി വിചാരിക്കുന്നതെന്തിന്? അനുദിനവും ഉറക്കത്തിൽ എന്തു സംഭവിക്കുന്നു. എന്നറിഞ്ഞുകൂടേ? ഉറക്കത്തിൽ നമ്മുടെ അനുഭവമെന്താണ്?

ചോ; ഉറക്കം താൽക്കാലികമാണോ? എന്നാൽ മരണമങ്ങനെയല്ലല്ലോ.

ഉത്ത; രണ്ടുണർവുകൾക്കിടയിലുള്ളതാണുറക്കം. അതുപോലെ രണ്ടു ജനനങ്ങൾക്കിടയിലുള്ളതു മരണവും. രണ്ടും താൽക്കാലികങ്ങൾ തന്നെ.

ചോ: ജീവൻ ശരീരത്തെ വിട്ടകലുമ്പോൾ അതു ബുദ്ധിയെ കൂടി

കൊണ്ടുപോകുന്നുവോ എന്നാണു സംശയം.

ഉത്ത: ശരീരത്തെ വേർപിരിഞ്ഞാൽ ജീവൻ ഇല്ല. ശരീരത്തിനു വൈവിദ്ധ്യമുണ്ടായിരിക്കാം. സ്ഥൂലശരീരത്തെ വിട്ടാൽ ജീവൻ സൂക്ഷ്മ ശരീരത്തെപ്പററി നിൽക്കുന്നു, ഉറക്കത്തിലും സ്വപ്നത്തിലും, എങ്ങനെയോ അതുപോലെ ബുദ്ധിക്കു മാററം സംഭവിക്കുന്നില്ല.

ചോ: പിന്നീടു ജീവോപാധി സൂക്ഷ്മ ശരീരമാണല്ലോ?

ഉത്ത: ബുദ്ധിതന്നെയാണു സൂക്ഷ്മ ശരീരം.

ചോ: അതെങ്ങനെ സൂക്ഷ്മ ശരീരമാവും?

ഉത്ത: എന്തുകൊണ്ടാവുകയില്ല? ശരീരത്തെപ്പോലെ ബുദ്ധി കട്ടസ്ഥായിരിക്കുകയില്ലെന്ന് നിങ്ങൾ വിചാരിക്കുകയാണ്. ബുദ്ധി, കുറെ തത്വങ്ങളുടെ സംഘാതം മാത്രമാണ്. സൂക്ഷ്മശരീരവും മററൊന്താണ്.

ചോ: പക്ഷെ ബുദ്ധി ഒരുപാധിയല്ലേ?

ഉത്ത: അതെ, പക്ഷെ ബുദ്ധിയെക്കൂടാതെ ഉപാധിയെ അറിയാനൊക്കുകയില്ലല്ലൊ. അഞ്ചുകോശമുണ്ടെന്നു പറയുന്നതാര്? അതു പറയുന്നതു ബുദ്ധിയല്ലേ?

ഗാഢനിദ്ര അദ്വൈതാവസ്ഥയാണ്. വ്യഷ്ടിസമഷ്ടിഭേദങ്ങൾക്കവിടെ പ്രസക്തിയുണ്ടോ? സർവ്വഭേദങ്ങളെയും മറക്കുകയാണുറക്കം. ഇതിൽ മാത്രം ആനന്ദം സ്ഫുരിക്കുന്നു. ആ ആനന്ദത്തെ നുകരാൻ നോക്കൂ, എത്ര വെടിപ്പായിട്ടു നിങ്ങൾ കിടക്ക വിരിക്കുന്നു? മൃദുവും മനോഹരങ്ങളുമായ ശയ്യോപകരണങ്ങളൊരുക്കുന്നു? സുഖനിദ്രക്ക്, അതായതു് ഈ ജാഗ്രത്തിനെ ഒന്നു മാററി വയ്ക്കാൻ! എങ്കിലും ഉറങ്ങിത്തുടങ്ങിയാൽ എത്ര സാരമില്ല സുഖശയ്യയും. നിങ്ങൾക്കൊരുപയോഗവും ചെയ്യുന്നില്ല. ഇതിൻെറ അർത്ഥം, നിങ്ങളുടെ ശ്രമങ്ങളെല്ലാം അജ്ഞാനത്തെയൊഴിക്കാൻ മാത്രമാണെന്നാണ്.

സാധനയായി സർവ്വാർപ്പണം ഒന്നുമതിയാവും. നിങ്ങളെക്കൂടി നിങ്ങൾ സ്വന്തം ആദി (ആത്മ) സ്വരൂപത്തിനു വിട്ടുകൊടുക്കുക. വിട്ടു

കൊടുക്കുന്നതു് നിങ്ങൾക്കന്യമായ വല്ല ദൈവത്തിനുമാകരുതു്. നമ്മുടെ ആദി നമ്മിൽതന്നെയാണു്. അതിനു് വിട്ടുകൊടുക്കുക. നിങ്ങൾ നിങ്ങളുടെ ആദിക്കന്യമാണെന്നു കരുതുന്നതിനാൽ ആദി എവിടെ എന്നു ചോദിക്കേണ്ടതാകുന്നു. പഞ്ചസാരയ്ക്കു് അതിന്റെ രസമറിയുവാനൊക്കില്ലെന്നും അതിനാൽ രസിക്കാൻ വേറൊരാൾ ഉണ്ടായിരിക്കണമെന്നും ചിലർ പറയുന്നു. അതുപോലെ ഒരു വ്യക്തി ബ്രഹ്മമായാൽ ബ്രഹ്മസുഖമനുഭവിക്കാൻ സാദ്ധ്യമല്ല. അതിനാൽ ഒരിടത്തു് രമിക്കാൻവേണ്ടി വ്യക്തിത്വം നിലനിറുത്തുകയും മറുപക്ഷത്തു് ബ്രഹ്മസ്വരൂപത്തെ പററിക്കൊള്ളണമെന്നും പറയുന്നു. ഈശ്വരൻ പഞ്ചസാരയെപ്പോലെ അചേതനമാണോ? സർവ്വാർപ്പണത്തിനുശേഷം ഒരാളിനെങ്ങനെ വ്യക്തിത്വം നിലനിറുത്താനാവും? നിങ്ങൾ ആത്മാവേ ചോരു! വ്യക്തിത്വം അവശേഷിക്കുന്നില്ല. നിങ്ങൾ ആദിയിൽതന്നൊട്ടുനിൽക്കുന്നതു കാണാം. ആത്മാവെന്ന വാക്കിനെ, ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സു്, തത്വം, ജീവൻ, പരമാത്മാ എന്നെല്ലാത്തിനും അവ്യവസ്ഥിതമായി കുറിക്കാനുപയോഗിക്കുന്നതാണു് സംശയങ്ങൾക്കെല്ലാം കാരണം.

അതിനാൽ തന്റെ യഥാർത്ഥ സ്വരൂപത്തെ അറിയുന്നതാണു മുക്തി. വിശിഷ്ടാദ്വൈതികളും ഇതിനെ സമ്മതിക്കുന്നു. എന്നാലും ജീവാത്മാക്കൾ പരമാത്മാവിന്റെ അംശങ്ങളാണെന്നു പറയുന്ന ശീലത്തെ വിടുകയില്ല. പരിശുദ്ധമാക്കപ്പെട്ട ജീവാത്മാവിനെ പരമാത്മാവിനർപ്പിക്കണം.

## ജൂൺ 19, 1936

ബി. സി. ദാസ്:

വിധി, മതിവാദത്തിന്റെ സത്യമെന്താണു്?

ഉ: ആരുടെ വിധിമതികളെന്നു കേട്ടാൽ നമ്മുടേതെന്നേ പറയുകയുള്ളൂ. വാസ്തവത്തിൽ നാം വിധിമതികളററവരാണു്. തന്റെ നിജനിലയിൽ നിൽക്കുന്നവൻ വിധിമതികളെ കടന്നവനാണു്. വിധിയെ മതിയാൽ ജയിക്കണം എന്നു പറയുന്നതിതിനാണു്. വിധിയെ മതിയാൽ ജയിക്കുന്നതെങ്ങനെ? വിധി എന്നു പറയുന്നതെന്താണു്

മുൻകർമ്മഫലം. സത്സംഗത്താൽ ദുർവ്വാസനകാം ഒഴിഞ്ഞൊഴിഞ്ഞു വരവെ തൻെറ സത്യം സ്വയം തെളിഞ്ഞു വരും.

ഇപ്പോഠം ഞാനാണ്, കർത്താവും ഭോക്താവും ഞാനാണ്, കർമ്മങ്ങളെ അൻഭവിക്കുന്നവനും ഞാനാണ്, ഞാൻ മുമ്പുമുണ്ട്, ഇപ്പോഴുമുണ്ട്, മേലും ഉണ്ടായിരിക്കും, എന്ന വിചാരിക്കുന്നതാരെന്ന ചോദിച്ചാൽ അവൻ സ്വന്തം നിലയില്ലാത്ത മനസ്സാണെന്നും യഥാർത്ഥമായ 'ഞാൻ' കർമ്മങ്ങഠംക്കതീതമായ ശുദ്ധ ചൈതന്യവസ്തുവാണെന്നും ബോധ്യമാവും, അതാണു മോചനം, അതാണാനന്ദ നില.

വ്യക്തിത്വം ഉള്ളിടത്തോളം കർത്താവും ഭോക്താവും താനാണെന്ന തോന്നും. അതൊഴിഞ്ഞാൽ കർത്താവും ഭോക്താവും ഈശ്വരനാണെന്ന ബോധ്യമാവും. ഈശ്വര ശക്തിയെക്കാണാത്തവർ വ്യഷ്ടികളെ കാണും. നിയമങ്ങളും വിധിനിഷേധങ്ങളും വ്യക്തികഠംക്കാണ്, മോചനം പ്രാപിച്ചവർക്കല്ല. സത്യം പറയു, ധർമ്മം ചെയ്യു എന്നിത്യാദിശ്രുതി വാക്യങ്ങഠം വിധിയെ മതികൊണ്ടു ജയിക്കാമെന്ന അർത്ഥത്തിലുള്ളതാണ്.

210 ജീവചേഷ്ടകളെല്ലാം പരാശക്തി ഒന്ന നിമിത്തം നടക്കുകയാണ്. എങ്കിലും അജ്ഞാനവശാൽ കർത്താവു താനാണെന്ന് ജീവൻ അഭിമാനിക്കുന്നു. "എന്നെ ആരെങ്കിലും ഉപദ്രവിച്ചാൽ ശത്രുക്കളെ ഞാൻ കൂട്ടത്തോടെ സംഹരിക്കും? എന്നട്ടഹസിച്ച മുടന്തനെപ്പോലെ തൻേറതു് എന്നു പറയാൻ ഒരു വൈഭവവുമില്ലാത്ത മനുഷ്യൻ മതിമയക്കം കൊണ്ടഹങ്കരിക്കുന്നു. ആശയാണ വൃത്തിക്കു കാരണം. ആശ അഹന്തയാലുണ്ടാകുന്നു. അഹന്ത, തനിക്കും മുകളിലുള്ള ഒരു ശക്തിയിൽ നിന്നുദയമായി അതിൽ തന്നെയിരുന്ന് അതിൽ തന്നെ മറയുന്നു. അതിനെപ്പിരിഞ്ഞു് അഹന്തയ്ക്കൊരു സ്വാതന്ത്ര്യവുമില്ല. ഈ സത്യത്തിൻെറ മുമ്പിൽ ജീവൻ 'ഞാ'നെന്നഹങ്കരിക്കുന്നതെത്ര മൂഢത്വം! ഈ സത്യത്തെയുണർന്ന് തന്നിൽതന്നെ നിൽക്കുന്ന ജ്ഞാനി ബാഹ്യമായി എന്തുചെയ്താലും ചെയ്യാതിരുന്നാലും തൻെറ സാന്നിദ്ധ്യമാത്രത്താൽ തന്നെ ലോകത്തെ അനുഗ്രഹിക്കുകയായിരിക്കും.

211 ബി. സി. ദാസ് (ഫിസിക്സ് ലക്ചറർ)

211. യോഗം എന്നതു് ഐക്യമാണല്ലോ. ഏതു് ഏതിനോടു ചേരുന്നു?

ഉ: നല്ല ചോദ്യം. ഐക്യം മുൻ പിരിവിനെ സൂചിപ്പിക്കുന്നു. അതേതിൽ നിന്നും പിരിഞ്ഞിരിക്കുന്നു? ഏതിനോടുകൂടി ആരൈക്യപ്പെടണം? നാം തന്നെ ഏതോ ഒന്നിനോടു ചേരാനാഗ്രഹിക്കുന്നു. ആ ഒന്നു് ഏതെന്നു നമുക്കറിയാൻ പാടില്ല. നാമുള്ളതു നമുക്കറിയാം. ഞാനുണ്ടെന്നറിഞ്ഞുകൊണ്ടുതന്നെയിരിക്കുന്നു. ആ ഞാനാരെന്നു നല്ല പോലെ മനസ്സിലാക്കി അതായിട്ടിരുന്നാൽ മതിയാവും. നാം ചേരാനാഗ്രഹിക്കുന്നതു് അത്യന്തം ബൃഹത്തായിത്തീരുന്നു. അവിടെ യോഗം വേണ്ടിവരുന്നില്ല. അങ്ങനെ വേർപാടില്ലാത്തിടത്തു് യോഗം ആവശ്യമില്ലാ എന്നറിയുന്നതാണു് യോഗരഹസ്യം.

ചോ: ജഡദൃഷ്ടി ഉദ്ധരിക്കപ്പെടുമോ? അങ്ങനെതന്നെയിരിക്കുമോ?

ഉ: ജഡദൃഷ്ടിയിൽകൂടി നോക്കുന്നതാരു്? നോക്കുന്ന ഞാനാരു്? മനസ്സുകൊണ്ടു് ഇന്ദ്രിയങ്ങൾ മുഖേന ഞാൻ തന്നെയാണു നോക്കുന്നതു്? ഈ 'ഞാൻ' ആരെന്നറിഞ്ഞാൽ ഇത്തരം ചോദ്യങ്ങളുദിക്കുകയില്ല.

നമ്മളാണു നമുക്കേററവും അടുത്തിരിക്കുന്ന വിഷയം. നാമാരെന്നു നാം മനസ്സിലാക്കിക്കൊണ്ടാൽ മററു വിഷയങ്ങളുടെ കാര്യം അവ നോക്കിക്കൊള്ളും. നോക്കുന്നവൻെറ അവസ്ഥക്കനുസരണമായിട്ടേ കാണപ്പെടുന്നവയും ഇരിക്കുകയുള്ളൂ. കാണപ്പെടുന്നവയുടെ വൈവിധ്യത്തിനു ഹേതു നോക്കുന്നവനാണു്. അതിനാൽ ഈ നോക്കുന്നവനാരെന്നതാണു് അടിസ്ഥാനപരമായ ചോദ്യം. അതറിഞ്ഞാൽ മനസ്സിൻെറ ചാഞ്ചല്യമവസാനിക്കും.

212. ഭഗവാൻ: പ്രദക്ഷിണം വയ്ക്കുന്നതു് എല്ലാം തന്നകത്തിരിക്കുന്നു എന്നതിനെ കുറിക്കുകയാണു്. (രിഭുഗീത) അരുണാചലത്തെ പ്രദക്ഷിണം വയ്ക്കുന്നതു ലോകത്തെ പ്രദക്ഷിണം വയ്ക്കുന്നതിനു തുല്യമാണു്. അതിൻെറ അർത്ഥം ലോകം മുഴുവനും ഈ മലയായി ചുരുങ്ങിയിരിക്കുന്നുവെന്നാണു്. അരുണാചലം ക്ഷേത്രത്തെ ചുററുന്നതും ഇതുപോലെ നന്നാണു്. സർവ്വവും തന്നിലും ഇരിക്കുന്നു. രിഭുഗീതയിൽ 'ഞാൻ നിശ്ചഞ്ചലനായിട്ടു നിൽക്കുന്നു. അസംഖ്യം ലോകങ്ങൾ

എന്റെ മനസ്സിന്നു ചുററുമുണ്ട്'' ഈ പ്രദക്ഷിണമാണ് ഏററവും വലിയ പ്രദക്ഷിണം.

## ജൂൺ 20, 19 6

213. ബി, സി, ദാസ്:

എത്രയോ പരിശ്രമിച്ചിട്ടും മനസ്സിനെ അന്തർമുഖമാക്കാനൊക്കുന്നില്ലല്ലോ.

ഉ: അതു് അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും ക്രമേണ സംഭവിക്കേണ്ടതാണു്.

അന്യന്റെ പറമ്പിൽ ഒളിച്ചുചെന്നു മേഞ്ഞുശീലിച്ച പശു സ്വന്തം തൊഴുത്തിൽ പുല്ലു തിന്നാൻ കൂട്ടാക്കാതിരിക്കും. ഉടമസ്ഥൻ ശ്രമിച്ചാൽ മാത്രമേ അതു പറമ്പിൽ മേയാനുള്ള ആകാംക്ഷവിട്ടിട്ടു സ്വന്തം തൊഴുത്തിൽ കിട്ടുന്ന പുല്ലു തിന്നുക പതിവാക്കുകയുള്ളൂ. ഒടുവിൽ അഴിച്ചുവിട്ടാലും അലഞ്ഞു നടക്കാതിരുന്നു കൊള്ളുന്നു. അതുപോലെ തന്നുള്ളിൽ നിന്നും ആനന്ദം കിട്ടുന്നവന്റെ മനസ്സു വിഷയാദികളുടെ പിറകേ പോവുകയില്ല.

214. പതിവായിട്ടുവരുന്ന ശ്രീ. ഏകാന്തറാവു: ധ്യാനത്തിനു പരിതഃസ്ഥിതികളനുസരിച്ചു് ചില പരിവർത്തനങ്ങൾ ഉണ്ടാവുകയില്ലേ.

ഉ: ഉണ്ടാവും. ചിലപ്പോൾ പ്രകാശം കാണും. പിന്നീടു ധ്യാനം അയത്ന ലളിതമായിരിക്കും. അല്ലാത്തപ്പോൾ എത്ര പരിശ്രമിച്ചാലും ധ്യാനം ശരിയായിരിക്കുകയുമില്ല. അതു് ഗുണത്രയങ്ങളുടെ ആക്രമണം മൂലമാണു്.

ചോ: വ്യവഹാരങ്ങളാലും പരിതസ്ഥിതികളാലും ധ്യാനത്തിനു വികല്പം സംഭവിക്കുമല്ലോ.

ഉ: അതൊന്നുമല്ല ധ്യാനത്തെ ബാധിക്കുന്നതു്. കർത്താവു താനാണെന്ന അഹങ്കാരമാണു പ്രതിബന്ധം.

ജൂൺ 22, 1936

215. ഭഗവാൻ ജി. യു. പോപ്പിൻെറ തിരുവാചകം പരിഭാഷ (ഇംഗ്ലീഷ്) നോക്കിക്കൊണ്ടിരിക്കുകയായിരുന്നു, അതിൽ തിരുവണ്ഡ വിഭാഗത്തിലുള്ള.

"അർപുതമാനവമുതതാരൈകരം ഏർപ്പുത്തുളൈതൊറുമേററി" എന്ന മൂലവരി വായിച്ചിട്ട് 'മാണിക്ക വാചകർ ഭക്തിയിൽ അങ്ങനെ ഉരുകിയിരിക്കുന്നു' എന്നു അടുത്തിരുന്നവരോടു പറഞ്ഞു, അദ്ദേഹത്തിൻെറ ദേഹം ജ്യോതിരൂപത്തിൽ മറയുകയാണുണ്ടായതെന്നും പറഞ്ഞു.

അതു സാധ്യമാണോ എന്നൊരാൾ ചോദിച്ചതിനു മറുപടിയായി ഭഗവാൻ പറഞ്ഞു!

സൂക്ഷ്മമായ മനസ്സിൻെറ സ്ഥൂലപരിണാമമാണു സ്ഥൂലശരീരം, മനസ്സു ജ്യോതിർമയമായി കത്തിക്കൊണ്ടിരിക്കുമ്പോൾ ശരീരവും, ആ ജ്യോതിർ പ്രകാശത്തിൽ എരിയും. അങ്ങനെയാണ് നന്തനാരുടെ ശരീരം ജ്യോതിസ്സായി മറഞ്ഞതു്.

സാധക്: അതുപോലെയാണ് ഏലിഷായും മറഞ്ഞതു്. യേശുനാഥൻെറ ശരീരവും അങ്ങനെ മറയുകയായിരുന്നോ?

ഉ: യേശുനാഥൻെറ അന്ത്യത്തിൽ പ്രേതമായ ശരീരത്തെ പള്ളിയിലടക്കം ചെയ്യുകയാണുണ്ടായതു്. മററവർ പ്രേതത്തെ വിട്ടിട്ടു പോയില്ല.

സൂക്ഷ്മശരീരം വെളിച്ചത്തിൻെറയും ശബ്ദത്തിൻെറയും ചേരുവയാണ്. സ്ഥൂലശരീരം ഇതു മൂർത്തീകരിച്ചതുമാണ്.

ഉ: അല്ല. അവഇന്ദ്രിയാതീതമാണ്. അതിങ്ങനെയാണ്.

| | ഈശ്വരൻ (സമഷ്ടി | ജീവൻ (വ്യഷ്ടി) |
|---|---|---|
| സ്ഥൂലം | ജഗത്തു് | ശരീരം |
| സൂക്ഷ്മം | ശബ്ദം & വെളിച്ചം നാദ, ബിന്ദു | മനസ്സ് & പ്രാണൻ |
| കാരണം | ആത്മാവ് പരം(ഇന്ദ്രിയാതീതം) | ആത്മാവ് പരം(ഇന്ദ്രിയാതീതം) |

അന്തിമത്തിൽ എല്ലാം ഒന്നു തന്നെ.

ഈശ്വരൻെറ സൂക്ഷ്മ ശരീരം പ്രണവധ്വനി യാണ്. അതു് ശബ്ദവും വെളിച്ചവുമാണ്. ലോകം ശബ്ദവും പ്രകാശവുമായി വിശ്ലേഷിക്കുന്നു. പിന്നീട് അദ്ദേഹം അതിത (പര)മായിത്തീരുന്നു.

216. ഭഗവാൻ 'അരുണാചല'ത്തിനർത്ഥം പറഞ്ഞു.

അരുണ — ചുവന്നതു് — ജ്ഞാനാഗ്നിപ്രകാശം—ബുദ്ധിയുടെ തേജസ്സ്

അചലം — മല (ഇളകാത്തതു്—ദൃഢമായ)
അതിനാൽ അതു് ജ്ഞാനമലയാണ്.

---

ജൂൺ 29, 1936

217. എൻജിനീയർ എ. ബോസ് [ബോംബെ]

ഭഗവാൻ ഞങ്ങളുടെ മേൽ കരുണാകടാക്ഷം പൊഴിക്കുന്നുണ്ടോ?

ഉ: കഴുത്തളവും വെള്ളത്തിൽ നിന്നിട്ട് വെള്ളത്തിനു ദാഹിക്കുക

കയാണോ? നിങ്ങൾ പറയുന്നതു, വെള്ളത്തിൽ കിടക്കുന്ന മത്സ്യത്തിനു് അഥവാ ആ ജലത്തിനും ദാഹം തോന്നുന്നു എന്നു പറയുന്നതുപോലെയാണു്.

ചോ: മനസ്സിനെ നശിപ്പിക്കുന്നതെങ്ങനെയാണു്?

ഉ: മനസ്സെന്നൊന്നുണ്ടോ? നിങ്ങൾ മനസ്സെന്നു പറയുന്നതു് ഒരു തോന്നലിനെയാണു്. അതു് 'ഞാൻ' എന്ന ബോധത്തിൽ നിന്നും ഉളവാകുന്നു. ഇന്ദ്രിയങ്ങളില്ലെങ്കിൽ നിങ്ങൾക്കു ദേഹമോ മനസ്സോ ഉള്ളതായി തോന്നുകയില്ല. ഇന്ദ്രിയങ്ങളെക്കൂടാതെയും നിങ്ങൾക്കിരിക്കാം. ആ അവസ്ഥയിൽ നിങ്ങൾ സുഷുപ്തിയിലോ നിദ്രയിലോ ഇരിക്കുകയായിരിക്കും. ആത്മബോധം മാത്രം എപ്പോഴുമുള്ളതാണു്. നിങ്ങൾ നിങ്ങളുടെ ഈ നിജാവസ്ഥയിലിരുന്നാൽ ഈ ചോദ്യമുണ്ടാവുകയില്ല.

ചോ: ദേഹബോധം സാക്ഷാൽക്കാരത്തിനു തടസ്സമാണോ?

ഉ: നാമിപ്പോഴും ദേഹമനസ്സുകൾക്കതീതമാണു്. ദേഹത്തെ നിങ്ങൾ ആത്മാവാണെന്നു കരുതുന്നപക്ഷം അതു തടസ്സം തന്നെയാണു്

ചോ: ഈ ദേഹമനസ്സുകളെക്കൊണ്ടു സാക്ഷാൽക്കാരത്തിനു വല്ല ഉപയോഗവുമുണ്ടോ?

ഉ: അതു് ആത്മസാക്ഷാൽക്കാരത്തെ സഹായിക്കുന്നു.

---

## ജൂൺ 30, 1936

218. ഭഗവാൻ ശിവപുരാണം നോക്കിക്കൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി.

ശിവൻ നിഷ്ക്കളവും സകളവുമാവും. സർവ്വത്തിനും അതീതമായ നിർഗ്ഗുണ സ്വരൂപത്തെ നിഷ്ക്കളമെന്നും സർവ്വത്തിനും അന്തര്യാമിയായിരിക്കുന്ന തത്വത്തെ സഗുണമെന്നു പറയുന്നു. ആദിയിൽ അരുണാചലരൂപത്തിൽ തോന്നിയ ലിംഗം ഇന്നും പ്രകാശിക്കുന്നു

ഇതാദ്യം പ്രകാശിച്ചതു ധനുമാസം തിരുവാതിര [ആർദ്രാ] നക്ഷത്ര നാളിലാണ്. ദേവാദികൾ ഇതിനെ ആദ്യമാരാധിച്ചതു് ശിവരാത്രി ദിനത്തിലാണ്. അതിന്നും തുടർന്നുവരുന്നു.

പ്രണവം ശിവന്റെ നിഷ്കള സ്വരൂപത്തെയും പഞ്ചാക്ഷര മഹാമന്ത്രം [പഞ്ചകൃത്യങ്ങളെയും കുറിക്കുന്ന] അവന്റെ സ്വരൂപത്തെയും കുറിക്കും.

219. ഭഗവാനെ ശുശ്രൂഷിച്ചു കഴിഞ്ഞിരുന്ന ഒരു മുൻക്ഷേതൻ (മഹർഷിയുടെ) പഞ്ചരത്നം രണ്ടാം പാട്ടിന്റെ അർത്ഥം ചോദിച്ചതിനിപ്രകാരം മറുപടി പറഞ്ഞു!

ഈ ലോകം സ്ക്രീനിൽ കണ്ട ചിത്രം പോലെയുള്ളതാണ്. ഈ സ്ക്രീനാണു അരുണാചലം. ഏതിൽ നിന്നും ഈ ലോകമാകുന്ന ചിത്രം ദൃശ്യമാകുന്നുവോ ചിത്രം വീണ്ടും എവിടെ മറയുന്നുവോ അതിനെപ്പിരിഞ്ഞിട്ടു ചിത്രമിരിക്കുന്നില്ല. ലോകത്തിന്റെ സത്യം അരുണാചലമായി അവസാനിക്കുന്നു. ഈ ജഗത്തിനെ ആരു കാണുന്നുവെന്നു പരിശോധിച്ചാൽ 'ഞാൻ' ഒരാളാണെന്നറിയുമാറാകും. ആ 'ഞാൻ' എവിടെ നിന്നുദിക്കുന്നുവെന്നു ചിന്തിച്ചു നോക്കിയാൽ ആ അഹങ്കാരനായ ഞാൻ മറഞ്ഞു് തൽസ്ഥാനത്തു് അഖണ്ഡമായ 'ഞാൻ' ഏതൊന്നു സ്വയം പ്രകാശിക്കും. അതെങ്ങനെയിരിക്കും എന്നു വർണ്ണിക്കാൻ സാധ്യമല്ല. തദാകാര അനുഭൂതിസ്വരൂപമായ അതിനെ വിഷയീകരിക്കാനും സാധ്യമല്ല. ആ ആനന്ദസ്വരൂപമാണ് സർവ്വജീവന്മാർക്കും അന്തര്യാമി. അതു കൊണ്ട് ഹൃദയമെന്നു (ആത്മാവെന്നു) വ്യവഹരിക്കപ്പെടുന്ന അതിനെ അന്തർമുഖനായിരുന്നറിയുകയാണു ജന്മോദ്ദേശ്യം. ചെയ്യത്തക്കതും ചെയ്യേണ്ടിയുള്ളതുമായി മറ്റൊന്നില്ല.

ചോ: വാസനകൾ മനസ്സിനെ ബഹിർമുഖമാക്കി ചെയ്യുന്നു. അവയെ ഒഴിക്കുന്നതെങ്ങനെ?

ഉ: നമ്മുടെ സത്യസ്വരൂപം ഇന്നതാണെന്നറിഞ്ഞാൽ വാസനകൾ നമ്മെത്തീണ്ടുകയില്ല.

ചോ: സ്വസ്വരൂപത്തിൽ ഉറച്ചുനിന്ന് വാസനകളുണരുമ്പോൾ തന്നെ അവയെ ദഹിപ്പിച്ചു കളയണമെന്നല്ലേ ഇപ്പറഞ്ഞതിനർത്ഥം?

ഉ: നാം നമ്മുടെ സാക്ഷാൽ സ്ഥിതിയിൽ ഇരുന്നാൽ വാസനകാം സ്വയം ഒഴിഞ്ഞുകൊള്ളും.

## ജൂലൈ 1, 1936

220. ബി. സി. ദാസ്:

മനസ്സടങ്ങിയാലേ ധ്യാനം ശരിയാവുകയുള്ളൂ. എന്നാൽ ധ്യാനം ശരിയായാൽ മാത്രം മനസ്സടങ്ങുമെന്നും, മനസ്സിലാകുന്നു. ഇവ ഒന്നിനൊന്നാപേക്ഷികമായിരിക്കുന്നതെങ്ങനെ?

ഉ: അതെ. അങ്ങനെതന്നെ. അതിനാൽ മനസ്സടക്കി ധ്യാനം ശീലിക്കണം. വൈരാഗ്യത്താലും അഭ്യാസത്താലും കാലക്രമേണ സ്ഥിരനില സ്വയമേ കൈവരും. വൈരാഗ്യത്താൽ മനസ്സ ബാഹ്യമായി സഞ്ചരിക്കാതെ തടുക്കണം. അഭ്യാസത്താൽ അതിനെ അന്തർമുഖമാക്കിയിരുത്തണം. ഇടയിൽ ഒരു യുദ്ധം നടക്കും. ഒടുവിൽ സർവ്വവും ജയിച്ച് ധ്യാനം അഖണ്ഡ സ്വരൂപമാവും.

ചോ: ഈ മഹാസാധനയ്ക്ക ഭഗവാന്റെ അനുഗ്രഹം കൂടിയേ തീരൂ.

ഉ: അനുഗ്രഹം എപ്പോഴുമുണ്ട്. വൈരാഗ്യമോ തത്വജ്ഞതയോ. സ്വരൂപനിഷ്ഠയോ ഏതും ഗുരുവരുാം കൂടാതെ സിദ്ധിക്കുകയില്ല. ഉള്ളതിനെ ബോധിക്കാൻ നിരന്തരാന്വേഷണവും പരിശ്രമവും വേണം. മുൻപറഞ്ഞതുപോലെ കള്ളപ്പശുവിനു തൊഴുത്തിൽ തന്നെ പുല്ല കാണിച്ചു കൊടുത്ത് വെളിയിലലയുന്ന അതിന്റെ മുൻശീലത്തെ മാററണം.

> മാനസഭൃംഗമേ! നീ പൂക്കളിലല്പം കിട്ടും
> തേനിനെ വിട്ടിട്ടാദിനാഥനെ സ്മരിക്കുമ്പോഴും
> ചിന്തിക്കുമ്പോഴും കൂപ്പികീർത്തിക്കുമ്പോഴുമെല്ലാം
> പൊന്നും ശിവാനന്ദത്തേനാവോളം നുകർന്നീടു.

എന്ന തിരുവാചക വരികളെ ഭഗവാൻ പാടിക്കേൾപ്പിക്കുകയുണ്ടായി.

ചോ: ധ്യാനത്തിൽ ഭഗവന്നാമത്തെ സ്മരിക്കുമ്പോഴും സ്തുതിക്കുമ്പോഴും അതോടുകൂടി രൂപത്തെയും ധ്യാനിക്കണമോ?

ഉ: ധ്യാനമെന്നതു ഭാവനയല്ലാതെ വേറെന്താണ്?

ചോ: രൂപധ്യാനം മതിയാവുമോ അല്ലാ, മന്ത്രജപവും ഭഗവദ്ഗുണാനുസന്ധാനവും വേണോ?

ഉ: രൂപം നാമത്തിലടങ്ങുന്നു. നാമജപമോ മന്ത്രജപമോ വാചികമല്ലാതെ മാനസികമായിരുന്നാൽ അതു ധ്യാനമായിപ്പരിണമിക്കും.

221 അരവിന്ദബോസ്:

രൂപധ്യാനത്തിൽ ദ്വൈതം വന്നു ചേരുന്നല്ലോ. അതെന്തിനു്?

ഉ: ഇങ്ങനെ പറയുന്നവർക്കു മനനമാണു നല്ല മാർഗ്ഗം അവനു രൂപധ്യാനം ആവശ്യമില്ല.

ചോ: ധ്യാനിക്കുമ്പോറം ശൂന്യാവസ്ഥയിലെത്തിച്ചേരുന്നു. ഒരു രൂപവും അവിടെ ദൃശ്യമല്ല.

ഉ: അതെ, ശൂന്യം അരൂപം തന്നല്ലോ.

ചോ: ആ ശൂന്യം എന്താണെന്നറിയാൻ പാടില്ല.

ഉ: ശൂന്യത്തിലും ശൂന്യത്തെക്കണ്ടവനുണ്ടല്ലോ, ശൂന്യത്തിനും ചൈതന്യം സാക്ഷിയായിരിക്കുന്നു.

ചോ: ധ്യാനത്തിൽ കൂടുതൽ ഈടുപെട്ടിരിക്കണോ?

ഉ: അതെ എന്നാൽ ധ്യാനത്തിൽ നാമുണ്ടായിരിക്കണം, നാമില്ലാത്ത ഒരുസമയവുമുണ്ടായിരിക്കുകയില്ലെന്നോർമ്മിക്കണം.

## ജൂലൈ 2, 1936

222. 'ഡാക്ടർ പോപ്പട്ട്ലാൽ ലോറെ' എന്ന സന്ദർശകൻ വന്നി— റെവാൻെറ ഉപദേശസാരം ഉൾപ്പെടെ അനവധി ഗ്രന്ഥ

ങ്ങൾ പഠിച്ചിട്ടുണ്ട്. സാധുക്കൾ, മഹത്തുക്കൾ, യോഗിമാർ തുടങ്ങിയ 1500-ഓളം പേരെ കണ്ടിട്ടുണ്ട്. ഒരാൾ കർമ്മം തീർന്നിട്ടില്ല എന്നു പറഞ്ഞു. മകന്റെ വിവാഹത്തോടെ അതും തീർന്നു. എന്നിട്ടും മനോദുഃഖം തീർന്നിട്ടില്ല. അതിനാൽ ഭഗവാന്റെ അടുക്കലേക്ക് വന്നതാണ്.

ഭഗ: ഉപദേശസാരം എന്തു വായിച്ചു.

സംസ്കൃതത്തിലുള്ളത്.

ഭ: അതിൽ നിങ്ങളുടെ പ്രശ്നത്തിനു സമാധാനമുണ്ട്.

ചോ: എത്രപ്രയത്നിച്ചിട്ടും മനസ്സു ശാന്തമാകുന്നില്ല. 1918 മുതലുള്ള ശ്രമമാണ്.

ഭ: "എങ്ങു നിന്നും വന്നുദിച്ചിതങ്ങേ പിന്നൊ-
ടുങ്ങുവതേ കർമ്മം ഭക്തിയുമാം"
എന്നതതിൽ പറഞ്ഞിട്ടുള്ള തോർമ്മയുണ്ടോ?
അതു് എല്ലാ ഉപദേശങ്ങളുടെയും സാരമാണ്.

ചോ: അതും എനിക്കു ശാന്തിയെത്തന്നില്ല.

ഉ: മനസ്സെന്താണെന്നുള്ള നിരന്തരാന്വേഷണം നിമിത്തം മനസ്സൊടുങ്ങുന്നു എന്നതിൽ വീണ്ടും പറഞ്ഞിട്ടുണ്ടല്ലോ.

ചോ: മനസ്സിനെ അന്വേഷിക്കുന്നതെങ്ങനെ?

ഉ: "ചിന്തകളേ മനസ്സായ് വന്നു, ഞാനെന്ന
ചിന്തയേ മൂലമാണെന്നറിയൂ
'ഞാ' നെന്നതും മനസ്സെന്നറിയൂ.
എന്നും അതിൽ പറഞ്ഞിട്ടുണ്ട്.

ചോ: ഞാനെന്ന ചിന്ത എനിക്കുള്ളിൽ തന്നെയുണ്ടാകുന്ന മനസ്സിലാവുന്നു. എന്നാൽ ആത്മാവെന്നതെന്താണെന്നറിയാൻ പാടില്ല.

ഉ: അറിയാം, അറിയാൻ പാടില്ല—ഈ രണ്ടും വിചാരങ്ങളാണ്: വിപരീതമായങ്കുരിച്ചു വളർന്ന അഹങ്കാരനെയാണ് ഇപ്പോ

'ഞ'നെന്ന പറഞ്ഞു വരുന്നതു്. ഇതു തോന്നി, മറയും. യഥാർത്ഥ 'ഞാൻ' (ആത്മാവു്) എന്നുമുണ്ടു്. ഉറങ്ങിക്കിടന്ന ആാം തന്നെ ഉണർന്നിരിക്കുന്നതും. എന്നാൽ ഉറക്കത്തിൽ ഞാൻ ദുഃഖിയല്ല. ഉണർന്ന 'ഞാൻ' ദുഃഖിയായിരിക്കുന്നു. ഇതിനിടയിൽ സംഭവിച്ച മാററമെന്തു്? ഉറക്കത്തിൽ എന്നോടുകൂടി അഹന്തയില്ല, ഉണർച്ചയിൽ എന്നോടതു കൂടിയുണ്ടു്. ഈ അസത്യ ഞാൻ [അഹങ്കാരൻ] സത്യമായ 'ഞാ' നി [ആത്മാവി]നെ മറച്ചുവച്ചുകൊണ്ടു്, തത്തു് [ആത്മാവു] താൻ തന്നെയാണെന്നു ചേഷ്ടിക്കുകയാണു്. സത്യമായ അറിവിനു പ്രതിബന്ധമായിരിക്കുന്നതു് ഈ കപട 'ഞാൻ' ആണു്. ഈ കപട ഞാൻ എങ്ങനെ വന്നുവെന്നു ഗൗനിച്ചാൽ അതു മറഞ്ഞു പോകും.

ചോ: ഇതെങ്ങനെ സാധിക്കാം. എൻെറ ഇതുവരെയുള്ള പരിശ്രമമൊന്നും ഫലിച്ചില്ല.

ഉ: അഹംവൃത്തിയുടെ ഉൽപത്തിയെ വീക്ഷിക്കണം. ഈ അഹംവൃത്തിയെ അപേക്ഷിച്ചുള്ളതാണ മററെല്ലാ തോന്നലുകളും. അതിനാൽ ഈ അഹന്ത മാറിയാൽ എല്ലാ ദുഃഖങ്ങളും മാറും.

ഡാക്ടർ ലോറാ അപേക്ഷിച്ചതനുസരിച്ചു് ഭഗവാൻ വിശദീകരിച്ചു.

നിദ്രയിൽ അനായാസം അഹന്തയൊഴിവായി, അഹന്തമൂലമുള്ള സർവ്വക്ലേശങ്ങളും മാറി ആനന്ദമയമായിരിക്കുന്നു. ജാഗ്രത്തിലും അങ്ങനെയായിരുന്നാലെന്താനന്ദമായിരിക്കും. അതാണാത്മാനുഭൂതി. ഇതിനെയാണു് 'ഉറങ്ങാതെ ഉറങ്ങുക' എന്നു വാഴ്ത്തുന്നതു്. പരിശ്രമമെല്ലാം വിഘ്നങ്ങളെ ദൂരീകരിക്കാനാണു്. അല്ലാതെ ആത്മാവിനെ പ്രാപിക്കാനല്ല. അതു മുമ്പിനാലേ നമ്മിൽ തന്നെ ഉള്ളതാണു്.

223. ചോ: ധ്യാനവേളയിലെങ്കിലും മനസ്സാത്മാവിലൊടുങ്ങിയിരിക്കാത്തതെന്തു്?

പൊങ്ങിക്കിടക്കുന്നതിനെ താഴ്ത്താൻ ചില ഉപായങ്ങളുമുണ്ടു് വശ്യമായി വരും. പ്രാണായാമം ഒരുപായമാണു്. പ്രാണായാമത്താൽ താൽക്കാലിക ശാന്തിയേ കൈവരൂ എങ്കിലും ഉണ്ടായ ശാന്തിയെ വിടാതെ നിരന്തരാഭ്യാസത്താൽ ദൃഢപ്പെടുത്തണം. സത്സംഗം

നല്ല ഉപായമാണ്, അതു രണ്ടുവിധം. നമ്മിലുള്ള സത്തിനെത്തന്നെ ധ്യാനിച്ച് അതിനോടുകൂടി ചേർന്നിരിക്കുക, അല്ലെങ്കിൽ അന്തഃമുഖരായിരിക്കുന്ന സത്തുക്കളുമായുള്ള സമ്പർക്കം പുലർത്തുക.

224. നിജ [സ്വയ] നിലയെന്താണെന്ന് ഒരു ഭക്തൻ ചോദിച്ചു

ഉ: ചിന്തയററിരിക്കുന്നതു തന്നെ നിജനില.

225. ഭഗവാനും രങ്കസ്വാമി എന്ന ഭൃത്യനും പാറപ്പുറത്തിരുന്നപ്പോൾ താഴെയുള്ള ഒരാശ്രമ കെട്ടിടത്തിൽ സാധുചിക് ഒരു കരകസേരയിലിരുന്നാടിക്കൊണ്ടിരുന്നതു കണ്ടിട്ട് ഭഗവാൻ:

ശിവൻ ലോകത്തെ മുഴുവനും പാലിക്കാൻ വിഷ്ണുവിനെ ഏൽപിച്ചിട്ടാണ് താൻ യഥേഷ്ടം കാട്ടിലും മേട്ടിലും ശ്മശാനങ്ങളിലുമൊക്കെ ചുററിത്തിരിഞ്ഞ് പിച്ചയെടുത്തുണ്ടു കഴിഞ്ഞത്. അധികാര ആധിപത്യങ്ങളെക്കാളും ഒന്നുമില്ലാതിരിക്കുന്നതാണു സുഖമെന്നത്രേ ശിവൻെറ രഹസ്യം.

ചോ: ഒന്നുമില്ലാതിരിക്കുന്ന സുഖമെന്നതെന്ത്?

ഉ: ഉൽക്കണ്ഠയററിരിക്കുന്നത്. 'തൻേറത്' എന്നൊന്നിനെ അഭിമാനിച്ചാൽ അതിനെ സൂക്ഷിച്ചു കൊള്ളാനുള്ള വെമ്പൽ, അതിനെ ശരിയായിട്ടനുഭവിക്കാനുള്ള കരുതൽ തുടങ്ങി പല ക്ലേശങ്ങളും ഉണ്ടാകുന്നു. ശിവൻ സർവ്വവും വിഷ്ണുവിനൊഴിഞ്ഞു കൊടുത്തത് ഈ സുഖത്തിനു വേണ്ടിയാണ്.

## ജൂലൈ 3, 1936

226. സത്യമറിയുന്നതിനു വേദഗ്രന്ഥങ്ങൾ പഠിച്ചാൽ പോരേ, എന്ന് തൃക്കോവിലൂരിൽ നിന്നും വന്ന ഒരു ഭക്തൻ ചോദിച്ചു.

ഉ: പോരാ.

ചോ: എന്തുകൊണ്ട്?

ഉ: ചിന്ത സത്യത്തെ ആവരണം ചെയ്തിരിക്കുന്നതിനാൽ

ചിന്തയററ സമാധിയൊഴിച്ച് മററൊന്നും സത്യത്തെ വെളിപ്പെട ത്താനാവില്ല.

ചോ: സമാധിയിൽ ചിന്തയില്ലേ?

ഉ: 'ഞാനുണ്ട്' എന്ന തോന്നൽ മാത്രം കാണും.

ചോ: 'ഞാനുണ്ട്' എന്ന തോന്നുന്നതു ചിന്തയല്ലേ?

ഉ: അഹന്തയൊഴിഞ്ഞ ആ തോന്നൽ ചിന്തയല്ല. സാക്ഷാൽക്കാരമാണ്. അവിടെ എഴുന്നുന്ന അഹംസ്ഫുരണം' ഈശ്വരനാണ്. 'ഞാനുണ്ട്' എന്ന അനുഭവത്തിൽ ചുമ്മാതിരിക്കുകയാണതു്.

## ജൂലൈ 4, 1936

227. ഭഗവാൻ: നമ്മുടെ സ്വരൂപമേ ആനന്ദമായിരിക്കുമ്പോൾ ആനന്ദത്തിനുവേണ്ടി തപിച്ചു കൊണ്ടിരിക്കുന്നതെന്തിന് ?ഈ താപം മാററുന്നതേ മുക്തി. ശ്രുതികൾ 'അതു നീയാകുന്നു' (തത്ത്വമസി) എന്നു ബോധിപ്പിക്കുന്നു. എന്നാൽ നാം തന്നെ 'ഞാനാര്' എന്നുണർന്നു' 'അതു ഞാൻ തന്നെ'എന്നിരിക്കണം. അതു ചെയ്യാതെ 'ഇതു ഞാനല്ല, അതാണു ഞാൻ' എന്നും മററും ഉരുവിട്ടുകൊണ്ടിരിക്കുന്നതു പാഴ്വേലയാണ്. പക്വമതി മനസ്സിൻെറ മൂലകാരണം കാണേണ്ടതു് ഉള്ളിലാണ്, വെളിയിലല്ല.

ഭഗവാൻ മലയിൽ നിന്നും ഇറങ്ങി വരുന്ന വഴിക്ക് ആശ്രമത്തിനു വെളിയിൽ ജോലിചെയ്തു കൊണ്ടിരുന്ന ഒരു വേലക്കാരൻ പെട്ടെന്നു ജോലി നിറുത്തിയിട്ടു ഭഗവാൻെറ കാൽക്കൽ വീണു നമസ്കരിക്കാൻ ഓടിവന്നു.

'തൻെറ ജോലി താൻ ശ്രദ്ധയോടുകൂടി ചെയ്യുന്നതാണു ശരിയായ നമസ്ക്കാരം' ഭഗവാൻ പറഞ്ഞു. 'അതു ഈശ്വരനു ചെയ്യുന്ന മഹത്തായ സേവനമാണ്'.

228. ഉച്ചഭക്ഷണത്തിനിരുന്നപ്പോൾ നെല്ലൂരിൽ നിന്നും വന്ന ഒരു ഭക്തൻ ഭഗവാനോട് പ്രസാദം (ഉരുളച്ചോറ്) ആവശ്യപ്പെട്ടു. ആഹാരം

കഴിക്കുന്നവൻ 'ഞാൻ' എന്ന വിചാരം കൂടാതെ ആഹാരിച്ചാൽ അത് അതുതന്നെ ഈശ്വരൻെറ പ്രസാദമാവുമെന്നു സമാധാനം പറഞ്ഞു ആഹാരത്തിനുശേഷം തുടർന്നു പറഞ്ഞു.

ഒരു കമ്പളം ചോറു വാങ്ങി ഉണ്ണുന്നതാണോ ഭക്തി? പോകുന്നവർക്കെല്ലാം പ്രസാദം കൊടുത്താൽ എൻെറ ഇലയിൽ പിന്നീടെന്തു മിച്ചം കാണും? ഉള്ളിൽ സ്നേഹമിരിക്കണം. അതാണു നിറവ്". അതാണു പ്രസാദം.

## ജൂലൈ 8, 1936

229. രാത്രി 8 മണി. ആശ്രമത്തിലെ വളർത്തണ്ണാൻ കൂട്ടിൽ പോകാതെ വെളിയിൽ പോകാൻ ശ്രമിച്ചുകൊണ്ടിരുന്നതു കണ്ടിട്ട്,

'ആർക്കും വെളിയിൽ പോകാനാണാഗ്രഹം. അതിനൊരവസാനവുമില്ല. സുഖമിരിക്കുന്നതുള്ളിൽ, വെളിയിലൊന്നുമില്ല. ഇതാരറിയുന്നു?' എന്നു ഭഗവാൻ അന്യരൂപേണ ശിഷ്യന്മാർക്കുപദേശിച്ചു.

## ജൂലൈ 20, 1936

230. ഒരു സന്ദർശകൻ: ഗ്രന്ഥപാരായണം മൂലം സാക്ഷാൽക്കാരം സാധ്യമാണോ?

ഉ: അല്ല. മനസ്സിൽ ലീനമായിക്കിടക്കുന്ന വാസനകൾ ഒഴിയുന്നതു വരെ സാക്ഷാൽക്കാരം സാധ്യമല്ല. ശാസ്ത്രങ്ങൾ പഠിക്കുന്നതു പോലും വാസനയാണ്! സമാധിമാത്രമേ അതിനുതകുന്നുള്ളൂ.

231. ഒരു സന്ദർശകൻ: മൗനമെന്താണ്?

ഉ: അതു വാമൂടുന്നതല്ല. നിരന്തരമായ വാചാലതയാണു മൗനം.

ചോ: മനസ്സിലാകുന്നില്ല.

ഉ: സംസാരത്തിനും ചിന്തയ്ക്കും അപ്പുറത്തുള്ളതാണു മൗനം.

ചോ: അതെങ്ങനെ കൈവരുത്താം?

ഉ: ഒരു സങ്കല്പത്തെ മുറുകെപ്പിടിച്ചുകൊണ്ടു് തിരിഞ്ഞു നോക്കുക. ഈ ഏകാഗ്രത മുഖേന മൗനം ലഭിക്കുന്നു. ഇതു് സ്വഭാവമായിത്തീർന്നാൽ മൗനത്തിൽ കലാശിക്കുന്നു. മനോവൃത്തികൂടാതെയുള്ള ധ്യാനം മൗനമാണു്. മനസ്സിനെ കീഴടക്കുന്നതു മൗനമാണു്. ഗാഢമായ ധ്യാനം നിരന്തരമായ സംസാരമാണു്.

ചോ: എല്ലാവരും മൗനികളായാൽ ലോകം നീങ്ങുന്നതെങ്ങനെ?

ഉ: ഘടജലം തലയിലിരിക്കവെ സ്ത്രീകൾ കൂട്ടുകാരോടു സംസാരിച്ചുകൊണ്ടു് ആഹ്ളാദമായി കൈയ്യുംവീശി നടന്നു പോകുന്നു. എങ്കിലും അവരുടെ ജാഗ്രത തലയിലിരിക്കുന്ന കുടത്തിന്മേലാണു്. അതുപോലെ ഒരു മുക്തൻ വ്യവഹാരങ്ങളിൽ പെട്ടിരുന്നാലും അവന്റെ മനസ്സ് ബ്രഹ്മത്തെ പിരിഞ്ഞിരിക്കുന്നില്ല.

232. മഹർഷി ഒരവസരത്തിൽ: ഒരു മുക്തൻ മാത്രമേ സാക്ഷാൽ ഭക്തനാകുന്നുള്ളൂ. എല്ലാ ഭക്തന്മാരും മുക്തന്മാരല്ല. എന്നാൽ എല്ലാ മുക്തന്മാരും ഭക്തന്മാരാണു്.

233. രാമനാമജപം: രാ = യാഥാർത്ഥ്യം [ഉണ്മ]
മ = മനസ്സ്

ഇവയുടെ ഐക്യമാണു് രാമനാമജപത്തിന്റെ ഫലം. അതുച്ചരിച്ചതു കൊണ്ടായില്ല. വിചാരം ഒഴിഞ്ഞിരിക്കുന്നതാണറിവു്.

234. ഒരു മുസ്ലിം ഭക്തൻ ആസനങ്ങളെപ്പറ്റി ചോദിച്ചു. ഈശ്വരനിൽ സ്ഥിതിചെയ്യുന്നതാണു ശരിയായ ഇരിപ്പ് എന്നുത്തരം പറഞ്ഞു.

235. റ്റി. കെ. എസ്. അയ്യർ [ഒരു ഭക്തൻ] പട്ടണത്തിലാരോ മഹർഷിയെ നിസ്സാരനാക്കി സംസാരിച്ചതു കേട്ടു ക്ഷോഭിച്ചു. എങ്കിലും ഒന്നും എതിർത്തു പറയാതെ മഹർഷിയുടെ സന്നിധിയിൽ വന്നു് താൻ എതിർക്കാതെ വന്നതിനെന്തു പ്രായശ്ചിത്തം ചെയ്യണമെന്നു ചോദിച്ചു.

മഹർഷി: ക്ഷമ, പ്രവൃദ്ധമായ ക്ഷമ: സഹനം, അത്യന്തമായ സഹനം.

236. രാജാവ്, ജോർജ് അഞ്ചാമന്റെ നിര്യാണത്തെപ്പററി രണ്ടു പേർ ഹാളിലിരുന്നു സംസാരിക്കുകയായിരുന്നു. അവർ ദുഃഖിതരായിരുന്നു. ഭഗവാൻ: 'ആരോ ഒക്കെ മരിക്കുന്നു. നിങ്ങൾക്കെന്തോ. നിങ്ങളും മരിച്ച് ഈശ്വരന്റെ സ്നേഹസാമ്രാജ്യത്തിൽ ചെല്ലൂ.'

237. ഒരാൾ വെള്ളിയിലുള്ള സുബ്രഹ്മണ്യ പ്രതിമയും ചെമ്പിലുള്ള വള്ളി-ദേവയാനി പ്രതിമകളും ഭഗവാന്റെ മുമ്പിൽ വച്ചിട്ട്: "ഞാനിതുകളെ കഴിഞ്ഞ പത്തു വർഷമായി പൂജിക്കുകയായിരുന്നു. ഗ്രഹപ്പിഴകൾ മാത്രം ഫലം. ഞാനിതുകളെ എന്തു ചെയ്യണം. ചിലർ പറയുന്നു പ്രതിമകളുടെ നിർമ്മാണത്തിലുള്ള കുററമാണെന്ന്, ഒന്നു വെള്ളിയിലും മററു ചെമ്പിലും, ആയിക്കൂടെന്ന്".

ഭ: പൂജിക്കുന്നേതു കുററമാണെന്നവർ പറഞ്ഞോ?

238. ഒരു ചോദ്യത്തിനുത്തരമായി ഭഗവാൻ:

'സംസാരം നിലയ്ക്കുകയും മൗനം പ്രബുദ്ധമാവുകയും ചെയ്യുന്ന മഹനീയ അവസ്ഥ ഒന്നുണ്ട്'.

ചോ: അപ്പോൾ ആശയവിനിമയം ചെയ്യുന്നതെങ്ങനെ?

ഉ: ദ്വൈതം തോന്നുമ്പോഴല്ലേ അതു വേണ്ടു.

ചോ: ശാന്തിയുണ്ടാകുന്നതെങ്ങനെ?

ഉ: അതു പ്രകൃത്യാ ഉള്ള അവസ്ഥയാണ്. മനസ്സിനെ ഭജിക്കുന്നു. നമ്മുടെ അന്വേഷണം മനസ്സിനെ പരിശോധിക്കുമ്പോൾ അതൊഴിയും.

മനസ്സെന്ന പേരു ഒരു വസ്തുവിനെക്കുറിക്കുകയല്ല. വിചാരങ്ങളാവിർഭവിക്കുമ്പോൾ അതെവിടെ നിന്നോ ഉണ്ടാവുകയാണെന്ന നമ്മുടെ അഭ്യൂഹം. ആ സ്ഥാനത്തെ നാം മനസ്സെന്നു പറയുന്നു. നാമതെന്താണെന്നന്വേഷിക്കുമ്പോൾ അങ്ങനെയൊന്നില്ലെന്നു ബോദ്ധ്യമാവും. അതിന്റെ തിരോധാനത്തോടുകൂടി ശാശ്വതശാന്തി ലഭ്യമാവും.

ചോ: ബുദ്ധി എന്നതെന്താണ്?

ഉ: അതു തിരിച്ചറിയാനുള്ള കരണമാണ്. ഇതൊക്കെ വെറും

പേതകളാണ്. അതു് അഹന്തയോ മനസ്സോ, ബുദ്ധിയോ ആകട്ടെ. ആരുടെ മനസ്സ്, ബുദ്ധി, ആരുടെ അഹന്ത? അഹന്ത സത്യമാണോ? നാം അഹന്തയെത്തന്നെ സംശയിച്ച് ബുദ്ധിയെന്നോ മനസ്സെന്നോ പറയുകയാണ്.

ചോ: ആത്മാവിനെ ആത്മാവു തന്നെ വർണ്ണിക്കുന്നു, വാക്കുകളല്ല എന്ന് എമേർസൺ പറയുന്നു.

ഉ: വളരെ ശരിയാണ്. എത്രപഠിച്ചാലും അറിവിനവസാനമില്ല. സംശയിക്കുന്നവനെ തള്ളിക്കളയാം, പക്ഷെ സംശയത്തെത്തിക്കണം. സംശയാലുവെ വിടാതെ അവനെപ്പററി നിന്നാലും സംശയങ്ങൾ തീരും.

ചോ: അതായതു്, തന്നെ അറിഞ്ഞാൽ ചോദ്യമുണ്ടാവുകയില്ല?

ഉ: അങ്ങനെ തന്നെ.

ചോ: തന്നെ അറിയുന്നതെങ്ങനെ?

ഉ: നിങ്ങൾ ഉദ്ദേശിക്കുന്ന 'താൻ' പക്ഷെ മനസ്സോ, ബുദ്ധിയോ അഹംകാരനോ ആകാം. അഹംകാരനു ശേഷമാണു മററെല്ലാം ജനിക്കുന്നതു്. അതിനാൽ അഹംകാരനെച്ചുററി നിന്നാൽ ആത്മാവിനെ വിട്ടേച്ച് മററെല്ലാം മാറിപ്പോവും.

ചോ: അതിനെ പ്രാപിക്കാനാണു വിഷമം.

ഉ: അതിനെ പ്രാപിക്കാനൊന്നുമില്ല; അതെങ്ങും എന്നും ഉള്ളതാണ്. അതിപ്പോഴും ഉണ്ട്.

ചോ: സമചിത്തത ഉണ്ടാകുന്നതെങ്ങനെ?

ഉ: അതുമുമ്പും പറഞ്ഞു. മനസ്സിനെ പരിശോധിക്കുക. അതു മാഞ്ഞു് നിങ്ങളവശേഷിക്കും. നിങ്ങളുടെ ദ്രഷ്ടൃജ്ഞാനത്തിൽ നിന്നാൽ ലോകം ബ്രഹ്മമയമായിത്തീരും. അപ്പോൾ നമ്മുടെ പ്രശ്നം വീക്ഷണമാണ്. നിങ്ങൾ എങ്ങും വ്യാപിച്ചിരിക്കുന്നു. നിങ്ങൾ നിങ്ങളെ കാണുമ്പോൾ എല്ലാം മനസ്സിലാവും. എന്നാൽ ഇപ്പോൾ നിങ്ങളെ കൈവിട്ടു നിൽക്കുകയാണ്, അന്യങ്ങളെ ചുററിത്തിരിയുന്നു.

ചോ: ഞാൻ, എന്നെ എങ്ങനെ അറിയും?

ഉ: രണ്ടു 'ഞാൻ' ഉണ്ടോ? നിങ്ങൾ ഉണ്ടെന്നു തന്നെ നിങ്ങൾ എങ്ങനെ അറിയുന്നു? കണ്ണുകൊണ്ടു കാണുകയാണോ? സ്വയം ചോദിച്ച്, ഈ ചോദ്യം എങ്ങനെ ഉണ്ടായി? ഈ ചോദ്യം ചോദിക്കാൻ 'ഞാൻ' ഉണ്ടോ? ഒരു കണ്ണാടിയിൽ കൂടി എന്നപോലെ ഞാനെന്നെ കാണുമോ?

നിങ്ങളുടെ ദൃഷ്ടി ബഹിർമുഖമായി ഗമിക്കുന്നതുകൊണ്ട് നിങ്ങൾ നിങ്ങളെ കാണാതിരിക്കുന്നു.

ചോദ്യം: ഈ വിധം താൻ തന്നെക്കാണാൻ വർണാശ്രമ ധർമ്മങ്ങളെല്ലാം ആവശ്യമാണോ?

ഉ: അതെല്ലാം മനോശുദ്ധിക്കു നല്ലതുതന്നെ.

ചോ: മനസ്സിനെ നിയന്ത്രിക്കുന്നതെങ്ങനെ?

ഉ: ഒരു കള്ളൻ സ്വയം ചതിക്കുമോ? മനസ്സു സ്വയം അതിനെ അറിയാനൊക്കുമോ? നിങ്ങൾ സത്യത്തെ വിട്ടിട്ടു മിഥ്യയായ മനസ്സിനെ കടന്നു പിടിക്കുകയാണ്. നിദ്രയിൽ മനസ്സുണ്ടായിരുന്നോ, ഇല്ല. അപ്പോൾ അതു സ്ഥിരമാണ്. നിങ്ങൾക്കു മനസ്സിനെ കാണാനൊക്കുമോ? നിങ്ങളതല്ല. മനസ്സുണ്ടെങ്കിൽ നിയന്ത്രിക്കാം. പക്ഷേ അതവിടെ ഇല്ലല്ലോ, ഈ രഹസ്യം ചിന്തിച്ചറിയൂ. ഇല്ലാത്തതിനെ അന്വേഷിക്കുന്നതു പാഴല്ലേ. അതിനാൽ ഉള്ള ആത്മാവിനെ അന്വേഷിക്കൂ.

ചോ: ആ യഥാർത്ഥവസ്തു എന്താണ്?

ഉ: അതു് ഉള്ളതുതന്നെയാണ്. മറ്റെല്ലാം തോന്നലുകളാണ്. നാനാത്വം യഥാർത്ഥ വസ്തുവിൻെറ പ്രകൃതിയല്ല. നാം കടലാസിലെ അക്ഷരങ്ങളെ വായിക്കുന്നുണ്ട്. പക്ഷേ കടലാസിനെ

ഉറക്കന്നു. അതുപോലെ നാം ദ്രഷ്ടാവിനെ വിട്ടിട്ട് ദൃശ്യങ്ങളെമാത്രം നോക്കിക്കൊണ്ടിരിക്കുന്നു. അതാരുടെ കുററം.

ചോ: ആത്മാവിന് അതിരുണ്ടോ?

ഉ: ആത്മാവെന്താണ്?

ചോ: വ്യഷ്ടി ജീവനാണാത്മാവ്

ഉ: വ്യഷ്ടിജീവനെന്താണ്? വ്യഷ്ടിസമഷ്ടികൾക്കെന്തു വ്യത്യാസം. അതോ അവരെണ്ടും ഒന്നാണോ? പുത്തനായി കാണപ്പെടുന്നവ പിന്നീടു മറഞ്ഞു പോവും. അതിനാൽ അവക്കെല്ലാമാധാരമെന്തെന്നു നോക്കു. അതിനെ ശരണം പ്രാപിക്കു.

ചോ: മരണ ശേഷം ഒരാൾക്കെന്തു സംഭവിക്കുന്നു?

ഉ: ജീവിച്ചിരിക്കുമ്പോഴുള്ള കാര്യം നോക്കു. നാളത്തേതു് നാളെ നോക്കിക്കൊള്ളാം. ഗ്രന്ഥങ്ങളിൽ സൃഷ്ടിയുടെ ക്രമാവലികളെപ്പററിപ്പറയുന്നതു് വർത്തമാനത്തെ അറിയാനാണ്. നിങ്ങൾ ജനിച്ചു എന്നുപറയുന്നതുകൊണ്ടാണ് വേദങ്ങൾ അതു സമ്മതിച്ചിട്ട് ഈശ്വരൻ സൃഷ്ടിച്ചു എന്നു പറയുന്നതു്? ഈശ്വരൻ സത്യമാണെങ്കിൽ എന്തുകൊണ്ടതു ഉറക്കത്തിൽ പ്രത്യക്ഷമാകുന്നില്ല. ഉറങ്ങുന്നതും ഉണർന്നിരിക്കുന്നതും ആളൊന്നാണെങ്കിൽ അനുഭവം പരസ്പര വിരുദ്ധമായിട്ടിരിക്കുന്നതെന്തു്? ജനിച്ചിട്ടുള്ളവർ ജനനത്തെപ്പററിയും പരിഹാരത്തെപ്പററിയും മററും ചിന്തിച്ചു കൊള്ളട്ടെ.

ചോ: ഈ ചോദ്യങ്ങളെല്ലാം ചോദിക്കാനാരുണ്ട്?

ഉ: അങ്ങനെ പറയു. ചോദ്യങ്ങൾക്കവസാനമുണ്ടോ?

ചോ: ചിന്തയും അന്വേഷണവും വിടണമെന്ന മട്ടിലാണ് അങ്ങയുടെ ഉപദേശം!

ഉ: ആത്മവിചാരത്തെ നിറുത്തിയാൽ ആസ്ഥാനത്ത് ലോക വിചാരം വന്നുകയറും. (ഹാളിൽ ചിരി) ആത്മവിചാരം തുടർന്നു ചെയ്താൽ അനാത്മാകാരം ഒഴിയും. ആത്മാകാരം അവശേഷിക്കും. ആത്മാവ് എന്ന ഒററവാക്ക് ശരീരം, മനസ്സ്, മനുഷ്യൻ, ജീവൻ, ഈശ്വരൻ സർവ്വത്തിനെയും കുറിക്കും.

239. ഫ്രീഡ്മാൻ: ഒരാൾ വസ്തുക്കളെ സങ്കല്പിക്കുന്നു. സങ്കല്പ ബലം കൊണ്ടവയെ അനുഭവിക്കുകയും ചെയ്യുന്നു. സൃഷ്ടി കർത്താവിനിങ്ങനെ സൃഷ്ടിക്കാൻ കഴിയുകയില്ലേ?

ഉ: ഇതും നിങ്ങളുടെ വിചാരം മാത്രം.

ചോ: തന്നെ കണ്ടറിയണമെന്നു കൃഷ്ണമൂർത്തി പറയുന്നു. അപ്പോൾ ഞാൻ മായും. അതിന്റെ പിന്നിലൊന്നുമില്ലത്രെ. ഇത് ബുദ്ധന്റെ ഉപദേശം പോലിരിക്കുന്നു.

ഉ: അതെ, പിന്നീടുള്ളത് വർണ്ണിക്കാനൊക്കാത്തതാണ്.